സാന്ദ്രാനന്ദം

സുവർണ്ണ നാലപ്പാട്ട്

29.12.1993

തിരുവാതിരനിലാവ് ഒഴുകിയെത്തിയ ആ സുദിനത്തിലാണ്
ഈ കാവ്യരചന ആരംഭിച്ചത്.
തൂലികത്തുമ്പിലേക്ക് ആരോ ഒഴുക്കിത്തന്ന വാക്കുകൾ
രാത്രിയുടെ ഏകാന്തയാമങ്ങളിൽ മഷിമുക്കി
പകർത്തുമ്പോൾ, ജനലിനപ്പുറത്ത്, ഇരുണ്ട നീലാകാശം
ഒരായിരം ദീപ്തനേത്രങ്ങൾ ഇറുക്കിക്കാട്ടി
എന്നെ നോക്കിനിന്നിരുന്നു.
1994 ജനുവരി 5.പ്രഭാതത്തിൽ
അഞ്ചുമണി കഴിഞ്ഞ് 20 മിനുട്ടുള്ളപ്പോൾ
അവസാനവരി എഴുതിത്തീർന്നു.
എട്ടുരാത്രികളിലായി എന്നിൽ സാന്ദ്രാനന്ദം നിറച്ച
വിഷ്ണുപാദത്തിൽ.

ഡോ. സുവർണ്ണ നാലപ്പാട്ട്

ത്വദ്ഭക്തിസ്തു കഥാരസാമൃതഝരീ
നിർമ്മർജ്ജനേന സ്വയം
സിദ്ധ്യന്തീ വിമലപ്രബോധപദവീ-
മക്ലേശതസ്തന്വതീ
സദ്യഃസിദ്ധികരീ ജയത്യയി വിഭോ,
സൈവാസ്തു മേ ത്വത്പദ
പ്രേമപ്രൌഢിരസാർദ്രതാ ദ്രുതതരം
വാതാലയാധീശ്വരാ

(നാരായണീയം ദശകം 2 ശ്ലോകം 10
മേല്പത്തൂർ നാരായണഭട്ടതിരി)

അനുഭൂതിയുടെ സാന്ദ്രാനന്ദം പ്രൊ. എം.കെ. സാനു

1. ആമുഖം
2. അവതാരം
3. അമ്പാടിയിൽ
4. കൃഷ്ണലീല
5. തൃണാവർത്തം
6. അമ്മ
7. വിശ്വരൂപം
8. വൃന്ദാവനം
9. എച്ചിലുരുള
10. ബ്രഹ്മവിദ്യ
11. കാളിയമർദ്ദനം
12. ഐഷീകം
13. രാസലീല
14. അശ്വമേധം
15. അക്രൂരൻ
16. മഥുര
17. കലിയുഗഗോപിക
18. രുഗ്മണീസ്വയംവരം
19. സ്യമന്തകം
20. കുരവക്കുത്ത്

# അനുഭൂതിയുടെ സാന്ദ്രാനന്ദം

പ്രൊ: എം.കെ. സാനു

എന്റെ വിധിയുടെ കർത്താവ് ഞാനാകുന്നു. എന്റെ ആത്മാവിന്റെ നാവികനും ഞാൻ തന്നെ. കുട്ടിക്കാലത്ത് ഹൃദിസ്ഥമാക്കിവെച്ച ഒരു കാവ്യശകലത്തിന്റെ ആശയമാണിത്. ഏകാന്തവേളകളിൽ, ഞാനെന്നിലേക്കു തന്നെ തിരിയുന്ന വേളകളിൽ, ഈ ആശയം പലപ്പോഴും മനസ്സിലേക്കു കടന്നുവരാറുണ്ട്. അപ്പോഴൊക്കെയും ഇതെത്ര ദുർബ്ബലമായ ആശയമാണെന്ന് ഓർത്തുപോകാറുമുണ്ട്. ഇതിലെ പൌരുഷം തീർച്ചയായും ഉത്തേജകമാണ്. ഒരു മുദ്രാവാക്യംപോലെ പല പ്രതിസന്ധികളിലും ഞാനിത് ഉരുവിട്ടിട്ടുണ്ട്.

അതിൽ നിന്ന് ഉന്മേഷം നേടിയിട്ടുമുണ്ട്. ഇതൊന്നും മറച്ചുവെച്ചിട്ടു കാര്യമില്ല. പക്ഷേ സത്യത്തെ അതിന്റെ തിക്തതയോടെ തിരിച്ചറിയുന്ന അസുലഭനിമിഷങ്ങളിൽ ഈആശയം എത്ര ഉപരിപ്ലവമാണെന്നോർത്ത് ഞാൻ ചിന്താധീനനാകാറുണ്ട്.

എന്റെ ജനനത്തോടുകൂടിയാണല്ലോ, എന്റെ വിധിയും തുടങ്ങുന്നത്.എന്റെ ജനനത്തിൽ എന്റെ ഇച്ഛാശക്തിക്ക് എന്തെങ്കിലും പങ്കുണ്ടോ. ഇല്ല. ഒരു പ്രത്യേകസമുദായത്തിൽ പ്രത്യേകമാതാപിതാക്കളുടെ സന്താന മായി ഞാൻ ജനിച്ചു എന്നത് എന്റെ ഇച്ഛക്കോ ആഗ്രഹത്തിനോ യാതൊരു പങ്കുമില്ലാത്ത കാര്യമാണ്.

ജനിച്ചതിനു ശേഷമാകട്ടെ, എന്റെ ജാതിയും മതവും അതിനോടു ബന്ധപ്പെട്ട ആചാരവിശേഷങ്ങളും ഞാൻ സ്വമേധയാ തെരഞ്ഞെടുത്തതല്ല. എന്റെ സ്വഭാവത്തിന്റെ ഒരു ഭാഗമായി അവയൊക്കെ അലിഞ്ഞുചേരുകയാണുണ്ടായത്. പിന്നീട്, വിദ്യാഭ്യാസത്തിൽ എന്റെ പരിശ്രമത്തിന് നല്ലൊരളവോളം പങ്കുണ്ടായിരുന്നിരിക്കാം. എങ്കിലും എന്റെ അഭിരു

ചികൾ, ഇഷ്ടാനിഷ്ടങ്ങൾ തുടങ്ങിയവയെല്ലാം അനൈച്ഛികമായാണ് രൂപപ്പെട്ടത്. എന്തിനേറെ പറയുന്നു.എന്റെ സ്വഭാവഘടനപോലും ഞാൻ സ്വമേധയാ ചിട്ടപ്പെടുത്തിയുണ്ടാക്കിയതല്ല. പൂർവ്വികരിൽനിന്ന് ഉൾക്കൊണ്ടതും ജന്മനാ എന്നിൽ അലിഞ്ഞുചേർന്നിരിക്കുന്നതുമായ അംശങ്ങളാണ് ആ സ്വഭാവഘടനയുടെ പ്രബലമായ ഘടകമെന്ന് എനിക്കു തോന്നുന്നു. അത് തർക്കവിഷയം. പക്ഷേ ജീവിതത്തിൽ എന്റെ വിധി നിശ്ചയിച്ച പല കാര്യങ്ങളും തുലോം യാദൃഛികമായി സംഭവിച്ചവയാണ്. സ്നേഹദ്വേഷങ്ങൾവരെ. പ്രത്യേകകാരണമൊന്നുമില്ലാതെ പലരും എന്നോടു പിണങ്ങിയിട്ടുണ്ട്. അതുപോലെ ഒരു കാരണവും കൂടാതെ അനേകംപേർ എന്നെ സ്നേഹിച്ചിട്ടുണ്ട്. അവിടെ എന്റെ ഇച്ഛാശക്തിക്കും ആഗ്രഹത്തിനും തെല്ലും സ്ഥാനമുണ്ടായിട്ടില്ല.

.ഇതിത്രയും അനിയന്ത്രിതമായി കുറിച്ചത് ഡോ.സുവർണ്ണ നാലപ്പാട്ടുമായി ഞാൻ ബന്ധപ്പെട്ടതിനുള്ള മുഖവുര എന്ന നിലക്കാണ്. മാധവിക്കുട്ടി എന്ന ശ്രീമതി കമലാദാസിന്റെ വീട്ടിൽ വെച്ചാണ് ഞങ്ങൾ ആദ്യമായി കണ്ടുമുട്ടിയത്. തികച്ചും യാദൃഛികം. മാധവിക്കുട്ടിയുമായി അത്രയേറെ സൌഹൃദം സ്ഥാപിതമായതും യാദൃഛികമായിത്തന്നെ. ഞങ്ങൾ എവിടെയോ വെച്ച് കണ്ടുമുട്ടി, പരസ്പരം സൌഹൃദം പകരുകയും ചെയ്തു. മധുരമായ സംഭാഷണത്താലും ചായസത്ക്കാരത്താലും മാധവിക്കുട്ടി എന്നെപ്പോലെ പലർക്കും ആഹ്ലാദം പകർന്നുതരാറുണ്ട്. അങ്ങനെ ചായയും സംഭാഷണവും നുകർന്നുകൊണ്ട് ഞാനിരിക്കുന്നതിനിടയിലാണ്, ഒരു ദിവസം യാദൃഛികമായി മദ്ധ്യവയസ്കയായ ഒരു സ്ത്രീ കടന്നുവരുന്നത്. ശാന്തമായ മുഖം .എങ്കിലും ദുരൂഹമായ ഗഹനത ആ മുഖഭാവത്തിലലിഞ്ഞുചേർന്നിട്ടുണ്ടെന്ന് ആദ്യം തന്നെ എനിക്കു തോന്നി.

"സുവർണ്ണയെ മാഷ് അറിയില്ലേ?"

മാധവിക്കുട്ടിയുടെ ചോദ്യം.

ഞാൻ പറഞ്ഞു.

അറിയാം. പക്ഷേ ആദ്യമായി കാണുകയാണ്.

തുടർന്ന് ചെറിയ കാര്യങ്ങളെക്കുറിച്ച് ഞങ്ങൾ സംഭാഷണത്തിലേർപ്പെട്ടു. ചെറിയകാര്യങ്ങളിൽനിന്ന് വലിയ കാര്യങ്ങളിലേക്ക് (ഞങ്ങളറിയാതെ) തിരിയുകയും ചെയ്തു. അതിനിടയിലാണ് കൃഷ്ണസങ്കല്പത്തെക്കുറിച്ച് മാധവിക്കുട്ടി പരാമർശിച്ചത്. ഭാരതീയസാഹിത്യത്തിൽ മാത്രമല്ല, ലോ

കസാഹിത്യത്തിൽ പോലും വേരോടിയിട്ടുള്ള ഒരു സങ്കല്പമാണത്. ലോകസാഹിത്യത്തിൽ (ഇതിഹാസത്തിലായാലും പുരാണങ്ങളിലായാലും) ശ്രീകൃഷ്ണനേക്കാൾ ഗഹനഭാവമാർന്ന ഒരു കഥാപാത്രത്തെ കാണുക സാദ്ധ്യമല്ല. ജീവിതസമസ്യകളിലെ ദുരൂഹതയും സ്നേഹത്തിന്റെ അപാരതയും അഭിവ്യഞ്ജിപ്പിക്കുന്നതിൽ കൃഷ്ണസങ്കല്പത്തേക്കാളുപകരിക്കുന്ന മററ് ഒരു ബിംബവും മനുഷ്യഭാവനക്ക് കിട്ടാനില്ല. മാധവിക്കുട്ടിയുടെ കഥകളുമായി പരിചയമുള്ളവർ ആ കഥകൾക്ക് കൃഷ്ണബിംബവുമായി എത്രമാത്രം അഭേദ്യമായ ബന്ധമുണ്ടെന്ന് ശ്രദ്ധിച്ചിരിക്കും.തന്റെ പ്രേമസങ്കല്പ ത്തിനു രൂപം നല്കിയത് ശ്രീകൃഷ്ണനാണെന്ന് മാധവിക്കുട്ടി സംഭാഷണത്തിനിടയിൽ പറയുകയും ചെയ്തു.

അതിന്റെ തുടർച്ചയെന്ന നിലയിലാണ് ഡോ.സുവർണ്ണ നാലപ്പാട്ട് ശ്രീകൃഷ്ണനേയും രാധയേയും കുറിച്ച് പറയാൻ തുടങ്ങിയത്. ഈ ലോകത്തിൽ മാത്രമല്ല,എല്ലാ ലോകങ്ങളിലും കൃഷ്ണനും രാധയുമുണ്ട്. നിത്യയൌവനത്തിന്റെ കാന്തി പ്രസരിപ്പിച്ചുകൊണ്ട് കൃഷ്ണനും രാധയും എന്നും നിലനില്ക്കുന്നു.

"മററു ലോകങ്ങളോ. അങ്ങനെ അനേകം ലോകങ്ങളുണ്ടോ".

ഈ ചോദ്യങ്ങൾക്ക് ഉത്തരമെന്ന നിലയിലാണ് ഡോ.സുവർണ്ണ നാലപ്പാട്ട് ഒരു പുരാണകൃതിയെക്കുറിച്ചു പരാമർശിച്ചത്. ആ കൃതിയാണ് ഗർഗ്ഗഭാഗവതം. അതിലെ ചില വിവരണങ്ങൾ ഡോ.സുവർണ്ണ നാലപ്പാട്ട് രസപ്രദമായി വിശദീകരിച്ചു.അസ്ട്രോഫിസിക്സിലെ പ്രപഞ്ചോല്പത്തിസിദ്ധാന്തങ്ങളുമായി ബന്ധപ്പെടുത്തിക്കൊണ്ടുള്ള വിവരണമായിരുന്നു അത്. ആ വിവരണം എന്റെ മനസ്സിൽ പതിഞ്ഞു. തികച്ചും അസാധാരണമായ ഒരു വ്യക്തിത്വം അതിലൂടെ പ്രകാശിക്കുന്നത് ഞാൻ തിരിച്ചറിയുകയും ചെയ്തു.

പിന്നീട് ഞാൻ ഡോ.സുവർണ്ണയെ നേരിൽ കണ്ടപ്പോൾ അവർ തന്റെ കാവ്യപുസ്തകം എനിക്ക് സമ്മാനിച്ചു. സമീപകാലത്ത് പ്രകാശിപ്പിച്ച ആ കാവ്യത്തിന്റെ പേര് 'സാന്ദ്രാനന്ദം' എന്നാണ്. ആധുനികവും ഉത്തരാധുനികവുമായ പ്രവണതകൾ സാഹിത്യത്തിൽ കോലാഹലം സൃഷ്ടിച്ചുകൊണ്ടിരിക്കുന്ന ഇക്കാലത്ത് ഈ പേരിൽ ശ്രീകൃഷ്ണചൈതന്യം നാനാരൂപങ്ങളിൽ ആവിഷ്കരിക്കുന്നതിനു തുനിയാൻ കാരണമെന്ത്. ഈ ചോദ്യം ഡോ. സുവർണ്ണയോടുതന്നെ ചോദിച്ചു. അതിന് അവർ നല്കിയ സമാധാനം ആത്മവിശ്വാസത്തിന്റെ തന്റേടമുള്ളതായിരുന്നു. സമകാലിക

പ്രവണതകൾ നോക്കിയല്ല, നാം കവിതയെഴുതേണ്ടത്.നമ്മുടെ അന്തരാത്മാവിൽ തുളുമ്പി നില്ക്കുന്ന അനുഭൂതിവിശേഷം പകർത്തുകയാണ് കാവ്യരചനയുടെ ലക്ഷ്യം. അവിടെ ഇപ്പോഴത്തെ കാവ്യരീതികളെപ്പററി പരിഗണിക്കേണ്ട കാര്യമില്ല. ഈ വാക്കുകളിൽ ആത്മധൈര്യത്തിന്റെ ആഴമാണ് ഞാൻ ദർശിച്ചത്. ആധുനികകവിതയുമായി സാമാന്യം നല്ല പരിചയമുള്ള ഒരു വ്യക്തിയിൽ നിന്നാണ് ഈ വാക്കുകൾ പുറപ്പെട്ടതെന്നോർക്കണം.നാലപ്പാട്ട് തറവാട്ടിലെ ഒരംഗത്തിൽ നിന്ന് ഈ വാക്കുകൾ പ്രതീക്ഷിക്കാവുന്നതാണ്.

നാലപ്പാട്ട് നാരായണമേനോൻ,ബാലാമണിയമ്മ,മാധവിക്കുട്ടി ഇവർ മൂന്നുപേരും നമ്മുടെ കണ്മുന്നിലുണ്ട്.

ആർഷജ്ഞാനത്തിന്റെ വിളനിലമായ ആ തറവാട്ടിലാണ് സുവർണ്ണ ജനിച്ചത്. സുവർണ്ണയുടെ അമ്മ (നാലപ്പാട്ടിന്റെ അനന്തിരവൾ) 'വിരഹിണി രാധ' എന്നപേരിൽ കാവ്യം രചിച്ചിട്ടുണ്ട്. അതിലും ശ്രീകൃഷ്ണചൈതന്യമാണ് തുളുമ്പിനില്ക്കുന്നത്. നാലപ്പാട്ട് നാരായണമേനോന്ന് അറുപത് വയസ്സുള്ളപ്പോൾ സുവർണ്ണ ജനിച്ചു. ഈ കൊച്ചനന്തരവളെ പ്രൌഢമാനസനായ ആ കവി  അത്യധികം ലാളിച്ചുപോന്നു. വാശിക്കാരിയായ അവൾ മററുള്ളവരുടെ ശകാരമേല്ക്കുമ്പോൾ ഓടിയെത്തുന്നത് അമ്മാമന്റെ മടിത്തട്ടിലായിരുന്നു. വലിയമ്മാമൻ അവൾക്ക് എന്നും അഭയം നല്കിപ്പോന്നു. മാത്രമല്ല, പുരാണങ്ങളിലേയും 'പാവങ്ങൾ' എന്ന നോവലിലേയും കഥകൾ പറഞ്ഞ് അവൾക്ക് ഉല്ലാസം പകർന്നുകൊടുക്കുകയും ചെയ്തുപോന്നു. സുവർണ്ണയെന്ന ആ കുട്ടിയാകട്ടെ, അമ്മാമൻ പറഞ്ഞ കഥകളും ആശയങ്ങളും പൂർണ്ണമായി ഉൾക്കൊള്ളുകയും ചെയ്തു. അന്നുതന്നെ അവൾക്ക് കൃഷ്ണഭക്തി കലശലായിരുന്നു. അവളെ ഉണ്ണിക്കൃഷ്ണനായിട്ടാണ് മുതിർന്നവർ വളർത്തിയതും. ഉണ്ണിക്കൃഷ്ണനെപ്പോലെ അവൾ കൈനീട്ടി നില്ക്കുകയും അമ്മമ്മ കൈവെള്ളയിൽ വെണ്ണവെച്ചു കൊടുക്കുകയും ചെയ്യുക പതിവായിരുന്നു. ഇപ്രകാരം ആത്മാവിൽ അലിഞ്ഞുചേർന്ന ശ്രീകൃഷ്ണചൈതന്യമാണ് 'സാന്ദ്രാനന്ദ'മെന്ന കാവ്യസമാഹാരത്തിൽ തുളുമ്പിനില്ക്കുന്നത്. ഈ കാവ്യത്തിന്റെ പ്രകാശനം ഇക്കഴിഞ്ഞ ഫെബ്രുവരിമാസത്തിൽ എറണാകുളത്തുവെച്ചു നടന്നു. കാവ്യം പ്രകാശിപ്പിച്ചത് ഗാനഗന്ധർവ്വനായ ശ്രീ കെ.ജെ.യേശുദാസ് ആയിരുന്നു.ഏററുവാ ങ്ങിയത് മാധവിക്കുട്ടിയും. ഡോ.എം.ലീലാവതി, ശ്രീമതി വിജയലക്ഷ്മി എന്നിവർ ആശംസകൾ നേരുകയും ചെയ്തു.

ഈ കാവ്യത്തിന്റെ ഉറവിടത്തേയും സ്വഭാവത്തേയും കുറിച്ച് ഡോ. സുവർണ്ണയുടെ ജീവിതവുമായി ബന്ധപ്പെടുത്തി പ്രതിപാദിക്കാം. ജീവിതത്തിനെന്നപോലെ കവിതക്കും അത്ഭുതകരമായ മാററമാണ് ആധുനികകാലത്ത് സംഭവിച്ചത്. പഴയ രീതിയിൽ കവിതാസ്വാദനം തുടർന്നു പോന്നിട്ടുള്ള ഒരു മനസ്സിന് ആധുനികകവിത വിഭ്രാന്തിയേ ഉണ്ടാക്കുകയുള്ളൂ. ഇതാണോ കവിത എന്ന ചോദ്യം ആ മനസ്സിൽനിന്ന് ഉയരുകയും ചെയ്യും. അതിന്റെ അർത്ഥം ആധുനികകവിതക്ക് എന്തെങ്കിലും കുഴപ്പം ഉണ്ടെന്നല്ല. ആധുനികമായ അനുഭവത്തിന്റെ ആവിഷ്കരണമെന്ന നിലയിൽ അതിന്റെ രൂപഭാവങ്ങൾക്കുണ്ടായ പരിണാമം വിചിത്രമാണെന്നുമാത്രം.എന്നാൽ അതു മായി പ്രത്യേകം പരിചയപ്പെടുകയും ഇണങ്ങുകയും ചെയ്ത മനസ്സുകൾക്ക് ഒട്ടുംതന്നെ അമ്പരപ്പനുഭവപ്പെടുകയുമില്ല.കാവ്യരസം ആധുനികകവിതയിൽ ഊറിനില്ക്കുന്നത് ആസ്വദിക്കാൻ അത്തരം മനസ്സുകൾക്ക് പ്രയാസം ഉണ്ടാവുകയില്ല. നവീനഭാവുകത്വം എന്നു നാം പറയുന്നത് ആസ്വാദനശേഷിയുടെ വികാസപരിണാമങ്ങളെ പററിയാണ്.എന്നാൽ ഡോ.സുവർണ്ണ നാലപ്പാട്ടിന്റെ 'സാന്ദ്രാനന്ദം' എന്ന കാവ്യം ആധുനികകവിതാവിഭാഗത്തിൽ ഉൾപ്പെടുന്നില്ല. ആധുനികതയുടേയും പിന്നിലുള്ള സനാതനചൈതന്യത്തിലാണ് ഈ കാവ്യം അധിഷ്ഠിതമായിരിക്കുന്നത്. ഇക്കാലത്ത് ആളുകൾക്ക് അജ്ഞാതമായിരിക്കുന്ന മതാനുഭൂതിയിൽനിന്നാണ് ഈ കാവ്യം ഉറവയെടുത്തിട്ടുള്ളതെന്ന് പേരുതന്നെ സൂചിപ്പിക്കുന്നുണ്ടല്ലോ. നാരായണീയം തുടങ്ങുന്നത് സാന്ദ്രാനന്ദമെന്നാണ്. കാവ്യത്തിന് ഡോ.സുവർണ്ണ നാലപ്പാട്ട് കുറിച്ചിരിക്കുന്ന ആമുഖം നോക്കുക.

"29.12.93. തിരുവാതിരനിലാവ് ഒഴുകിയെത്തിയ ആ സുദിനത്തിലാണ് ഈ കാവ്യരചന ആരംഭിച്ചത്. തൂലികത്തുമ്പിലേക്ക് ആരോ ഒഴുക്കിത്തരുന്ന വാക്കുകൾ രാത്രിയുടെ ഏകാന്തയാമങ്ങളിൽ മഷിമുക്കി പകർത്തുമ്പോൾ ജനലിനപ്പുറത്ത് ഇരുണ്ട ശ്യാമാകാശം ഒരായിരം ദീപ്തനേത്രങ്ങൾ ഇറുക്കിക്കാട്ടി എന്നെ നോക്കി നിന്നിരുന്നു. 1994 ജനുവരി അഞ്ച് പ്രഭാതത്തിൽ അഞ്ചുമണി കഴിഞ്ഞ് ഇരുപത് മിനുട്ടുള്ളപ്പോൾ അവസാനവരി എഴുതിത്തീർന്നു. എട്ടുരാത്രികളിലായി എന്നിൽ സാന്ദ്രാനന്ദാവബോധം നിറച്ച വിഷ്ണുപാദത്തിൽ."

ആമുഖത്തിലെ ആരോ ഒഴുക്കിത്തന്ന എന്ന പ്രയോഗം പ്രത്യേകമായി ശ്രദ്ധിക്കുക. തന്റെ ആത്മീയാനുഭൂതിയെയാണ് ആ പ്രയോഗത്തിലൂടെ

ഡോ.സുവർണ്ണ നാലപ്പാട്ട് സൂചിപ്പിക്കുന്നത്. നേരിട്ട് കണ്ടപ്പോൾ ഡോ. സു വർണ്ണയോട് ഞാൻ ചോദിച്ചു, ഈ ആത്മീയാനുഭൂതിയുടെ തുടക്കം എവിടെയാണെന്നു പറയാമോ. അതിനുത്തരമെന്ന നിലയിലാണ് തന്നെ ഉണ്ണിക്കൃഷ്ണനായി അമ്മമ്മ സങ്കല്പിച്ചുപോന്ന വിവരം അവർ വെളിപ്പെടു ത്തിയത്. തന്റെ ജീവിതത്തിൽ ഓർമ്മവെച്ച കാലം മുതൽ ആത്മീയസാ ന്നിദ്ധ്യമുണ്ടായിരുന്നു. ഒന്നുകൂടി വ്യക്തമായി പറഞ്ഞാൽ കൃഷ്ണസാന്നിദ്ധ്യം. തന്റെ അമ്മമ്മ മരിച്ചപ്പോൾമുതൽ താൻ കൃഷ്ണനോട് സങ്കടം പറയാൻ തു ടങ്ങി. തന്നെ അലട്ടുന്ന പ്രശ്നങ്ങളും കൃഷ്ണനോടു തന്നെയാണ് പറഞ്ഞത്. സ്വപ്നതുല്യമായ അവസ്ഥകളിൽ കൃഷ്ണൻ അവയ്ക്ക് ഉത്തരങ്ങൾ നല്കിപ്പോ ന്നിട്ടുണ്ട്. പരീക്ഷക്കുള്ള പഠനത്തിൽ മുഴുകിയിരിക്കു മ്പോൾ പോലും ത നിക്ക് സ്വപ്നത്തിൽ ചോദ്യങ്ങൾ തന്നെ ലഭിച്ചിട്ടുണ്ട്.

"ചോദ്യങ്ങൾ പറഞ്ഞുതന്നത് കൃഷ്ണനാണോ?" ഞാൻ ചോദിച്ചു.

"അല്ല.സ്വപ്നത്തിൽ എനിക്ക് ചോദ്യങ്ങൾ കിട്ടിയെന്നു മാത്രം."

അലൌകികശക്തി എപ്പോഴും തന്നെ തുണയ്ക്കാനെത്തിയിരുന്നു എ ന്നാണ് ആ വാക്കുകളുടെ അർത്ഥം. ജീവിതത്തിലെ അലൌകികമായ അംശത്തെക്കുറിച്ച് ഒരാൾക്കു ധാരണയുണ്ടാകുന്നതെപ്പോളാണെന്നു ഞാൻ ചോദിച്ചു. അതിനു മറുപടിയെന്ന നിലക്ക് ഡോ.സുവർണ്ണ നാലപ്പാട്ട് ത ന്റെ അനുഭവം വിവരിച്ചത് ഒരു ശിശുവിന്റെ നിഷ്കളങ്കമായ ഉത്സാഹത്തോ ടെയാണ്. പൊതുവായ തത്വമല്ല, സ്വന്തം അനുഭവമാണ് അവർ ആർജ്ജ വത്തോടെ വിവരിച്ചത്. ചുററുപാടുമുള്ള പ്രകൃതിയോട് ശൈശവംമുതൽ താൻ ബന്ധപ്പെട്ടുപോന്നു. അതിന്റെ ഫലമായി പ്രകൃതിയിൽ നിന്ന് നി ഗൂഢസന്ദേശങ്ങൾ പലതും ലഭിക്കാനിടയാവുകയും ചെയ്തു. അവ യെന്തെ ന്ന് വ്യക്തമായി വിവരിക്കുക സാദ്ധ്യമല്ല. ഒരു കാര്യംമാത്രം തനിക്കറി യാം. പ്രകൃതിചൈതന്യവുമായി താൻ അഭേദ്യമാംവിധം ബന്ധപ്പെട്ടിരി ക്കുന്നു. തന്നെ പലപ്പോഴും വിദ്യ അഭ്യസിപ്പിച്ചത് പ്രകൃതിയാണെന്നു തോ ന്നിയിട്ടുണ്ട്. വളരെയെളുപ്പത്തിലാണ് താൻ ഭാഷ പഠിച്ചത്. മലയാളവും ഇംഗ്ലീഷും വിദ്യാലയങ്ങളിൽ വെച്ച്  അദ്ധ്യാപകരിൽനിന്ന് പഠിച്ചു. പ ക്ഷേ തമിഴും സംസ്കൃതവും ഒരു ഗുരുനാഥന്റെ കീഴിലല്ല പഠിച്ചത്. അതേ ക്കുറിച്ചോർക്കുമ്പോൾ തനിക്കുതന്നെ അത്ഭുതം തോന്നുന്നു. പ്രകൃതിയിൽ നിർലീനമായിരിക്കുന്ന ജഗദീ ശ്വരചൈതന്യമാണ്, കൃഷ്ണനാണ് തന്നെ സകലവും പഠിപ്പിച്ചതെന്നു പറയാം. എട്ടാമത്തെ വയസ്സിൽ താൻ സ്വപ്ന ത്തിൽ നിന്നുണർന്ന് വൃദ്ധാചലം എന്നു പറഞ്ഞത് വീട്ടുകാരെ അത്ഭുത

പ്പെടുത്തി. ചൈതന്യസമുദ്രത്തിൽ ഉയർന്നുപരിലസിക്കുന്ന വൃദ്ധാചലമാണ് സ്വപ്നത്തിൽ ദർശിച്ചത്.

എന്താണ് വൃദ്ധാചലം,അതെവിടെയാണ് എന്നു താൻ ചോദിച്ചപ്പോൾ മുതിർന്നവരാരും ഉത്തരം പറയുകയുണ്ടായില്ല. വിസ്തരിച്ചു പറയാതെ കിടന്നുറങ്ങു കുട്ടി എന്ന അനുശാസനം മാത്രമേ ഉണ്ടായുള്ളൂ. അതനുസരിച്ച് താൻ മിണ്ടാതെ കിടന്നുറങ്ങിയെങ്കിലും വൃദ്ധാചലം എന്ന പുണ്യസ്ഥലവുമായുള്ള ബന്ധം സ്ഥിരമായി നിന്നു. ആയിടയ്ക്കുതന്നെയാണ് സഹപാഠികളായ കുട്ടികൾ ഒരു കിളിയെ കല്ലെറിഞ്ഞു കൊല്ലുന്നത് കാണാനിടയായത്. തന്റെ ജീവൻ ആ കിളിയുടെ നോവ് ഏറെറടുക്കുന്നതുപോലെ അനുഭവപ്പെട്ടു. 'മരിച്ച കിളി' എന്നപേരിൽ ഒരു കവിതയായി ആ നോവിനു താൻ രൂപം നല്കുകയും ചെയ്തു. ശൈശവത്തിൽ എഴുതിയ കവിതകൾ താമരപ്പൂക്കളെന്ന പേരിൽ തന്റെ പന്ത്രണ്ടാമത്തെ വയസ്സിൽ പ്രകാശിപ്പിച്ചു. സ്വന്തം പിതാവാണ് അവ തിരഞ്ഞെടുത്ത് ക്രമീകരിച്ചത്. അതിലെ ഒരു കവിതയുടെ പേര് 'മരണം' എന്നാണ്. പത്തുവയസ്സുള്ള ഒരു പെൺകുട്ടി മരണത്തെക്കുറിച്ചു കവിതയെഴുതുക. തികച്ചും അസാധാരണമല്ലേ അത്. ഇതുപോലുള്ള അസാധാരണത്വങ്ങളാണ് സുവർണ്ണ നാലപ്പാട്ടിന്റെ ജീവിതത്തെ വ്യത്യസ്തമാക്കിയത്. തന്റെ ഭർത്താവ് അബോധാവസ്ഥയിൽ കഴിഞ്ഞപ്പോൾ മരിച്ചുപോകുമെന്ന് ചികിത്സകരേവരും ഉറപ്പായി പറഞ്ഞു. ഡോക്ടറായ താൻ മാത്രം ഉടനടി മരിക്കില്ലെന്ന് ദൃഢമായി വിശ്വസിച്ചു. അങ്ങനെ വിശ്വസിക്കാൻ പ്രേരിപ്പിച്ചത് ശാസ്ത്ര ജ്ഞാനമല്ല. കൃഷ്ണഭക്തിയാണ്. താൻ കൃഷ്ണനെ വിളിച്ചു. ശ്രീശങ്കരന്റെ വിഷ്ണുഭുജംഗം ചൊല്ലി. വിശ്വാസത്തിന്റെ ശക്തി കൊണ്ട് ഭർത്താവ് ബോധം വീണ്ടെടുക്കുകയും ജീവിതത്തിലേക്ക് താല്ക്കാലികമായെങ്കിലും മടങ്ങിയെത്തുകയും ചെയ്തു. പിന്നീട് രോഗാതുരനായി വിഷമിക്കുന്ന ഭർത്താവിനെ സമാശ്വസിപ്പിക്കുന്നതിന് ഗീതയാണ് പരായണം ചെയ്തത്. അതിന് ഫലമുണ്ടായി. മരണത്തെ ശാന്തിയിലേക്കുള്ള കവാടമായി കാണാൻ ഭർത്താവിന് ഗീത ശക്തി നല്കി. അതേ തുടർന്നാണ് താൻ ഗീതക്ക് തന്റേതായ വ്യാഖ്യാനം രചിച്ചത്. അതിനിടയി ൽ എട്ടുദിവസം തുടർച്ചയായി തനിക്ക് വിഷ്ണുദർശനം ലഭിച്ചുകൊണ്ടിരുന്നു. അതിന്റെ ഉത്തേജനത്തിലാണ് ഗീതാവ്യഖ്യാനം മൂന്നുകൊല്ലം കൊണ്ട് എഴുതിത്തീർത്തത്.

മറ്റൊരു ദർശനത്തിന്റെ കഥകൂടി പറഞ്ഞുകൊണ്ട് ഇതവസാനിപ്പിക്കാം. ഒരു കർക്കിടകമാസത്തിൽ താൻ ഒരു സ്വപ്നംകണ്ടു .കണ്ണുകൾ ജ്വ

ലിക്കുന്ന ഒരു യോഗി തന്റെ മുമ്പാകെ പ്രത്യക്ഷപ്പെട്ടു. തൊട്ടുമുന്നിലൊരു കിണറ്. അതിൽ കയ്യിട്ട് യോഗി കുറെ ഗ്രന്ഥങ്ങൾ പുറത്തെടുത്തു. ചിതലരിച്ച ഗ്രന്ഥങ്ങൾ . അവകൊണ്ട് തന്നെ പൊതിഞ്ഞു. ഉറക്കമുണർന്നപ്പോൾ ഒരൊററ വിചാരമാണ് മനസ്സിൽ തറച്ചുനിന്നത്. വലിയമ്മാമന്റെ ഗ്രന്ഥശേഖരം പരിശോധിക്കുക എന്ന വിചാരം. പരിശോധിക്കാൻ തുടങ്ങുമ്പോൾ തന്നെ 'പഞ്ചസിദ്ധാന്തിക' എന്ന പ്രൌഢമായ ഗ്രന്ഥം കിട്ടി. അത് തന്റെ ജ്ഞാനതൃഷ്ണ ശമിപ്പിക്കാൻ ബലമായുപകരിക്കുകയും ചെയ്തു. വേദാന്തത്തേയും ശാസ്ത്രത്തേയും സംയോജിപ്പിക്കാനുതകുന്ന ഉൾക്കാഴ്ചയും അതിൽനിന്ന് സിദ്ധിച്ചു. ഇതേ രീതിയിലുള്ള അലൌകികാനുഭൂതികളുടെ ആവിഷ്കരണമത്രെ 'സാന്ദ്രാനന്ദം'. തലക്കെട്ടിന് നാരായണീയത്തോട് കടപ്പാടുള്ള പോലെ ഉള്ളടക്കത്തിൻ ഭാഗവതത്തോടും ഗാഢമായ ബന്ധമുണ്ട്. തന്റെ ആത്മാവിൽ കൃഷ്ണചൈതന്യം ഉളവാക്കിയ ചലനങ്ങൾക്ക് ഇരുപത് ഖണ്ഡങ്ങളിലായി ഡോ.സുവർണ്ണ നാലപ്പാട്ട് ഈ കാവ്യത്തിൽ ആവിഷ്കരണം നല്കിയിരിക്കുന്നു. പ്രപഞ്ചത്തെ മുഴുവൻ കൃഷ്ണന്റെ മധുരയായിട്ടാണ് കവി ദർശിക്കുന്നത്. അതിൽ നിറഞ്ഞുനില്ക്കുന്ന ആനന്ദാമൃതം നുകരാൻ ജന്മം ലഭിച്ചത് എത്ര വലിയ ഭാഗ്യം. രണ്ടാം ഭാഗത്തിലെ ഭഗവദ് സ്മരണ നോക്കു.

മേഘാസിതം മംഗളമംഗഹാരം
ശംഖാദിമുദ്രാങ്കിതദേഹമോടെ
വിഭൂതിധാമം ഭഗവാൻ ശയിക്കും
പ്രസൂതിഗേഹം മനസാ സ്മരാമി.

ആ പ്രസൂതിഗേഹം എത്ര സ്പഷ്ടമായി മനസ്സിൽ തെളിയുന്നു. ബന്ധങ്ങളുടെ വിലങ്ങുകളാൽ മനുഷ്യരെ ബന്ധിച്ചുനിർത്തുന്ന പ്രപഞ്ചഗേഹത്തിൽ നിന്ന് മുക്തി പ്രാപിക്കുന്നതിന് ആനന്ദസ്വരൂപനായ ഭഗവാന്റെ ഒരു കടാക്ഷം മാത്രം മതിയാകുമെന്ന വിശ്വാസം തുടർന്നുള്ള ഭാഗങ്ങൾ അനുവാചകരിൽ ജനിപ്പിക്കുന്നു . അതാണല്ലോ, കവിതയുടെ വിജയം.

സ്ത്രീചിത്തത്തിന്റെ താളക്കൊഴുപ്പോടുകൂടി കൃഷ്ണാനുഭവത്തിന്റെ വിഭിന്ന ഭാവങ്ങൾ ആലോചനാമൃതമായ രീതിയിൽ കവി 'സാന്ദ്രാനന്ദം' എന്ന കാവ്യത്തിൽ പകർത്തിയിരിക്കുന്നു. ചിലപ്പോളത് ഗഹനചിന്തകളാൽ സാന്ദ്രമാണ്. മററു ചിലപ്പോൾ മൃദുലഭാവങ്ങളാൽ തരളമാണ്. ശബ്ദഭംഗിയോടുകൂടി ബിംബങ്ങൾ പ്രതിഷ്ഠിക്കുന്നതിലും കവി സുശിക്ഷിതമായ പാടവം കാട്ടുന്നു. കാളിയമർദ്ദനത്തിലെ ഈ ഭാഗം ഒരുദാഹരണം മാത്രം.

മന്ദഹസിച്ച രമാകാന്തൻ
ഫണിമണിപത്തിയിലേറുന്ന
മണികൾ കിലുക്കീട്ടാടുന്ന
തളിരൊളി പാദന്യാസത്തിൽ
കങ്കണസംകുലക്വണിതത്തിൽ

ആഢ്യമായ ശൈലിയിൽ സമുചിതമായ ദ്രാവിഡവൃത്തങ്ങളിൽ ആവിഷ്കരിച്ചിട്ടുള്ള ഈ കവിതകളിൽ നാലപ്പാട്ട്നാരായണമേനോൻ, ബാലാമണിയമ്മ, കമലാദാസ് തുടങ്ങിയവർ പരാമൃഷ്ടരാകുന്നുണ്ട്. സ്വന്തം പൈതൃകത്തിന്റെ ബലത്തോടുകൂടിയാണ് ഡോ.സുവർണ്ണ നാലപ്പാട്ട് രചന നിർവ്വഹിച്ചിട്ടുള്ളതെന്ന് അർത്ഥം.

'സാന്ദ്രാനന്ദ'മെന്ന ഈ കാവ്യം കൂടാതെ എട്ടു ഗ്രന്ഥങ്ങൾ സുവർണ്ണ നാലപ്പാട്ട് പ്രകാശിപ്പിച്ചിട്ടുണ്ട്. ബ്രഹ്മസൂത്രശങ്കരഭാഷ്യം, സൌന്ദര്യലഹരി,പഞ്ചസിദ്ധാന്തിക മുതലായ അതിപ്രൌഢങ്ങളായ കൃതികളിലൂടെ പര്യടനം നടത്തിയ ഒരു മനസ്സിന്റെ അപൂർവ്വചിന്തകളാൽ തുലോം സമാകർഷകമാണ് ആ ഗ്രന്ഥങ്ങൾ .



## ആമുഖം

സാന്ദ്രാനന്ദാവബോധാത്മക, ഹരി, തവ
പൂർണ്ണപുണ്യാവതാരം
സാന്ദ്രാനന്ദം കഥിപ്പൂ,
കഥയറിയാത്തവൾ നിന്റെ ദാസി
അർച്ചിക്കും വാക്സുമത്താലുളവാം
കാമഭ്രവീ ജലത്തിൽ
അർഘ്യത്തിൽ അർക്കനായി -
ത്തെളിയുക, മമ ചിത്തത്തിലും ചില്പമാനേ.

2. ഭ്രവാകെ നിന്മധുരാ
ഓരോരോവീട്ടിലും നീ
കാണില്ലേയമ്മമാരെ,
കാമിനീഭക്തന്മാരെ

3. നിൻ തിരുഗാത്രം പുണരാനും
നിൻ തിരുമാറിൽ ചായാനും
നിന്നുടെ മുരളികയാവാനും
നിന്നിൽ ജ്വലിച്ചമരിക്കാനും
നിന്നെത്തൊട്ടിലിലാട്ടാനും
ഇങ്കുകുറുക്കിവിളിക്കാനും

നിന്റെയിളംവായ്മലരിങ്കൽ
വിടരും വിശ്വം കാണാനും
ഊണുമുറക്കവുമില്ലാതെ
ധ്യാനം ചെയ്യും ധന്യകളെ.

4. ഭ്രവാകെ നിന്മധുരാ
ഓരോരോ വീട്ടിലും നീ
കാണില്ലേയച്ഛന്മാരെ
തോഴരെ,പുത്രന്മാരെ
നിന്നെത്തലയിൽ ഏററീട്ടീ
സംസാരപ്പുഴ നീന്തുന്നോർ
നിന്റെ സുരക്ഷക്കായിട്ടേ
വൃന്ദാവനപുരി തേടുന്നോർ
നിന്റെ മനോഹരഗീതക്കായ്
ഗാണ്ഡീവങ്ങൾ ത്യജിക്കുന്നോർ
അവശേഷിക്കും പിടിയവിലും
അവിടുത്തേക്കായേകുന്നോർ
നിന്റെ പദംപതിയും തെരുവിൽ
എന്നുമുരുണ്ടു നമിക്കുന്നോർ
നിൻ കോവിലകപ്പടിപാടി
എന്നും നിർ വൃതിയടയുന്നോർ

5. വരു വരു ഹരി നിന്മധുരയിതിൽ
തരു തരു നിന്നമൃതാനന്ദം
അതിനായടിമലരിണയണയും
സുധി ഞാൻ പറയാം നിൻ ചരിതം



## 2. അവതാരം

1. മേഘാസിതം മംഗളമംഗഹാരം
ശംഖാദിമുദ്രാങ്കിതദേഹമോടേ
വിഭൂതിധാമം ഭഗവാൻ ശയിക്കും
പ്രസൂതിഗേഹം മനസാ സ്മരാമി

2. ബന്ധങ്ങളേകുന്ന കട്ടംവിലങ്ങാൽ
ബന്ധിച്ചുനിർത്തുന്ന പ്രപഞ്ചഗേഹം
അലക്ഷ്മി തീർത്തോരഴികൾ ചുഴന്നു
ലോഭങ്ങൾ നീണ്ടും കദനക്കിടങ്ങും

3. ആനന്ദരൂപൻ ഭഗവാന്റെ മുക്തീ
ദാനം തരും തൃക്കരമൊന്നുതൊട്ടാൽ
ഇതേ പ്രപഞ്ചപ്രസൂതിഗേഹം
വിരാജഭൂവായ് മമ തോന്നുമല്ലോ

4. ധീരർമുനീന്ദ്രർക്കുമഗമ്യമാകും
ധീമാന്റെ രൂപം തെളിയുന്നകണ്ണിൽ
ഓമൽസ്സുധാരൂപനെ നോക്കിനോക്കി
ആനന്ദബാഷ്പം നിറയുന്ന കണ്ണിൽ

5. രോമാഞ്ചമോടെ പുതുഗദ്ഗദത്താൽ
സീമാധികാനന്ദരസസ്വരത്താൽ

മാതാവു ഞാൻ നിന്നെ വണങ്ങിടുന്നു
ഹേ, ദേവ, വാക്കാൽ സ്തുതി ളുകിടുന്നു
6. കണ്ണിന്നുമുന്നിൽ ശിശുവായ് ശയിക്കും
വിണ്ണിന്റെ താക്കോലേ, തപക്കൊഴുന്തേ
താപക്കടും വള്ളികൾ കെട്ടിയിട്ട
താകെത്തകർക്കുന്നതു നിന്റെ നോട്ടം.
7. ഗുരോ, ഭവാനെന്നുടെ പ്രാണവായു
പരംപൊരുൾ മാധവനെന്റെ പുത്രൻ
പ്രസീദ, ശ്രീമദ്ഗുരുവായുരപ്പാ
പ്രാചീനജന്മത്തിലുമെന്റെ പുത്രാ
8. സ്വായംഭുവത്തിൽ സുതപസ്വിയാകും
വരന്നു പൃശ്നീവധുവായിരുന്നേൻ
എനിക്കുനീയന്നൊരു പുത്രനായി
അനിത്യയാമെന്നെയനുഗ്രഹിച്ചു.
9. പിറന്നു നീ വാമനനായിയെൻ ചി
ത്തപോവനത്തിൽ സമിതാഗ്നി തന്നിൽ
പിറന്നിതിപ്പോൾ ഭഗവാനെ മൂന്നാം
പിറപ്പിലും മൽഹൃദയത്തിൽ കൃഷ്ണാ
10. നിശ്ചേതനങ്ങൾക്കുയിരേകുവാനും
സചേതനങ്ങൾക്കുയിർ പോക്കുവാനും
മായാമയിക്കൊറ്റൊരു വീർപ്പുപോരേ
മായാമയൻ നീയരുളുന്ന പക്ഷം
11. അനേകരത്നങ്ങൾ നിറഞ്ഞുനില്ക്കും
അനേകദ്വീപങ്ങളിൽ പത്തിനീർത്തി
അനേകജീവന്റെ ഉയർന്ന ശ്വാസ
മനേകവക്ത്രങ്ങളിൽ ചീററലാക്കി
അനേകകണ്ഠങ്ങളിൽ നാദമായി

അനേകകാലങ്ങടെ നീരൊഴുക്കായ്
സ്വേച്ഛാപഥം കാട്ടുമനന്തകാലം
കാക്കുന്നനന്താച്യുതനായ നിന്നെ
മന്ദാക്ഷമന്ദാരസുദീപ്തമേനി
കണ്ടോരു ഞങ്ങൾ പിതൃയാനലോലർ
മനസ്സിലും കയ്യിലുമേന്തിനിന്നെ
സുധന്യർ കാളിന്ദി കടന്നിടുന്നോർ



## 3. അമ്പാടിയിൽ

1. പ്രാപഞ്ചികത്വത്തിൻ മോഹിനിയാടുമ്പോൾ
   പ്രാണനിലാർത്തിയാളുന്ന മർത്ത്യൻ
   ആ മനോഹാരിയാം മായയെ വെല്ലുവാൻ
   കാലിൽ പിടിമുറുക്കുന്നു പാവം
   ആരുപിടികൂടുമാരുബന്ധിച്ചീടു
   മാരേയും ബന്ധിക്കും ദേവിതന്നെ
   ഏറെയെതിർപ്പോർക്കു കാലാഗ്നിതുല്യയാം
   കാളിയായ് മാറുമീശക്തിയല്ലോ
   കാലടിതന്നിലണയുന്ന ഭക്തന്റെ
   കാല്യപണിയുന്ന സൌമ്യവിദ്യ

2. നീലനളിനിയിൽ പൂത്ത കിശോരിയാം
   ത്രൂണാളത്തെയൊരാനപോലേ
   കല്ലിലെടുത്തുപൊടിക്കാമോ ,ഖേചരീ
   മെയ് തൊടാനാവുമോ മർത്ത്യനാലേ
   നീളേ മരുദ്ഗണം പാണികൊട്ടിപ്പാടി
   യാടി സ്തുതിക്കെ മറഞ്ഞദേവി
   പാണി കൊട്ടുന്ന പാണന്മാർക്കു തോഴിയായ്
   വാഴ്‌വൂ ഭുവിൽ പല കോലങ്ങളിൽ

3. നിൻ ജനിയാലേ ചിദാനന്ദസാഗര-
   ച്ചിന്തിലാറാടുന്നു നന്ദവാടം

പുത്തൻ കലായമലർപോലെ മോഹനം
മുത്തുപോൽ ദീപ്തം നിൻ ബാലരൂപം
ലാളിച്ചുലാളിച്ചു മാറോടണച്ചിട്ടു
പാലുകൊടുത്ത ഞാൻ ധന്യധന്യ
ഈരേഴുലകിനുമീശനാം നിന്നുടെ
പാലനം കയ്യേററ ഭാഗ്യശാലി

4. വിസ്മയം കൂറും മിഴികളോടെത്തുന്ന
വൃഷ്ണികൾ ആനന്ദനൃത്തമാടി
എന്നും സമൃദ്ധി കളിയാടി ഗോകുലം
നിൻ പ്രിയലക്ഷ്മിതൻ ഗേഹമായി
നിന്മനോഹാരിയാം ശുമന്ദഹാസത്തിൻ
വെണ്ണിലാവിൽ ജനം മെയ് മറന്നു
ഗേഹകൃത്യങ്ങൾ കഴിഞ്ഞവരാത്മീയ-
മേതോ പുരാവൃത്തസംസ്മൃതിയാൽ
നിർവൃതി നേടുകയായീ നിൻസാന്നിദ്ധ്യ-
മൊന്നിനാൽ പാരാകെ നാകമായി.

5. ഇന്നവനൊന്നെന്നെ നോക്കി, യിതാ നോക്കു
മന്ദഹസിക്കുന്നു, കൊച്ചുകള്ളാ
വന്നെന്നടുക്കലിരിക്കു കൈനീട്ടീട്ടു
വാ, ഹരി ഒന്നുവാ എന്നുചൊല്ലി
ഉമ്മവെച്ചുമ്മവെച്ചാനന്ദവാരിധി
തന്നിലാറാടുന്നു ഗോപികമാർ
ഓമനവായ്മലർത്തേനിലാറാടീട്ടു
കാമിനീജന്മം സഫലമായി

6. മാറിമാറീട്ടവരോമനിച്ചും മുദാ
ലാളിച്ചുകൈമാറിമുത്തമിട്ടും
പൂത്തുചുമന്ന നളിനങ്ങളിൽ മാറി
മുട്ടുന്ന നീലവണ്ടെന്നപോലെ
നീ ലസിക്കുമ്പോൾ, മധുരസ്മിതത്തോടെ

പ്രേമവാത്സല്യം ചുരത്തുവോളായ്
ചാരെയിരുന്നിടയ്ക്കോമൽസ്തനം നല്കി
നിൻ പശിയാററുന്ന ശ്രീയശോദ.



## 4. കൃഷ്ണലീല

1. ആയീ വയസ്സൊന്നൊരഷ്ടമിരോഹിണി
കൂടിയെത്തുന്നു മഹീതലത്തിൽ
ജ്ഞാതിവധുക്കൾ മഹീസുരർക്കേകുന്ന
സാദരം സദ്യ വ്രജേശ്വരിയാൾ
പാവുമുണ്ടൊന്നു നിവർത്തിക്കിടത്തീട്ടു
പോകുന്നടുക്കളജ്ജോലി ചെയ്യാൻ
സല്ക്കാരസദ്യയിൽ ശ്രദ്ധ വെച്ചീടുമ്പോൾ
തല്ക്കാലം നിന്നെ മറന്നീടുന്നു

2. പൊട്ടിത്തെറിക്കും മരച്ചീളുകൾക്കൊപ്പം
ഞെട്ടിത്തെറിക്കുന്നൊരാർത്തനാദം
ഓമല്ത്തളിരു പോൽ താമ്രമീ തൃപ്പദം
കാണട്ടെയൊന്നു, മുറിഞ്ഞുപോയോ
ചെന്താമരത്താരുപോലുള്ള കയ്യുകൾ
നൊന്തുവോ, പൊട്ടിയോ, വിണ്ടുപോയോ

3. വണ്ടുകൾമുട്ടും സുഗന്ധസൂനങ്ങളെ
തന്നുടെ കുന്തലിൽ ചൂടിയെത്തി
ളുമധുരാകൃതിയാകുമൊരംഗന
ഗോപികാവാടത്തിലന്നൊരുന്നാൾ
ബാലകന്മാരുടെ ചേതനയെ ഹരി

ച്ചാലോലഗാത്രിയായ് രാത്രിതോറും
കാപട്യബോധനയായിച്ചരിക്കുന്ന
പൂതനയെന്നൊരു നാഗരിക

4. ഗ്രാമീണബാലമനസ്സിൽ വിഷംകക്കി
നൂതനനാഗരവാരനാരി
ആരിവളെന്നുനടുങ്ങുകയായ് ഗ്രാമ
നാരികൾ സാരള്യചിത്തശീലർ
ലാളിത്യ ഭാവവിശേഷങ്ങളാലവൾ
ഏറെക്കവർന്നിതാ ഗ്രാമചിത്തം

5. ഏറെനാളായി നടക്കുമനീതിയാ-
ലേറെക്കുപിതനാം നീയുമപ്പോൾ
ശങ്കയില്ലാതങ്കമേറി വിഷമയ-
മണ്ഡലം കയ്യിലക്കടന്നെടുത്തു
ഏറെ നീരുള്ളൊരു മാങ്ങവലിച്ചൂററി
നീരു കുടിച്ചതിന്നണ്ടിപോലെ
ദൂരെ വലിച്ചെറിഞ്ഞൂ ജഡരൂപത്തെ
പ്രാണനീരൂററീട്ടു ചണ്ടിപോലെ

6. സ്പർശമാത്രത്താലഘം തീർക്കുവോൻ ഹരേ
നീയിരുന്നുണ്ട മടിത്തടത്തിൽ
പാപമേതഗ്നിയിൽ ധൂമമുയരുന്നു
നല്ലകിൽചന്ദനഗന്ധമേന്തി
എന്നംഗസംഗഫലമിതെന്നാർക്കുമേ
നന്നായറിയുവാൻ ശ്യാമവർണ്ണാ
നീ സുഗന്ധത്തിൽ കുളിപ്പിച്ചു പൂതനാ
ദേഹവും പൂതമായ് തീർത്തുവല്ലോ

7. ശുദ്ധസത്വത്തിൽ ലയിക്കയായ് നിശ്ചയം
നിന്നെ തൊടുന്നവൻ പുണ്യമൂർത്തേ
നീളെ പ്രപൂജനം ചെയ്യും ദ്വിജരാലേ
മംഗലാശിസ്സുകൾപൂണ്ട നിന്നെ
ബാലചാപല്യത്താൽ മേദിനിയൊക്കെയും

പ്രേമവിമോഹിതമാക്കും നിന്നെ
ഓരോ ശിശുവിലും കാണമാറാക്കുക
ആനന്ദവാരിയാം തമ്പുരാനേ



## 5. തൃണാവർത്തം

1. ഹേ, ഗുരുവായൂരിൽ വാഴുന്ന ദൈവമേ
ദീനദയാലുവാം നീയൊരുന്നാൾ
അമ്മതന്നങ്കത്തിൽ വിശ്രമിക്കുന്നേരം
ചുമ്മാ ഗരിമാണം കൊണ്ടുവല്ലോ
എന്തെന്റെ കുഞ്ഞിത്ര മേല്ക്കനം കൂട്ടുവാ
നെന്നെണ്ണിയമ്മയുൾശങ്കയോടെ
മെല്ലെയെടുത്തുകിടത്തി കിടക്കയിൽ
ത്തൻ ഗൃഹജോലികൾ ചെയ്കയായി.

2. ഉള്ളില്ലനമായിട്ടൊററ വിചാരം താൻ
എന്മകനെന്മകനെന്നുമാത്രം
മററെല്ലാ കർമ്മവും കർമ്മം താനമ്മയ്ക്കു
പുത്രവിചാരമേയുററ ധർമ്മം

3. പെട്ടെന്നിരുൾ വന്നടിയുന്ന ഭൂവാകെ
എട്ടുദിക്കും പൊടിമൂടിടുന്നു
ഘോരഘോഷത്തോടണയുന്ന ചണ്ഡനാം
മാരുതൻ നിന്നെ ഹരിക്കുവാനായ്
സർവ്വജനമനഹാരിയാം മാരുതാ
നിന്നെ ഹരിക്കാനീ കാററിനാമോ

എന്മകനെന്മകനെന്നുപിണഞ്ഞെന്നു
നൊന്തുകേഴുന്നവളെത്രപാവം

4. നിൻ ഭാരധാരണം താങ്ങാതെ വാഗത
യെല്ലാം ശമിച്ചിട്ടു ദീനനായി
ചണ്ഡകോപം തീർന്ന കാററതാ ഭൂമിയിൽ
ചേഷ്ടകളറ്റിട്ടടങ്ങി വീണു
ഒച്ചയുമില്ലാ അനക്കവുമില്ലിപ്പോൾ
പ്രജ്ഞയില്ലാത്തൊരു മേനിമാത്രം

5. ഏതോ ഹ്രദങ്ങളിൽ, പാറപ്പുറങ്ങളിൽ
ഏതോ യുഗങ്ങൾതൻ മഞ്ഞയേട്ടിൽ
വീണുപൊടിഞ്ഞ തൃണാവർത്തദേഹങ്ങ
ളേറെ, യവക്കുമേൽ രശ്മി തൂകി
താരെതിർ കയ്യാലവയെ പ്രഹരിച്ചു
ലീലയാടുന്ന ചിദാത്മകൻ നീ
നീലഗിരിമേലമർന്നീടും നല്ലിന്ദ്ര-
നീലരത്നം പോൽ മനോഹരൻ നീ

6. ഓരോന്നായ് നിന്നംഗം ചുംബിച്ചുനില്ക്കുന്ന
ഓരോരോ ഭക്തയാം ഗോപികക്കും
എന്റെമോനെന്റെമോനെന്നു തോന്നുംവണ്ണം
ഓരോരോ കയ്യിലും ചാടുവോനേ
കിട്ടിയെന്നാവുമ്പോൾ കൈവിട്ടുപോയിട്ടു
പൊട്ടിച്ചിരിച്ചുരസിച്ചവനേ
നിന്നെ ലഭിക്കാനീ ലോകം തപംചെയ്ത
പുണ്യത്തെച്ചൊല്ലിഞാൻ പാടിടുന്നു

7. വാതാത്മകനാം അസുരനെ വീഴ്ത്തിയ
വാതാലയേശ്വരാ തമ്പുരാനേ
വാതരോഗത്താൽ വലയുമീ ഭൂവിനെ
സാന്ത്വനിപ്പിച്ചിട്ടു ശാന്തയാക്കു
നീളെക്കൊടുങ്കാററുയരുന്നിവളുടെ
നീലവിഹായസ്സിലീ യുഗത്തിൽ

ഏറെക്കുടിപ്പക, വിദ്വേഷധൂളിക-
ളേറെയുയർ<u>ത്തു</u>മിരുൾപ്പകകൾ
ആവർത്തിച്ചാവർത്തിച്ചെ<u>ത്തു</u>മപവാദ-
ഭീമച്ചുഴിതൻ തൃണാവർത്തങ്ങൾ
നിൻ പ്രിയതോഴിതൻ രോദനം കേട്ടിട്ടു
ചിക്കെന്നെഴുന്നെള്ളൂ, തമ്പുരാനേ



## 6. അമ്മ

1. നിഷ്ക്രിയൻ നീ പ്രഭോ, ജാതസംസ്കാരത്തിൻ
തൃക്രിയയെമ്മട്ടെതിർത്തുനില്ക്കും
ഹൃത്തിലെ ഹോര തൻ തത്വം ഗ്രഹിച്ചവ-
നെത്തുന്നു ഗർഗ്ഗ്യൻ, നിഗൂഢമായി
നിൻ പടിവാതിലിൽ മുട്ടിവിളിക്കുവാൻ
നല്ലൊരുപേരും മനസ്സിലേന്തി

2. ആയിരം നാമമെഴുന്നോനനന്തമാം
നാമം വഹിപ്പവൻ നീ മുരാരേ
നിൻ കാതിലിന്നു ഞാൻ മന്ത്രിക്കും നാമമേ
ശുദ്ധം പവിത്രമാം കൃഷ്ണമന്ത്രം
കൃഷ് ഭൂമിവാചകം ണ പ്രത്യയം പരം
നിർവൃതിവാചകമാകയാലേ
ഭൂമിയിൽ നിർവൃതിത്തേനാറുപായിക്കും
ആനന്ദബ്രഹ്മമേ കൃഷ്ണശബ്ദം.

3. സത്തായ ഭൂവിൽ രസാനന്ദമേറുന്ന
സച്ചിദാനന്ദസ്വരൂപമന്ത്രം
ഇജ്ജഗത്തിന്റെ ക്രിയകളാലൂറിയ
മുജ്ജന്മപാപവും പോക്കും ശബ്ദം
ആരാലും പൂർണ്ണമായോരാനരുതാത്ത

സാന്ദ്രാനന്ദത്തിന്റെ ബ്രഹ്മവിത്തേ
ലോകാഭിരാമനാം നിന്നാദിരൂപന്നു
രാമനെന്നോതാം തിരുനാമത്തെ

4. തപ്പിപ്പിടിച്ചിട്ടും മുട്ടിലിഴഞ്ഞിട്ടും
ഒട്ടൊട്ടുവീണും നടന്നുകൊണ്ടേ
ഓരോ മുറിയേയും ഭൂഷകൾ ചാർത്തിച്ചു
രാമനും കൃഷ്ണനും ഗോകുലത്തിൽ
ഒട്ടുചലിക്കുന്ന കാല്ത്തള തൻ നാദം
കേട്ടിട്ടു കാതോർത്തു തെല്ലുനില്ക്കും
വീണ്ടും നടക്കുമാ മഞ്ജീരശിഞ്ജിതം
കേൾപ്പിക്കാൻ വേഗത്തിൽ മുട്ടുകുത്തും

5. മെല്ലെച്ചിരിക്കുമ്പോൾ ചെല്ലച്ചെറുവായിൽ
മുല്ലപ്പൂമ്പല്ലുകളൊട്ടുകാണാം
കുഞ്ഞിമുഖത്തിൽ പതിഞ്ഞുവീണാടുന്നു
കുഞ്ഞളകങ്ങളും കാററുമൊപ്പം
കൈത്തണ്ടിൽ നിന്നൂർന്നു വീഴുന്ന കങ്കണം
ഇത്തിരിക്കാണുന്ന പാദപദ്മം
കണ്ടവർ കണ്ടവർ തന്മനമൊക്കെയും
പൂണ്ടഹരിക്കുന്ന മന്ദഹാസം

6. ഒന്നുപിടിക്കാനണയുന്ന ഗോപരെ
നന്നായിട്ടോടിക്കും ബാലലീല
ഒട്ടിടനിന്നിട്ടു കിട്ടീലയെന്നോതി
പൊട്ടിച്ചിരിച്ചിട്ടു വീണ്ടുമോട്ടം
താമരപ്പൂമുഖമൊന്നുതിരിച്ചിട്ടു
തേടുന്ന കൌതുകമാർന്ന നോട്ടം
വേഗത്തിലോടി മറിഞ്ഞുവീഴുന്നേരം
മേലാകെപ്പൂണ്ട ചളി പൊടിയും
പങ്കമേലാത്ത മുനിമനത്താൽ നിത്യം
വന്ദിതരാകുമീ കൊച്ചുബാലർ
പങ്കമണിഞ്ഞുവന്നെത്തുമ്പോളാർദ്രരായ്
ചെന്നെടുത്തീടുന്നോരെത്ര ധന്യർ

7. ആ മുഗ്ദ്ധഹാസാങ്കുരം മുല്ലമൊട്ടുപോൽ
മാതാവെ നോക്കിപ്പൊഴിച്ചവനേ
ദേവകല്പദ്രുമപ്പൂക്കളെക്കാൾ മൃദു-
വാകും കടാക്ഷപ്പൂമൊട്ടുകളാൽ
അമ്മതന്നാനന്ദപ്പാലാഴിക്കേത്തുവാൻ
പൂർണ്ണനിലാവൊളി തീർത്തവനേ
നിന്നെ ഞാൻ കാണുന്നിതോരോരോ വായ്മലർ
നിർമ്മലപ്പുഞ്ചിരിപ്പാലിലിന്നും.

8. പിച്ചവെച്ചെൻ പുരമുററത്തുനിന്നുനീ
മച്ചകമോരോന്നിലേറിടുമ്പോൾ
തത്തയും പൂച്ചയും പൈക്കുട്ടിയും നിന്നെ
തത്തിത്തുടർന്നോടിയെത്തിടുമ്പോൾ
നിൻ ലീലയോരോന്നു കണ്ടുരസിക്കുമെൻ
ഗോപികാജന്മമിതെത്ര ധന്യം

9. പൊന്നുമകനേ നീയേട്ടനുമൊന്നിച്ചു
മന്ദിരമോരോന്നിൽ മണ്ടിവന്നാൽ
അങ്ങെല്ലാം കാണാം നിൻ കുഞ്ഞിക്കളി കണ്ടു
നിന്നിലലിഞ്ഞവരമ്മമാരെ
ഗോപികമാർ ഞങ്ങളമ്മമാർ നല്കുന്ന
സ്വാദുപുതുവെണ്ണയുണ്ണുവാനായ്
ഗാനവും നൃത്തവും ചെയ്‌വോനേ നീതന്നെ-
യീനയനങ്ങൾക്കു വെണ്ണയല്ലേ
വേദാന്തസാരത്തെ കാച്ചിക്കുറുക്കിയ
നീയാം പഴംപാലുകിട്ടുവാനായ്
പുത്തൻ പാലെന്നും കറന്നുകാച്ചുന്നവ-
രെത്രപേരെത്രപേർ ഞങ്ങളെന്നോ

10. ഏതോ പഴയൊരു ജന്മത്തിൽ മാവേലി
ഭൂദാനം തന്നതിന്നോർമ്മയാലോ
നിന്റേതെന്നോർത്തു കവരുന്നു ഞങ്ങടെ
ഭൂവുറത്തൈർ,നെയ്യാം മാനസവും
ഹൃത്തിലെച്ചെപ്പിലടച്ചുസൂക്ഷിച്ചൊരു
സ്വത്തൊക്കെവന്നു ഹരിക്കുവോനേ

നിൻ വരവും കാത്തിരിപ്പൂ, കയറുമായ്
നിന്നിലെച്ചോരനെയൊന്നുകെട്ടാൻ.



# 7. വിശ്വരൂപം

1. പാലുകുടിക്കാൻ മലർന്നുകിടക്കുന്ന
ബാലന്റെ കോട്ടുവായ്ച്ചോരിവായിൽ
കാണുന്നതെങ്ങനെ, വിഭ്രമമായിടാം
ബ്രഹ്മാണ്ഡചക്രങ്ങളൊക്കെയും ഞാൻ
സ്വപ്നമായീടാമുപബോധമാനസം
കാട്ടിയ വിക്രിയയെന്നുമാകാം
മൂലപ്രളയസമയത്തുഭ്രമിയും
മാനവുമൊക്കെ ഭുജിപ്പവനേ
നല്ല പൊടിമണ്ണു ചെന്നാലുദരത്തിൽ
പൊള്ളുമെന്നോർത്തു വിവശയായ് ഞാൻ

2. കുട്ടീ, വികൃതി, നിനക്കിന്നു മൃഷ്ടാന്നം
കിട്ടിയിട്ടും എന്തേ മണ്ണു തിന്നാൻ
കിട്ടുമിന്നെൻ കയ്യിൽ നിന്നെന്നു കേൾക്കവേ
ഹൃഷ്ടനായ് പുഞ്ചിരി പൂണ്ടവനേ
മണ്ണു കണ്ടെത്തുവാൻ വെമ്പും ജനനി തൻ
കണ്ണിൽ വിണ്ണൊക്കെയും കാട്ടുവാനോ
ഹേ, കാമവർഷിയാം മാധവാ, ഭൂചക്ര-
മാകെ നീ വായിലൊളിച്ചുവെച്ചു

3. പാലാഴിതന്നിലരവണ കൊള്ളുന്ന
നീലവിശാലമാം വിഷ്ണുതത്വം
വൈരാജവാസിയാം ആദിഗുരുവായി
മുന്നിൽ നില്ക്കുന്ന ചെറുമകനായ്
എന്തെന്തു ഭാവത്തിലെന്തെന്തു രൂപത്തി-
ലിന്നെന്റെ കണ്മുന്നിൽ വന്നുനിന്നു

4. യോഗീന്ദ്രഹൃത്തിൽ വിടരുന്ന താമര-
പ്പൂവായ് ബ്രഹ്മാണ്ഡങ്ങളാകമാനം
അമ്മക്കുകാണുവാൻ ചോരിവായ്ഗഹ്വരം
തന്നിൽ വിടർത്തിപ്പിടിച്ചവനേ
അററമില്ലാത്ത പ്രപഞ്ചങ്ങൾ തന്നുടെ
അററത്തെ കണ്ണിയാണെന്ന സത്യം
എന്നിൽ നീയുണ്ടായി ചങ്ങല നീളുമ്പോ
ളന്നു ഞാൻ ഭ്രതമായെന്ന സത്യം
എന്നിലുണർത്തിയെൻ മോഹജാലങ്ങളെ
ഒന്നായ് നശിപ്പിച്ച പൊന്നുമോനേ
അമ്മേ വിശക്കുന്നു പാൽവേണമുണ്ണിക്കെ-
ന്നൊന്നു കൊഞ്ചിക്കൊണ്ടടുത്ത മാത്ര
എന്മടിയേറി വിളയാടും ദൈവമേ
പാഹിമാം പാഹിമാം കൃഷ്ണ കൃഷ്ണാ

5. തൈരുകടയാനിരുന്നാൽ നീയോടിവ-
ന്നെന്മടിയേറിയിരിക്കുമപ്പോൾ
സ്നിഗ്ദ്ധഹാസത്താൽ മധുരമാം നിന്മുഖം
മുഗ്ദ്ധയായ് നോക്കിയിരിക്കുമീഞാൻ
പാലുണ്ടടുപ്പത്തതാരു ചിന്തിക്കുന്നു
പാല്പുഞ്ചിരിയിൽ ലയിച്ചിടുമ്പോൾ

6. എങ്കിലും തൂവിത്തിളക്കുന്ന പാലതാ
കുഞ്ഞടുപ്പിൽ തീയണഞ്ഞിടുന്നു
കർമ്മബന്ധങ്ങളിന്നെന്നെത്തടുക്കുന്നു
നിന്മുഖമെപ്പോഴും നോക്കിനില്ക്കാൻ
അല്ലാ, പിണങ്ങിയോ കുട്ടാ നീ തൈർക്കലം

തല്ലിയുടച്ച കളഞ്ഞുവല്ലോ
നിൻ പുകഴെന്നപോൽ പാരിൽ പരന്നല്ലോ
നിർമ്മലശ്വേതമാം വെൺനുരകൾ

7. എങ്ങെന്റെ പൊന്നുമോനെന്നു ഞാൻ തേടുന്നു
വീട്ടിലും മുററത്തുപവനത്തിൽ
വേദമാർഗ്ഗത്തിലും വിജ്ഞർ തിരയും നിൻ
പാദം പതിഞ്ഞൊരെന്നങ്കണത്തിൽ
പൂച്ചക്കു വെണ്ണ കൊടുക്കാനുരലേറി
നല്ലുറിയില്ക്കരമിട്ടുകാൺകെ
പ്രേമം നിറഞ്ഞാലും നാട്യം നടിക്കുവാൻ
പ്രേരണ കാട്ടുമെന്നന്തരംഗം
കോപഭാവാഭിനയത്തിൽ രസിക്കയാൽ
ഗോപതരുണിമാർ കാണ്മതിന്നായ്
നിത്യവിമുകതനാം നിന്നെ ബന്ധിക്കുവാൻ
പാശമെടുക്കുന്നു മാപ്പു നല്ക

8. ബന്ധുത്വമിച്ഛിപ്പൂ സജ്ജനമൊക്കെയും
ബന്ധനമല്ലയോ ബന്ധുമാർഗ്ഗം
എത്രയോ പാശങ്ങളുണ്ടെന്റെ ചിത്തിലെൻ
പുത്രനാം നിന്നെ കുരുക്കിലാക്കാൻ
വിസ്മിതരായ് നില്ക്കും തോഴിമാർ തന്മുന്നിൽ
സസ്മിതരാമവർ നിന്ദിച്ചെന്നാൽ
നിന്നമ്മയെങ്ങനെ ജീവിക്കുമോമനേ
ഒന്നിനിയെൻ കെട്ടിനുള്ളിലാവൂ

9. ഖിന്നയായ് സ്വിന്നയായ് മേവുന്നൊരമ്മക്കായ്
നിത്യവിമുക്തനും ബദ്ധനായി
പാശമില്ലാത്തോർക്കു വേഗം ലഭിക്കുന്ന
നിഷ്കളബ്രഹ്മസ്വരൂപമേ നീ
വാത്സല്യപാശമെടുത്തോൾക്കും ഗമ്യനെ
ന്നീജ്ജഗത്താകെയറിഞ്ഞിടട്ടേ.



## 8. വൃന്ദാവനം

1. മുററത്തെ മുല്ലതൻ ഗന്ധമറിയാത്തോ
രെത്രയും വിജ്ഞരാം മാനവന്മാർ
തങ്ങൾതൻ വീട്ടിൽ പിറന്നവനുണ്ണിയെ
എങ്ങനെ ബ്രഹ്മവിത്തെന്നു ചൊല്ലും
കാലനിമിത്തങ്ങൾ നോക്കി ബൃഹദ്വനം
പോലുമുപേക്ഷിച്ചു യാത്രയായി
കൊഞ്ചിപ്പറയും തവമൃദുവാണിയാ
ലന്നാരറിഞ്ഞു പഥദൈർഘ്യത്തെ

2. നന്ദത്പ്രസൂനകന്ദങ്ങൾ തിങ്ങുംദ്രുമ
സുന്ദരം വൃന്ദാവനപ്രദേശം
പച്ചമരതകക്കല്ലുളം പോലുള്ള
പച്ചപ്പുല്ലുട്ടുകൾ നിസ്ഥലങ്ങൾ
നിർവൃതി കൊള്ളിക്കയായീ ഭൂദേവിതൻ
നിത്യകമിതാവാം നിന്നെയന്നാൾ
നീളെവളഞ്ഞുപുളഞ്ഞൊഴുകും ജല
ധാരയാൽ കാളിന്ദികന്യയപ്പോൾ
നീപോകും ദിക്കെല്ലാം പൊട്ടിച്ചിരി തൂകി
കൂടവേ വന്നു നിൻ പ്രാണതോഴി

3. ശ്വേതമരാളങ്ങൾ കൂജനം ചെയ്കയാ
ലാവിർഭവിച്ചീടും നർമ്മാലാപം
എങ്ങും വിടർന്ന സരോജവക്ത്രങ്ങളി
ലെപ്പോഴും തങ്ങുന്ന മന്ദഹാസം
രാഗിണിയാമവൾ ദേവന്നന്മാത്രം
രോമാഞ്ചകഞ്ചുകമേകിനിന്നു.

4. കേകകൾ പാടും മയിലുകളാൽ രത്ന
മേകുന്ന ചിത്രവർണ്ണപ്പൂതപ്പാൽ
മോഹനം ഗോവർദ്ധനം ഗിരിശൃംഗത്താ
ലുന്നതം സ്പർശിക്കാൻ സത്യലോകം

5. ശൃംഗവാദ്യങ്ങളും വേണുവും ചൂരലും
മംഗളവത്സഗണങ്ങളുമായ്
നീളെത്തരളമധുകൃത്തുമണ്ടുന്ന
ചോലകളിൽ നിത്യം സഞ്ചരിച്ച
ലോകൈകരക്ഷകം ലക്ഷ്മീകരാംബുജ
ലാളിതമാകും നിൻ തൃച്ചരണം
പാവനവൃന്ദാവനത്തിൽ ചരിക്കയാൽ
പൂരിതശോഭമായാ വനാന്തം

6. പച്ചപ്പുല്ലുള്ള വനത്തിലിളംകാററി-
ന്നുഛ്വാസം തട്ടിത്തണുത്ത കല്ലിൽ
നീലവിശാലയമുനാതടങ്ങളിൽ
ഗോവർദ്ധനത്തിൻ മുകൾപ്പരപ്പിൽ
ഉള്ളം കവരും ലളിതമുരളിതൻ
സല്ലീലനാദം മുഴങ്ങുകയായ്



## 9. എച്ചിലുരുള

1. പിന്നെയുമുണ്ടായ് പ്രഭാതങ്ങളെത്രയോ
വൃന്ദാവനത്തിൽ പതിവുപോലേ
കാലത്തുണർന്നു കുളിച്ചു കുറിയിട്ടു
ബാലകർ വെണ്ണയും പാലുമുണ്ടു
അമ്മതൻ ചേലയിൽ കൈതുടച്ചൻപോടു
ചുംബിച്ചു കണ്ണൻ പുറപ്പെടുന്നു

2. മുരളിയുണ്ടുറതൈരു ക്കുട്ടിയുരുട്ടീട്ടു-
ള്ളുരുളയുണ്ടരയിലോ പീതവസ്ത്രം
പശുവുണ്ടു, പശുവിനെ മേയ്ക്കുവാൻ കോലുണ്ടെൻ
പശുപതേ, തിരുപീലിക്കെട്ടുമുണ്ട്
അഗ്നി ധരിച്ചഗ്നിശുദ്ധനായ് അഗ്നിയേ
ഭുക്തിയെന്നായ് സൂര്യദേവനുണ്ട്
അവനഗ്നിക്കാവടിത്തളിമുരുകൻ പോലെ
നവശുഭശുക്രനാം ഗ്രഹവുമുണ്ട്
ശുക്രനായ് രാമൻ, നീ സൂര്യനായ് പിന്നിലും
വിസ്മയം ഞാൻ കാണും ബാലലീല

3. സൂര്യനുച്ചസ്ഥനായ് തോഴരോടൊത്തുനീ
കാളിന്ദിയാറ്റിൻ കരയിലെത്തി
ഏറെക്കുളിർത്ത ശിലാതലമൊന്നേറി-
യാട്ടുകയായമൃതേതേത്തുപിന്നെ

4. കൂട്ടുകാർ നല്കം വറുത്തൊരുപ്പേരിയും
കൂട്ടുകറികളും പപ്പടവും
നന്നായ് രുചിച്ചു നിൻ തൈർനെയ്യുരുളക-
ളന്നുനിൻ കയ്യാലവരെയൂട്ടി
ദിവ്യവിരുന്നു നടത്തുന്ന മോഹന
ഭവ്യമുഹൂർത്തമെൻ കണ്ണിലുണ്ടേ

5. കണ്ണിൽ വികൃതിച്ചിരിതൻ പ്രഭ, തിരു
മെയ്യിൽ പുരണ്ടതാം ചോറ്റുവറ്റും
കയ്യിലിരിക്കുന്നൊരന്നപ്പൊതി, മറു
കയ്യാലെവാരിയുണ്ണുന്നൊരാർത്തി
ഗോപരെപ്പൊട്ടിച്ചിരിപ്പിക്കുവാനായി-
ട്ടോതുന്ന നർമ്മകഥാന്തരങ്ങും
ആനന്ദദായകാ, നിൻ വിരുന്നിൽ പണ്ടു
ഞാനെത്ര വട്ടം കലർന്നിരിപ്പൂ

6. ഭൂദേവരേകും മഖങ്ങളിലുണ്ണുന്ന
ദേവഹവിസ്സിനേക്കാൾ മധുരം
ഗോപാലരേകിടുമെച്ചിലുരുളയെ
ന്നോതും പ്രിയനായ മത്സഖാവേ
നിന്മുന്നിലിന്നുമർപ്പിക്കുന്നു, മറ്റൊരാൾ
പാതി ഭുജിച്ചൊരീ ജീർണ്ണദേഹം
കൈക്കൊള്ളുകെച്ചിലുരുളയിതും കൃഷ്ണാ
വെക്കം ഇതും നിന്റെ ചിത്പ്രസാദം

7. അന്നമനപ്രാണവിജ്ഞാനദേഹങ്ങൾ-
ക്കുള്ളിലാനന്ദമയശരീരം
നിത്യം അജീർണ്ണം അജം നിത്യകൈശോര
സത്യസ്വരൂപം നീ തന്നെയല്ലോ



## 10. ബ്രഹ്മവിദ്യ

1. എത്രവട്ടം വന്നു കൃഷ്ണാ മനമിതിൽ
   മൂർത്തിയായ് പുത്രനായ് നാഥനായ് നീ
   പൂർണ്ണപുണ്യാവതാരം നീ, യറിഞ്ഞവർ
   പൂർണ്ണകാമർ ചൊല്ലീ മാമുനിമാർ
   എങ്കിലും സംശയം, നേരിട്ടുകാണണം
   ബ്രഹ്മജിജ്ഞാസുവായ് ബ്രഹ്മദേവൻ

2. കാരുണ്യരൂപാ ഭവിച്ചു നീ ഗോക്കളായ്
   ഗോപഗണങ്ങളായ് സ്വേഛയാലേ
   ഉറിയായി, ഭാണ്ഡമായ്, മുരളിയായ്, ശൃംഗമായ്,
   വിപിനത്തിൽ വെച്ചുനീ ദേവദേവാ

3. മായാമനുഷ്യനാം നീ രൂപമേല്ലുന്നു
   ചരമായചരമായെന്നുമെന്നും
   നിന്നെയേ കാണുന്നു, സർവ്വവസ്തുക്കളിൽ
   നിൻ നാദമൊന്നേ ഞാൻ കേട്ടിടുന്നു
   ആത്മകാമന്മാർക്കു സർവ്വം പ്രിയങ്കരം
   ആത്മാവു നീയെന്നറികയാലേ
   എന്മകനെന്റെ ഗോവെൻ പാത്രമെന്നെന്തി-
   ലെന്മുദ്ര ചാർത്തിനാർ ഗോപികമാർ

എന്റേതെന്നോതുവതെന്തും ഭവാനാകി-
ലെന്തത്ഭുതാനന്ദമായിരിക്കും

4. സർവ്വഗോപന്മാരെടുത്തുലാളിക്കുവാൻ
സർവ്വഗോപാലികമാർക്കുമൂട്ടാൻ
സ്വാത്മാവുനല്കീട്ടനേകശരീരിയായ്
സ്വാദുരസം നുകർന്നുള്ളവനേ
ഇമ്മഹാലീലതാനെന്നും നടത്തുന്ന
നിന്നെയറിയാനെളുപ്പമല്ലേ

5. ഓരോ നവംനവരൂപവും കാളാംബു
രൂപന്റെ ശോഭ വഹിപ്പതല്ലേ
വർഷകനാമവൻ തൂകുന്ന ചിച്ഛക്തി
വർഷമാധാരമെന്നോതുവാനോ
ഓരോ ഋഷഭമൃഗശിരസ്സും സൌമ്യ-
മാർദ്രനക്ഷത്രമാം കണ്മിഴിപ്പൂ
ഓരോ പുനർവസുത്താരവും വിൽവള
ച്ചാരാൽ തൊടുക്കുന്ന പഞ്ചബാണം

6. പോയനാൾ നീർത്തുന്ന മൂന്നിതൾപ്പൂവായി
പൂജയൊരുക്കുന്ന പുഷ്യതാരം
പൂവില്പതുങ്ങുന്ന നൂതനവംശീയ
ബീജമായായില്യനാഗമുണ്ടേ

7. ആ നാഗദേവിക്കു പുത്രനായാസ്തിക-
നാകും മഘവാന്റെ ജന്മമുണ്ടേ
പൂർവ്വപൂരങ്ങൾതൻ ഉത്തരഹസ്തങ്ങ-
ളേന്തുന്ന ചിത്രമാം സ്വാതിമുത്തും
വീണ്ടും കുലാലചക്രം പോൽ തിരിയുമീ
നാടിന്റെ മാതൃകയായ് വിശാഖം

8. ഏതിലുമുണ്ടവൻ എപ്പൊഴുമുണ്ടവൻ
പാരിൽ വാനിൽ മനമച്ചുകളിൽ
എങ്ങുമേ പാലാഴി എങ്ങുമരവണ
എങ്ങുമടിപണിയുന്ന ലക്ഷ്മി
എങ്ങും സുദർശനകൌസ്തുഭശോഭക-
ളെങ്ങില്ല, പാഞ്ചജന്യത്തിനോശ

എങ്ങുമേ ലീലാനിമീലിതമാം ദൃഷ്ടി
എങ്ങും നയനാഭിരാമരൂപം
ധാതാവിനാമോ അനന്തമസംഖ്യമാം
നാരായണാകൃതിയെണ്ണി നോക്കാൻ

9. സേവകനായിട്ടവക്കുമുന്നിൽ നിന്നു
പാടുന്ന ധാതൃമനസ്സിലപ്പോൾ
താനുമസംഖ്യനനന്തനെന്നുള്ളൊരു
മായാവിമോഹമുദിച്ചുയർന്നു
പാതിയുരുള പിടിച്ച തൃക്കൈയ്യുമായ്
ഏകമായുള്ള നിൻ കൊച്ചുരൂപം
കാണുമാറാകണം, എന്തിലും നിന്നെത്താൻ
കാണുവാൻ തോന്നണമെൻ മനസ്സിൽ

10. ഒന്നായനിന്നെ പലതായിക്കാണുമെ-
ന്നുള്ളിന്റെ മോഹം നീ തീർത്തിടേണം
നിൻ നാഭീപങ്കജം തന്നിൽ ജനിച്ച ഞാൻ
നിന്നുടെ മാനസപുത്രിയല്ലോ
മോഹമടങ്ങി നമിക്കവെ ധാതാവാം
ആദികവി കണ്ടു സത്യലോകം



## 11. കാളിയമർദ്ദനം

1. സൌഭ്രാത്രപ്പൂണ്ടൽ തടവിജ്ജപിക്കുന്ന
സൌഭരിയെന്നൊരു പൂർവ്വമുനി
നിൻ സേവനോത്സുകൻ ദക്ഷിണദിക്കിലെ
മന്ദഗമനിയാം കാളിന്ദിയിൽ
ദ്വാദശവർഷം ഹ്രദങ്ങളിൽ മുങ്ങിനാൻ
മാധവാ നീയാകും മുത്തെടുക്കാൻ

2. കൂടെക്കളിക്കുന്ന മത്സ്യസഖാക്കളിൽ
കൂടി മുനിക്കുന്നു പ്രേമമേറെ
ക്രീഡാനിരതരാം മീനവമക്കളെ
താഡിച്ചു തിന്നുന്നു കാലപ്പക്ഷി
കാലാനുസാരിയാമാജന്തുധർമ്മത്തെ
കാണാൻ കഴിയാതെ കേഴുന്നോനായ്
മാമുനിയാം ജ്യേഷ്ഠദേവൻ തിരുമിഴി-
യാകെച്ചുവന്നു കലങ്ങുകയായ്

3. മൂന്നുഫണങ്ങളായ് വന്നനുരാധത്തിൻ
പൂക്കുടനീർത്തിയവൻ ശിരസ്സിൽ
കാലാതിശായിയായ് തീരാൻ കൊതിക്കുന്ന
കാളിയസർപ്പത്തിൻ മൂലവംശം

കാലവും കൂടിക്കടക്കാത്തൊരന്നദി-
ക്കീഴിലെ പൂർവ്വീകത്തെക്കിനിയിൽ
വന്നുവസിക്കയായ് സൂരജാതീരത്തി-
ലങ്ങോളം കക്കുന്ന ജ്വാലാവിഷം

4. വൃക്ഷങ്ങളൊക്കെയിലകൊഴിച്ചഗ്രത്തി-
ലുഷ്ണതാപത്താലുണക്കമായി
അഭ്രേ പറക്കും പതംഗങ്ങൾ ചത്തിട്ടു
ക്ഷിപ്രം പതിക്കയായ് ഭൂതലത്തിൽ
സൌഭരി സൌഭ്രാത്രുക്കെട്ടു കൊടുത്തിട്ടും
മീനങ്ങൾ ചത്തു മലയ്ക്കയായി

5. കാരുണ്യവാരിധേ ,നിന്മനമാർദ്രമായ്
പാരം പരിതാപദർശനത്താൽ
കാരണമില്ലാതെ കാളിയസർപ്പത്തെ
പോരിനു ചെന്നു വിളിച്ചിടാമോ
സർപ്പത്തിൻ സർപ്പത്വമല്ലേ വിഷജ്വാല
ദർപ്പമല്ലുള്ളിൻ സ്വഭാവമല്ലോ
എന്തൊരു കാരണം ചൊല്ലി ശുചിയാക്കും
ഇന്ദീവരേക്ഷണയെൻ സഖിയെ

6 ചിന്തതൻ ചൂടുപരക്കയാലോ ഗോക്കൾ
ചെന്നുകുടിക്കയായ് ദാഹജലം
ഗോപാലന്മാരും കുടിച്ചു ഭഗവാന്റെ
കോപത്തെയുജ്ജ്വലിപ്പിക്കുവാനോ
നഷ്ടജീവന്മാരായ് പാരിൽ പതിക്കുന്നു
ഇഷ്ടസഖാക്കൾ പശുക്കളെല്ലാം
പീയൂഷവർഷിയാം ശ്രീകടാക്ഷം കൊണ്ടു
മായാമയൻ ജീവനേകിടുന്നു

7. മൃത്യുവക്ത്രത്തിൽ നിന്നിപ്പോൾ പുറത്തെത്തി
ഹർഷവർഷപ്പൂംപുതപ്പണിഞ്ഞു
ഉത്തേജിതാംഗരായ് വീണ്ടുമുണരുവോർ
വിസ്മരിക്കാവതോ ത്വല്പ്രഭാവം

ലബ്ധജീവന്മാരായാനന്ദരൂപരായ്
ഹർഷബാഷ്പം തൂകി ഗോപാലന്മാർ
ഇമ്പേ നിനാദത്താൽ വാഴ്ത്തീട്ടവിടത്തെ
അൻപോടെ നക്കുന്ന ഗോക്കളെല്ലാം

8. എന്മനമാനന്ദതുന്ദിലം ശ്രീപതേ
നിൻ ദയാവായ്പിനാലെൻ ഗൃഹത്തിൽ
പ്രാണനപേക്ഷിച്ച ദേഹമൊന്നീവിധം
വീണ്ടും ജനിച്ച കഥ സ്മരിക്കെ
രോമാഞ്ചകഞ്ചുകം സർവ്വത്ര മേനിയി-
ലാനന്ദമൂർഛയാത്മാവിലാകെ
ആശ്ചര്യമാശ്ചര്യം സർവ്വവിഷഹരേ
ആശ്ചര്യം നിന്നുടെ കർമ്മമാർഗ്ഗം
ആശ്ചര്യം നിന്നുടെ മുഗ്ധാപാംഗത്തിന്റെ
വീക്ഷണമെന്നിലും വന്നുവീണു
എന്നാലുമാശ്ചര്യമൊന്നിലാണീവിധം
നിന്നാൽ പുനർജ്ജനി നേടിയിട്ടും
എന്നെയും നിന്നെയും ഒന്നെന്നറിയാതെ
മുങ്ങുന്നു മർത്ത്യർ ഭവാബ്ധിതന്നിൽ

9. കാരണമൊന്നു ലഭിക്കുകയാൽ
കാരുണ്യത്തിൻ കടലീശൻ
വാരിയിൽ വാഴും കാളിയനെ
പോരിനു ചെന്നു വിളിക്കുകയായ്
മാരുതനേന്തിയ വിഷകണമേ-
റ്റാകെയുണങ്ങിയ കമ്പോടെ
ഘോരതപസ്സിലമർന്നീടും
നീലകദംബക്കൊമ്പേറി
ചെമ്പല്ലവമൃദുപാദത്താൽ
തളിരണിയിച്ചാ വൃക്ഷത്തിൽ
ഘോരതരംഗക്കളിയാട്ടും
വാരിയിലേക്കു കുതിക്കുകയായ്

10. ഭുവനത്രയഭാരം പേറും
സവിതാവാളും ഭാരത്താൽ
ഗുരുതരമായൊരു തിര പൊങ്ങി
തടിനിയിൽ ഘോഷവുമുയരുന്നു
നാരായണനുടെയാറാട്ടിൽ
നാരിയവൾ തുടി കൊട്ടുന്നു

11 ദിക്കുകളൊക്കെ പരിക്ഷുഭിതം
തിക്കിച്ചുഴലും വെള്ളത്താൽ
കോപാന്ധതയാൽ വിഷസർപ്പം
പോരികയായി പോരിന്നായ്
ആയിരമുണ്ടേ ശൃംഗഫണം
ആയതിലൊക്കെത്തീയാണേ
അഗ്രവിഷാംബു വമിപ്പിക്കും
അഞ്ജനജ്വാലാമുഖി പോലേ
ചുട്ടൊരു ചീററം രക്താക്ഷി
ക്രുദ്ധമദം മനതാർ നിറയേ

12. കൊത്തുകയായവനയ്യയ്യോ
ചുററുകയായവനാമെയ്യിൽ
ഗോകുലമാകെ നടുങ്ങുകയായ്
കാണുകയായി നിമിത്തങ്ങൾ
ഓടിവരുന്നവരെല്ലാരും
വീണുരുളുന്നു കരയുന്നു

13. ബന്ധനമൊന്നു വിടർത്തുന്നു
മന്ദഹസിച്ചു രമാകാന്തൻ
ഫണിമണിപത്തിയിലേറുന്നു
മണികൾ കിലുക്കീട്ടാടുന്നു
തളിരൊളിപാദന്യാസത്തിൽ
ശിഞ്ജിതനൂപുരനാദത്തിൽ
കങ്കളസങ്കലക്വണിതത്തിൽ
സങ്കടമാകെ ഹരിക്കുന്നു

പശുവും പക്ഷികൾ ദേവഗണം
പശുപർ നന്ദനമമ്മയുമായ്
മുനിമാർ വാഴ്ത്തിയ തിരുനടനം
കരയിലിരുന്നേ കാണുന്നു

14. അപ്സരകന്യകളണിതീർക്കും
അക്ഷയവിണ്ണിന്മാളികയിൽ
അമരർ മുഴക്കും ദുന്ദുഭികൾ
ഗായകർ പാടും കീർത്തനകൾ
കമ്പിതകുണ്ഡലമാടുമ്പോൾ
പൊന്നൊളി ചിതറും കവിളിണകൾ
(വെള്ളിയലുക്കായ് വള്ളത്തോൾ
കണ്ടൊരു വെള്ളത്തുള്ളികളും)

15. താഴുന്നതിനെ തഴുകീടും
കേഴുന്നതിനെ ചുംബിച്ചും
ഞാനെന്നുയരും പത്തികളിൽ
താഡനമങ്ങനെയർപ്പിച്ചും
മൃദുലപദങ്ങൾ ചലിക്കുന്നു
നടനം മഥനം തുടരുന്നു

16. എത്ര യുഗങ്ങൾ ആടീനീ
എത്ര ശിരസ്സുകൾ താഴ്ത്തീനീ
നിന്നുടെ താളക്രമമല്ലോ
ഇന്നും മണ്ണിനു രോമാഞ്ചം

17. ഭഗ്നഫണങ്ങൾ മടങ്ങുമ്പോൾ
നീലത്തിരകൾ ചുവക്കുമ്പോൾ
എത്ര യുഗത്തിൻ സന്ധ്യകളിൽ
എത്തീ കാളിയപ്രിയതമമാർ
നിന്നുടെ തിരുവടി പണിയാനായ്
നിന്നുടെ ദയയർത്ഥിക്കാനായ്
തങ്ങടെ കാന്തന്മാർ ചെയ്യും
കന്നത്തങ്ങൾ പൊറുക്കാനായ്

18. പണ്ടേ ഞങ്ങൾ കേട്ടല്ലോ
കണ്ണാ നിന്നുടെ തിരുകഥകൾ
നിന്നിൽ രാഗം വളരുകയാൽ
നിന്നെ നിനച്ചേ വാഴുന്നോർ
പ്രാപഞ്ചികതക്കെട്ടാലേ
സോപാനപ്പടികേറാത്തോർ
അന്തപ്പുരവുമടുക്കളയും
സ്വന്തം ചൊല്ലും കാളിയരും
ആയിരമല്ലോ ചെറുതെന്നാൽ
ഗാർഹികവൃത്തികളെങ്ങൾക്ക്

18. മാമുനിവന്ദിതമിപ്പാദം
ചാവിലുമോർപ്പവരാം ഞങ്ങൾ
ഇല്ലനുവാദം ഓടിവരാൻ
ഇല്ലൊരുനിമിഷം ഒഴിവാക്കാൻ
പ്രാരബ്ധക്കടുകെട്ടാലേ
പാമരർ ഞങ്ങൾ ബന്ധിനികൾ

20. എങ്കിലുമനുദിനം കത്തിച്ചു
മംഗളമൊരുതിരി കാവിങ്കൽ
പുണ്യക്കടലേ അതിനാലോ
ഇന്നിവർ നിന്നെ കാണുന്നു

21. അറിയാതെങ്ങളെ ബന്ധിക്കും
കയറീ ഗാർഹികബന്ധങ്ങൾ
ഇത്തിരുകയറുപിരിക്കാനേ
സത്യകൾ ഞങ്ങൾ ശീലിച്ചു
മറ്റൊന്നറിയില്ലെൻ കണ്ണാ
മറ്റൊന്നാശയുമില്ലല്ലോ
ഞങ്ങടെ കയറുതിരിച്ചുതരൂ
ഞങ്ങളെ വീണ്ടും ബന്ധിക്കു
ബന്ധിതരെങ്ങൾ കണ്ടീടും
സുന്ദരസ്വപ്നം സ്വാതന്ത്ര്യം

കെട്ടിതഴിഞ്ഞാൽ പോമല്ലോ
ഞങ്ങടെയോമനസ്വപ്നങ്ങൾ

22. മരണത്തിൽനിന്നുയിരേകി
നൃപജനെ സാവിത്രിക്കേകി
അതുപോൽ നല്കി കാളിയനാം
കയറാക്കാമിനിമാർ കയ്യിൽ
ഉണ്ടൊരു സുന്ദരസാമ്രാജ്യം
പണ്ടേ രമണകമാം ദ്വീപം
നിങ്ങൾ ഫണികൾക്കൊക്കെയിടം
അങ്ങുവസിക്കുക ഭയമെന്യേ
എൻ പദമുദ്ര പതിക്കുകയാൽ
നിൻ തലയിനിമേൽ കൊത്തില്ലാ
എൻ പ്രിയതോഴൻ സച്ചരിതൻ
വൈനതപുത്രൻ നിന്നനുജൻ

23. ഫണിയിലണിഞ്ഞൊരു മണി പട്ടം
മണമെഴുമായിരപുഷ്പങ്ങൾ
സുകൃതികൾ നാഗിനിമാർ ചാർത്തീ
പ്രിയനാം കണ്ണൻ തിരുവുടലിൽ
പ്രമദാശ്രുക്കൾ തൂകീട്ടും
തവ സഖിമാരുടെയാശ്ലേഷം
ഒരു ചെറുകാററായ് തഴുകീട്ടും
സുരനാരികളുടെയനുരാഗം
ഒരു മധുസ്വപ്നക്കടൽ തേടും
മമ ഹൃദയത്തിലെയനുഭൂതി
ഹേ, ശുഭനീരദമണിവർണ്ണാ
നീയിവയണിയൂ തിരുമെയ്യിൽ

23. വളരുന്നഗ്നിയിൽ ചമതക്കാ-
ടിളകിജ്വലിച്ചുതിളക്കുന്നു
പാലയപാലയ എന്നാർക്കും
നാദം പശുപതി കേൾക്കുന്നു
ഒരു ഗായത്രക്കടലായി-

ട്ടുദയം കണ്ണു മിഴിക്കുന്നു
മൂടിയ സ്വർണ്ണപ്പാത്രത്തിൻ
ദ്വാരം മെല്ലെ തുറക്കുന്നു
സംസാരാരണ്യത്തീയാ-
ത്തിരുവായാലെ കുടിക്കുന്നു

25. നിന്റെ വിരാട്‌രൂപത്തിൽ നി-
ന്നല്ലോ തീയിതുമുണ്ടായി
നിന്റെ മുഖത്താൽ പാനം ചെ-
യ്തൊന്നിതു വേഗം വറ്റിക്കൂ
കൈച്ചെറുകുമ്പിളിലാക്കീട്ടീ
അഗ്നി തനിച്ചുകുടിക്കാനും
എൻ പ്രിയ ഗുരുവായൂരപ്പാ
നിൻ പ്രിയയിന്നു വശത്താക്കി
നിന്നിൽ വിലയം പ്രാപിക്കാൻ
എന്നിലുമഗ്നി ജ്വലിക്കേണ്ടേ



## 12 ഐഷീകം

1. കാമദ, ഭഗവാൻ രാമനുമൊ
ത്തോമനവൃന്ദാവനികയതിൻ
ശ്രീയിൽ വിനോദിച്ചൊരു ദിവസം
ഭാണ്ഡീരകവടമണയുന്നു

2. ഊഷ്മളഗ്രീഷ്മച്ചൂടാലും
നിൻ വിരഹത്തിൻ ചൂടാലും
ദാഹിച്ചുമറിനടക്കുന്നു
മോഹിതരായ പശുക്കൂട്ടം

3. ഞങ്ങളുമതുപോൽ ദുഃഖിതരേ
ഞങ്ങളുമതുപോൽ മോഹിതരേ
പുതിയ തൃണങ്ങൾ വിളിക്കുമ്പോൾ
പഴയതു വിട്ടലയും ഞങ്ങൾ
അക്കരപച്ചകൾ കാട്ടീടും
സ്വർഗ്ഗ മരീചിക തേടീടും
പോയതു ചിന്തിച്ചുരുകീട്ടും
പോയതുകിട്ടാൻ ദാഹിച്ചും
സംസാരത്തിൻ ഐഷീക
സ്സഞ്ചാരികൾ നിൻ ധേനുക്കൾ

4. ഇല്ലൊരുപാത നടക്കാനും
ഇല്ലൊരു കയ്യുതലോടാനും
ചീറിയടുക്കും തീമാത്രം
കാട്ടുതകർക്കും തീമാത്രം

5. കണ്ണുകളൊന്നുചിമിട്ടുന്നു
നിന്തിരുവചനം കേൾക്കുന്നു
പിന്നെമിഴിച്ചുഉറക്കുമ്പോൾ
എങ്ങെഷീകം എങ്ങഗ്നി
ഞങ്ങളിരിപ്പൂ മുൻപോലേ
ഭാണ്ഡീരകവടസവിധത്തിൽ.

6. പാതിരി പൂത്തൊരു ഗ്രീഷ്മത്തിൽ
പാതി കളിച്ചിട്ടാണേലും
നിന്തിരുവടിയന്നേകീലേ
നിന്തിരുമായാവിഭവങ്ങൾ
നിന്നിൽ പ്രേമമുദിക്കാത്തോൻ
സന്താപത്തെപ്പേറുമ്പോൽ
നിന്നെ ഭജിക്കുന്നവനുള്ളം
പങ്കംനീക്കി വിളക്കുമ്പോൽ
തപനം ഗ്രീഷ്മം വന്നപ്പോൾ
യമുനാതീരത്തന്നാളിൽ
മാധവ, മുരഹര, വനമാലീ
പാത തെളിച്ചതു നീയല്ലേ
നിന്നുടെ ഗീതാതേജസ്സിൽ
ഞങ്ങളെ മുക്കിത്തോർത്തീലേ

7. പിന്നെ വരുന്നു വർഷഋതു
നിൻ വപുവർണ്ണം മേഘങ്ങൾ
മിന്നലുഞ്ഞപ്പട്ടാട
കരുണാവർഷം നീർത്തുള്ളി
ആനന്ദത്തിൻ തിരുനൃത്തം
ആട്ടും ഭുവിന്നുടുപുടവ

ആ മയിലാടയുടുത്തിട്ടേ
മയിലുകൾ പാടും ഷഡ്ജങ്ങൾ

8. ഹർഷദവർഷത്തിൻ വേലാ
മൽസഖി നീയും തോഴരുമായ്
ഗോവർദ്ധനഗുഹതോറും കൽ
ച്ചുമർചിത്രങ്ങൾ വരച്ചില്ലേ
നിന്റെ പശുക്കൾ നിൻ സഖികൾ
നിൻ പീലിത്തിരുതുമ്പിന്മേൽ
ചായമണിഞ്ഞുനിരന്നില്ലേ
ചാരുതയോടെൻ പ്രിയതോഴാ

9. സുന്ദരപ്രാക്തനജന്മത്തിൻ
കുന്നുകളിൽ സ്മൃതിയലയുമ്പോൾ
ഇന്നുമതെന്നെ വിളിക്കുന്നു
നിൻ സുഖരാഗച്ചെപ്പായി

10. ഗിരിശൃംഗങ്ങൾ ഷഡ്ജത്താൽ
ഹരി,നിൻ നാമം പാടുമ്പോൾ
കുടജകദംബപ്പൂകോർത്തെൻ
വിരലുമുറിഞ്ഞതുമോർക്കുന്നു
എൻ ചുട്ടരക്തക്കറയോലും
മഞ്ജുളവനമാല്യം ചൂടി
എൻ വിറയധരപ്പൂവിതളിൻ
ബന്ധുരരാഗമെടുത്തേ നീ
ശിലകളിലെത്ര വരച്ചുനിൻ
പീലിത്തുവല്ചിത്രങ്ങൾ.

11. പിന്നെയുമെത്തീ ശരദഋതു
മന്മഥകാന്തി പരത്തീടാൻ
രാഗിണിയെന്മനമതുപോലെ
നീരദമെത്തീ വിമലതമം.

12 .ചിന്മുദസത്താം നിൻ രൂപം
കണ്ണാൽ നുകരും ഗോപികമാർ

പ്രേമാമൃതപാനത്താലേ
സാമം പാടുകയായല്ലോ
ബ്രാഹ്മമുഹൂർത്തം ഉണരുമ്പോൾ
പുലരി പൊടിച്ചേ വിടരുമ്പോൾ
നിന്മതിമോഹനവിഗ്രഹമേ
സന്മതിമാരുടെയുള്ളത്തിൽ
നീ പശു മേക്കാൻ പോകുമ്പോൾ
കാതരമാരവർ ചെവിയോർപ്പൂ
വേണുനിനദം കേൾക്കുന്നോ
കുടമണിയൊന്നു കിലുങ്ങുന്നോ

13. ബോധിമരത്തിൻ ചാഞ്ഞനിഴൽ
ശീതളമൃദുലശിലാഫലകം
സ്വസ്തികമായ് പിണയും പാദം
മുഗ്ദ്ധാധരപുതുചന്ദ്രികയും
തളിരിൻ രാഗംചേരും നിൻ
ചുണ്ടിനെ മുത്തും നാളികയിൽ
പ്രാണാമൃതമാം മാരുതനാൽ
രാഗിണിമാലകൾ തീർക്കുമ്പോൾ
പ്രാണഞരമ്പു പിടക്കുന്നു
രാഗിണിമാരിൽ മണിവർണ്ണാ

14. സർവ്വവികാരസ്തംഭത്താൽ
നിശ്ചലനിഷ്കളഭാവത്താൽ
നിത്യനിരാമയ ചേർപ്പൂ നീ
നിത്യസമാധിയിലെന്നേയും

15. പശുവും പക്ഷിയുമംബരവും
ശിലയും ചെടിയും സാഗരവും
ഞാനും നീയും രാഗത്താൽ
താനേയൊന്നായ് തീരുമ്പോൾ
കണ്ണുകളൊക്കെയടച്ചാലും
നീ വനചാരിയതെന്നാലും
ചിന്തയിലെന്നകമലരിതളിൽ
സുന്ദരനെന്നും പ്രത്യക്ഷം

16. ഇളകാമനമിതിലിളകുന്നു
അംഗുലിയോടക്കുഴലിൽപ്പോൽ
ഇളകാമനമിതിലുലയുന്നു
താളത്തിൽ നിൻ പാദമലർ
കല്പവികല്പമിതേ നിർവ്വി-
കല്പസമാധിയിതറിയുന്നു

17. ഒരുശ്രുതികൊണ്ടേ അടയാവും
നിർവൃതി നുകരാൻ കാണണമോ
പുറമേയുളളൊരു കണ്ണാലേ
അകമേ കണ്ണില്ലേ കാണാൻ

18. നിന്നടിമലരു പതിക്കുകയാൽ
എന്നകതാരൊരു വിൺഗംഗ
നിന്നുടെ സാമം പാടാനേ
എന്മനമിന്നു കുളിർക്കുന്നു
നിന്നിലെ രാഗം ഇഹകൃത്യം
ചെയ് വതിൽ മൂഢത ചേർക്കുന്നു

19. ഉറികളിൽ വെണ്ണനിറയ്ക്കുമ്പോൾ
ഓടക്കുഴൽ വിളിയുള്ളത്തിൽ
മനസ്സിൽ കവിത കിളിർക്കുമ്പോൾ
മറവി ഗൃഹാന്തരകൃത്യത്തിൽ

20. നിന്നടിയാരായ് പണി ചെയ്യാൻ
എന്നും മോഹമുദിക്കുകയാൽ
എന്റെയടുക്കള മാറുന്നു
മന്ദം കാരാഗൃഹമായി

21. നിളയുടെ മണലാൽ തീർപ്പൂ ഞാൻ
മംഗലഗിരിജാരൂപത്തെ
നിന്നുടെ നാമകഥാരതിയാ-
ലിന്നുമറന്നു മറ്റെല്ലാം

22. ഗന്ധസുമങ്ങൾ കൊരുക്കുമ്പോൾ
സന്ധ്യകളെല്ലാം ഞാനായി

കാവിയുടുത്തു തപം ചെയ്യും
ദേവികളായി ജപിക്കുന്നു

23 .എന്നവരും നീയീയുയിരിൻ
വെണ്ണ കവർന്നു ഭുജിച്ചീടാൻ
വ്രതപരിശുഷ്കകൾ ഗോപികമാ-
രവരെക്കണ്ടു ദയാർദ്രൻ നീ
യമുനാതീരത്തെത്തുന്നു
പുതിയ പ്രസാദം നല്കുന്നു
വിറകെരിയുന്ന നിളാമണലിൽ
നിറയെ കിടപ്പൂ വസ്ത്രങ്ങൾ
പുഴയിൽ വറുക്കും മലർ നിറയേ
തുടികളുയർത്തും ശ്രുതി നിറയേ

24. ആതിരതാരം മാനത്തിൽ
നീയാം വെണ്മതി ചാരത്തും
അംബരമൊക്കെയെടുത്തുമര-
ക്കൊമ്പീന്നൊരുകോൽ ദൂരത്തിൽ
ശാരദചന്ദ്രിക തൂകുന്നു
പൂവൊളി പുഞ്ചിരി തൂകുന്നു
നർമ്മമൃദുസ്മിതമൂറുന്നു
നിന്റെയിളം ചുണ്ടററത്തും

25. പുടവകൊടുക്കാൻ മടിയെന്തേ
കുടമുല്ലപ്പൂവണിവോനേ
ഒരു ചെറുതാലിച്ചരടിട്ടാ
വെള്ളിത്താലിത്താരകയെ
ശാരദമേഘപ്പുടവയൊടേ
താഴത്തേക്കു തരൂ ദേവാ

26. സംസാരപ്പുഴ നീന്തിവരൂ
രതിതൻ തിരകളുപേക്ഷിക്കൂ
ഏറെ വിരക്തിക്കവ്യങ്ങൾ
വീഴും പിതൃഭ്രമണലിൽ വരൂ
അഞ്ജലി തൂപ്പിയൊഴുക്കീടൂ

മുഞ്ജപ്പുല്ലാം ദേഹങ്ങൾ
പിന്നെയണീക്കാം തിരുതാലി
പിന്നെ മുറിക്കാം പുതുപുടവ

27 .ഒരുനാൾ നിങ്ങടെയഭിലാഷം
പുതുപൂവണിയും തോഴികളേ
അന്നീപ്പിതൃവനനദിപുളിനം
തന്നിൽ ശാരദചന്ദ്രികയിൽ
നാമൊത്താടുമൊരേ നൃത്തം
രാസവിലാസിതമൃദുചലനം



## 13. രാസലീല

1. സ്ഫുരത് പരാനന്ദരസപ്രവാഹ-
പ്രപൂർണ്ണകൈവല്യമഹാപയോധി
അതിൽ നിമഗ്നം ചിരമെന്റെ ചിത്തം
സദാ സ്മരിക്കുന്നതു നിന്റെ പാദം

2. സാന്ദ്രം നിലാവു പൊഴിയുന്ന കാളിന്ദീ-
തീരം കുളിർകാററിലോടിയെത്തി
നിൻ ചുണ്ടുതൊട്ട മുരളിയുണർത്തുന്ന
സമ്മോഹനരാഗവീചികകൾ

3. മൂർഛനയോരോന്നിൽ മൂർഛിച്ചുവീഴുന്ന
മോക്ഷിണികൾ ഞങ്ങൾ രാഗിണികൾ
നിൻ ഷഡ്ജഗാന്ധാരമദ്ധ്യമപഞ്ചമം
നിൻ ശ്രുതിബന്ധുരധൈവതങ്ങൾ
നിൻ സ്വരമാലികയെങ്ങളിലെത്തവേ
എന്തുവിഷയത്തിൽ സക്തി തോന്നും

4. ഗേഹകൃത്യങ്ങളിൽ തല്പരരമ്മമാർ
സേവനവ്യഗ്രകൾ ശാസ്ത്രജ്ഞകൾ
നിന്മുരളീരവമോഹിതരായിട്ടു
സർവ്വം വെടിഞ്ഞണയുന്നു നിന്നിൽ

5. വേണുനാദം ശ്രവിക്കുമ്പോളെന്തിനീ-
യാടകളാഭരണങ്ങളെന്നിൽ
അർദ്ധാംഗിനിയായി, നഗ്നയായ്, ഭാരങ്ങ-
ളൊക്കെയൊഴിച്ചോളായ് നിന്നിലെത്താൻ
ഓരോരോ ജീവനും പാടുപെടുന്നതി
ന്നാരവമല്ലയോ കേൾപ്പൂ, ചുററും

6. ഹാരം നിതംബത്തിൽ കാഞ്ചി കഴുത്തിലും
മാറിയണിയുന്ന സുന്ദരിമാർ
പ്രേമപട്ടാഭിഷേകത്തിനണയുമ്പോൾ
മൂടാമോ തൃക്കുടങ്ങൾക്കു വായ

7. എന്മനം തന്നെയും ചിത്സുഖാകാരന്റെ
ബ്രഹ്മപദമായിത്തീർന്നിടുമ്പോൾ
പോകേണമെന്നുണ്ടോ ക്ഷേത്രകവാടത്തിൽ
ഏകനവനെന്നിൽ പ്രാപ്തനല്ലേ
ജാരനെന്നോതുന്ന മാനുഷരങ്ങയെ
സാരമറിഞ്ഞിട്ടു ചൊൽവതാണോ
പ്രേമസ്മിതാർദ്രമായ് സൌന്ദര്യസാരമായ്
സീമയില്ലാത്ത കരുണയായി
വിശ്വവിമോഹനനെന്നിൽ കടക്കവേ
മററെന്തു സാരമെനിക്കു ഭുവിൽ

8. പഞ്ചേന്ദ്രിയപ്പൂക്കളേന്തിയ കാമന്റെ
വില്ലാം പുണർതമെൻ ദേഹമിപ്പോൾ
സത്വരജസ്തമസ്സായ ത്രയംബകം
സത്വരം വന്നു മുറിക്കു നാഥാ
9. പുത്തൻ നവരത്നക്കല്ലുകളിൽ ദ്വാര
മിട്ടിട്ടു ഞാൻ കോർത്ത ദിവ്യഹാരം
നിൻനീല വക്ഷസ്സിൽച്ചേർക്കു, മധുരമാം
സംഗീതമായെന്നെ മാറ്റു ദേവാ

10. ഞാൻ നിന്റെ ഗീതയായ് മാറിയാലേ കുല-
സ്ത്രീധർമ്മമെന്നിൽ സമ്പൂർണ്ണമാവൂ
ചന്ദ്രികവീണ നിളാപുളിനങ്ങളിൽ

മുന്നം യമുനാതടത്തിലെപ്പോൽ
നീ വരൂ, മാധവാ, കൌസ്തുഭമാക്കീട്ടു
മാറിലണക്കെന്നഹന്തയൊക്കെ
നീ വരൂ കേശവാ, സൌഗന്ധികവന-
മാലയായെൻ കർമ്മമാല ചൂടാൻ

11. നിൻ കരതാലിച്ചരടിന്റെയറ്റത്തു
മന്മനം കൂടിയൊരാർദ്രയാക്ക
തീക്കനൽ പോലെ ജ്വലിക്കും തപോശുഷ്ക
മീത്തിരുവാതിര സ്വന്തമാക്ക

12. നീ പണ്ടു വെട്ടിയ മാർഗ്ഗശീർഷത്തിലെ
കൽവിളക്കായി ജ്വലിക്കുമെന്നെ
ഒന്നുകാണട്ടെ പഥികർ, ത്രിമൂർത്തമാം
സുന്ദരമാറിലെ രത്നമായി

13. എൻ തിളക്കത്തിലവരറിഞ്ഞീടട്ടേ
നിന്നിലേക്കുള്ളൊരീ രാജവീഥി
എൻ ചിന്ത കുങ്കുമം ചാർത്തിയ മേഘത്തി-
ന്നംബരം നീർത്തിവിരിച്ചതിന്മേൽ
വന്നിരുന്നെന്നെപ്പുണർന്നു മധുരമാം
നർമ്മസല്ലാപശ്രുതികളാലേ
നഗ്നമെന്നാത്മാവിലുണ്ടാക്ക മാനസ
പുത്രരെ സത്യമനോഹരരെ

14. താരകത്തുമുല്ലമാലകൾ ചൂടിയ
മാരോപമം നിന്നിരുണ്ട മേനി
ആയിരം കണ്ണിനാൽ മുത്തിക്കുടിച്ചു ഞാ-
നാനന്ദസാഗരം കണ്ടിടട്ടെ
അംഗാരശൃംഗാരസംഗമത്തിൽ ദേവാ
അംഗങ്ങളൊക്കെദ്ദഹിച്ചിടട്ടെ.

15. ധാരയായ് വീഴുമീ രാധതൻ മുഗ്ദ്ധാനു
രാഗാമൃതം ദേവാ സ്വീകരിക്ക

ഈ വെറും മൺകുടം പൊട്ടിച്ചിതിലൂറും
ഓമനപ്പാൽവെണ്ണയാകെയൂറ്റൂ

16. നിൻ പ്രിയ ഞാൻ മാത്രമെന്ന ഗർവ്വില്ലെനി-
ക്കെല്ലാം പ്രിയങ്കര, നിന്റെയല്ലോ
എൻ കൊച്ചുകണ്ണിന്റെ ജാലകമെപ്പോഴും
നിന്നിലേക്കല്ലോ തുറന്നിരിപ്പൂ
കൊച്ചുകരഞ്ജമൊന്നുണ്ടതാ പൂക്കുന്നു
മച്ചകജാലകത്തിന്നു മുമ്പിൽ
കൊന്നയും ചൂതവും മല്ലിയും കാട്ടുന്നു
നിൻ മൃദുഹാസം നിൻ ദീപ്തഗന്ധം

17. എല്ലാം നിനക്കു പ്രിയങ്കരമെന്നിലും
നിൻ പ്രിയമുണ്ടെന്നു ഞാനറിവൂ
അല്ലെങ്കിലെൻ സ്തന്യസാഹിത്യസംഗീത-
മെന്തേ ചുരത്തുവാൻ നിന്റെ സ്പർശം
അല്ലെങ്കിലെൻ പ്രാണമാരുതൻ നിൻകര-
മൊന്നു തൊടുമ്പോൾ മുരളിയാമോ

18. നിൻ പൂഗചർവ്വിതധർമ്മത്രയികളെൻ
വായിൽ മധുരത്തരികളാമോ
എൻ ചിന്ത തന്നിരുൾവാർമുടിക്കെട്ടിൽ നീ
വന്നു ചൂടിക്കുമോ സൌരയൂഥം

19. എന്നെ വിളിക്കുമോ, നിന്റെ കിഴക്കിനി-
ത്തിണ്ണമേൽ ഭാഷണം ചെയ്യുവാൻ നീ
ഒന്നുമറിയില്ലെനിക്കു, ഞാൻ പാമര,
ശങ്കയില്ലെന്നാലും നിൻ പ്രിയത്തിൽ

20. രമ്യയാം യാമിനിയോരോന്നിലും ബ്രഹ്മ
സൌമ്യസായൂജ്യമരുളുവോനേ
നിൻ രാസമണ്ഡലബ്രഹ്മാണ്ഡലീലയി
ലെന്നെയുമാടിച്ച പൊന്നുമോനേ
നിൻ കേശപാശതമോദ്വാരമാകവേ
മൂടുന്ന പിഞ്ചരികാതാരനേത്രം

നീളെച്ചലിക്കുന്ന സൂര്യചന്ദ്രാത്മക
കുണ്ഡലമാകും മകരമത്സ്യം
കൊന്നകൾ പൂക്കുന്ന നീലവനങ്ങളാൽ
ചാർത്തിച്ച സുന്ദരഹാരജാലം
ചന്ദനം കുങ്കുമം, പൂശും കുറിക്കൂട്ടിൽ
മുങ്ങിയ മാരുതന്നാലവട്ടം
നീളെപ്പഴുത്തു വിളഞ്ഞ വയലുകൾ
ചാർത്തിച്ച പീതാംബരങ്ങളോടെ
സാഗരകാഞ്ചിയണിഞ്ഞും ചിലമ്പാറു
നൂപുരം കെട്ടിയുമുള്ള നിന്മെയ്
എന്നുമുപാസിക്കുമെന്നുള്ളിലല്ലയോ
നിന്റെ നിഗൂഢമാം സർപ്പതല്പം

21. മൂട്ടും ഹിരണ്മയവസ്ത്രങ്ങൾ നീക്കിഞാൻ
സൂര്യോപമമാമെന്നാത്മകുംഭം
നേദിച്ചു, കാലിലോങ്കാരസ്വരമണി
കർണ്ണികാഭൂഷകളന്നണിക്കും

22 നിന്നെ ചുഴന്നു ചുഴന്നു കളിക്കുന്ന
സുന്ദരമാം ഗ്രഹവ്യൂഹമായി
നീ പണ്ടു വെട്ടിയ കാമകോട്ടങ്ങളിൽ
വീണ്ടുമുരുളും ഞാൻ ഭ്രമിയായി

23. നിൻ ഭാസമാനമാം രാസകേളീരസം
നമ്മുടെ സർപ്പതല്പത്തിലൂറും
ആ സൌരഭത്തിൽ മനമലിഞ്ഞെത്തിടും
നാരദന്മാർ സുരമണ്ഡലികൾ

24. നിൻ വേണുഗാനത്തിൻ താനങ്ങൾ പല്ലവി
ചോട്ടുവെച്ചാടുന്ന താളമേളം
നിൻ പാണികൊട്ടുന്ന പാണന്റെ കൈവള
നിൻ ദാസി ഞാൻ നേടും വൈജയന്തി
ശ്രദ്ധിച്ചുകേട്ടേറ്റുപാടുന്നോരാടുന്നോ
രെത്രപേരെത്ര പേർ വന്നുചേരും

25. ചിന്മയാ നിൻ ലളിതാംഗഹാരങ്ങളാൽ
ബ്രഹ്മസായൂജ്യം ലഭിക്കുവാനായ്
ഭൂദേവിയാം പ്രിയ തൻ തനുവല്ലരി
താന്തമാം രാസപ്രദക്ഷിണത്തിൽ
താഴോട്ടുവീഴാതെ താങ്ങും നിൻ തോളിൽ ഞാൻ
ചായ്ക്കട്ടെയെൻ തല തെല്ലുനേരം
കർമ്മപാശങ്ങളാൽ സ്വിന്നമാമെൻ മെയ്യിൻ
ധർമ്മഭാരം കൂടിത്താങ്ങണേ നീ

26. പ്രേമത്തിൻ ചന്ദനച്ചാറുപുരട്ടിഞാൻ
കെട്ടഴിച്ചിട്ട കറുത്തകേശം
നക്ഷത്രരോമാഞ്ചമങ്കുരിക്കുന്ന നിൻ
തൃക്കരം ചുംബിച്ചേ തൃപ്തമാവൂ

27. പൊട്ടിച്ചഴിച്ചുകളയട്ടെ മൂടിയ
പുത്തൻ ഹിരണ്മയപ്പീതവസ്ത്രം
നഗ്നമായാനന്ദസർപ്പതൽപ്പോപരി
കെട്ടിപ്പുണർന്നുകിടക്കുന്നേരം
നമ്മുടെ നിത്യചലനങ്ങൾ നില്ക്കുന്നു
ജ്യോതിഷചക്രവും നിശ്ചലമായ്

28. സാകാരമെല്ലാം നിരാകാരം നോക്കുക
സായനമൊക്കെ നിരായനമായ്
ആ നിർവ്വികല്പസമാധിതന്നാനന്ദ
മാവില്ലനന്തനുമൂഹിക്കുവാൻ

29. എൻ പൂർവ്വപുണ്യസുകൃതത്താലല്ലയോ
നിൻ കാമചിത്സുഖമെന്നിൽ വീണു
നിൻ ലീലാലാളനത്താലീയബലയും
സൂരജാവാരിതൻ പൊൻകണമായ്
എങ്ങും പരക്കുന്ന നിൻ കൃപാമാരുത
നിക്കാട്ടുപൂവിന്റെ ഗന്ധമേറ്റി

30. യോഗികൾ മാത്രം ഗമിക്കും രസാർണ്ണവം
കാമിനിയെന്നിൽ നിറച്ചവനേ
ഹേ, കാമനീയകാ, കൃഷ്ണാ, മനശ്ചക്ര
യോഗമായാശ്രിതാ, പാഹി ദേവാ



## 14. അശ്വമേധം

1. ചന്ദനക്കാവിലും പുന്നപ്പൂങ്കാവിലും
സാന്നിദ്ധ്യക്കാവുകൾ തീർത്തു കൃഷ്ണൻ
തന്നിൽ രമിക്കുന്ന വല്ലവിമാർക്കുള്ളിൽ
പിന്നെയും പിന്നെയും വന്നുദിച്ചു

2 ഏകാദശിക്കുനീ ഭക്തന്മാരേകുന്ന
സംഗീതസദ്സുധ പാനംചെയ്തു
ദ്വാദശിനാളിലരുളുന്ന വേണുവിൻ
നാദധാരാമൃതം പാരണയായ്

3. നിന്മധുരോദാരരൂപസുദർശന
ചിദ്സുധയെന്നെന്നും കണ്ണുകൾക്കും
നിന്മുരളീരവമാം ശ്രുതിശ്ശംഖൊലി-
യെൻ ശ്രോത്രശ്രാവണമാബലിക്കും
ഉള്ളഴിഞ്ഞേകീട്ടെന്നക്ഷയപാത്രത്തി-
ലുള്ള മുരിങ്ങയിലക്കുവേണ്ടി
കൈനീട്ടിനില്ക്കുമെൻ ദൈവമേ, നിൻ തീർത്ഥ
ക്കാലടിത്തുത്തുഴായാകണേ ഞാൻ.

4. നവയുഗമിതിലുണ്ടൊട്ടേറെ
പുതുക്രിയതന്നിൽ രമിക്കുന്നോർ
ചെയ്യും തൊഴിലുകൾ നന്നായി

ച്ചെയ്തു ഫലിപ്പിക്കുന്നവരായ്
അത്തരമൊരുവൻ ഭോജേശ-
ന്നിഷ്ടൻ കേശി വരുന്നുണ്ടേ

5. സിന്ധുജതൻ പ്രിയനാമങ്ങേ-
യ്ക്കന്ത്യമണയ്ക്കാനായിട്ടോ
സിന്ധുജവേഷം കെട്ടീട്ടാ
മന്തൻ പാഞ്ഞുവരുന്നുണ്ടേ

6. ഗന്ധർവ്വത്വം പ്രാപിച്ചോൻ
സുന്ദരഗാനം പാടേണ്ടോൻ
അലറും രൂക്ഷതരം നാദം
മലകളിലൊക്കെ മുഴങ്ങുന്നു

7. അശ്വമിവൻ കാലാശ്വം താൻ
ചിറകെഴമശ്വസുപർണ്ണൻ താൻ
ഭൃഗുമുനി നല്കിയൊരാഘാതം
ഭഗവദ് മേനിയിലർപ്പിക്കാൻ
ഇളകി മദിച്ചുവരുന്നവനെ
തടയരുതാരും ചെല്ലട്ടെ

8 ഗരുഡൻ മെല്ലെ നമിച്ചിട്ടാ
സുമധുരപാദം പേറാനായ്
മുതുകുവളച്ചൊരു കഥയറിയാ-
ത്തവനീയശ്വശിരസ്സത്രെ

9. പ്രപഞ്ചമാകും അശ്വഖുരം
പതിക്കയില്ലാ മാറത്ത്
അവന്റെ കാലുപിടിച്ചാരേ
ചുഴററിവിട്ടു പിന്നേയും
മന്ദം തിരിയും കക്ഷ്യകളിൽ
ചുഴന്നു, മൂർഛയിലതിലധികം
ദ്രുതത്തിൽ പദചലനം കണ്ടു
കുതിച്ചടുക്കും അശ്വത്തിൽ
ഭഗവൻ നിൻ തിരുദീർഘകരം
ചുഴറ്റിയെറിയും സപ്താർഷം

നിരുദ്ധശ്വാസം വന്നെത്തീ-
ട്ടൊട്ടുക്കമൊന്നായ് തീരുന്നു

9. മന്ദം ദ്രുതമായ് ചുററുന്നീ
അശ്വിന്യാദിക്ഷേത്രത്തിൽ
പ്രസാദരൂപികൾ സപ്താശ്വർ
ത്തുടുത്ത തേരിൻ വാഹകരായ്

10. കേശവ, വാരിച്ചുറ്റീ നീ
കേശിത്തുരഗച്ചിറകുകളെ
സുവർണ്ണകേശമരീചികളെ
തവാശ്വമേധം വിജയിപ്പൂ

11. അക്ഷരമാകുന്ന ഗോക്കളെ വ്യോമത്തിൻ
പ്രേഷ്ഠഖഹരത്തിനുള്ളിൽ നിന്നും
ഒറ്റൊരു സ്ഫോടത്താൽ മോചിതനാക്കിനീ
മറ്റൊരു ഗോപഥമാതാവായി
ഈരേഴുലകിനുമമ്മയായച്ഛനായ്
നാരായണാ നീ ഗുരുവുമായി



## 15. അക്രൂരൻ

1. നിന്നടിത്താമരയുള്ളിൽ ധരിച്ചവൻ
നിന്നെക്കണികാണാൻ കാത്തിരിപ്പോൻ
ഏറീ സുകൃതിയാം അക്രൂരൻ പൊൻരഥം
പാറീ മനോരഥമാദ്യം മുന്നിൽ

2. ഞാനിന്നു കേൾക്കുമമൃതമധുരമാ
വാണിയവനെന്നെയാശ്ലേഷിക്കും
വേദശതങ്ങളാൽ വാനവർ വാഴ്ത്തുമാ
ദേവന്റെ പൂവുടൽ സ്പർശിക്കും ഞാൻ

3. നിന്നെ മനോരാജ്യം കണ്ടിരിക്കും നേരം
മുന്നിലായ് കാണ്മൂ നിൻ വിശ്വരൂപം
ഇന്ദ്രനീലക്കല്ലു ചിത്രപ്പൂമേനിയിൽ
സ്വർണ്ണതാരങ്ങൾ കൊരുത്തഹാരം
പച്ചമയില്പ്പീലി കെട്ടിവിതാനിച്ച
പിച്ചികൾ ചാർത്തുന്ന മന്ദഹാസം

4. നീളെക്കരിവണ്ടുപാറുംകടാക്ഷവും
മൂളുന്ന തെന്നലിൻ വേണുഗാനം
വെള്ളാരംകല്ലു പളുങ്കരഞ്ഞാണങ്ങൾ
തുള്ളുമരുവിതൻ താളമേളം

5. പിന്നെയണഞ്ഞുവിശുദ്ധവൃന്ദാവന
നന്ദനനന്ദിതപ്പൂവനിയിൽ
ഏതേതുമൂലയിൽ മുക്കിൽ പതിഞ്ഞിട്ടി
ല്ലേതൊരിടയന്റെ കാലടികൾ
ആ പുണ്യഭൂമിതൻ പാംസുവിലാറാടി
ആ പുണ്യമാനസനാനപോലെ

6 ഓരോ കുടിലിലുമോരോ തെരുവിലും
കാണായി മണ്ണിൻ ചെരാതുകളെ
എങ്ങുമുയരുന്ന നാരായണാജപം
എങ്ങും പറയുന്ന കൃഷ്ണലീല

7. കണ്ണും മനവും കുളിർക്കും രസായന
ദിവ്യൌഷധത്തിന്റെ വീര്യമോടെ
അക്രൂരനാം രാഗലോലസരിത്തെത്തി
അപ്രമേയം ബ്രഹ്മസിന്ധുവിങ്കൽ.

8. മേലുകഴകീട്ടു നെററിക്കുറിയിട്ടു
നീലപീതാംബരപ്പട്ടുടുത്തു
കോലായിൽ പായത്തടുക്കിലിരുന്നിട്ടു
രാമനാമം ജപിച്ചീടുവോരായ്
കണ്ടു ബലരാമയുക്തനാം കണ്ണനെ
കണ്ടു സുകൃതിയാം ഗാന്ദിനേയൻ

9 ആത്മനാമം ജപിച്ചാത്മാരാമന്മാരായ്
അക്രൂരപാദം വണങ്ങിനില്ക്കെ
എന്തെന്റെയുണ്ണിയിക്കാട്ടുന്നുവെന്നേററം
സന്തുഷ്ടനായിപ്പിടിച്ചണച്ചു
പീലിപ്പൂ ചൂടും മുടിയിൽ കയ്യോടിച്ചു
ലാളിച്ചു, തന്റെ മടിയിൽ വെച്ചു

10. പിന്നെപ്പുലരിയിലെങ്ങും പരക്കയായ്
സങ്കടമേററും നിൻ യാനവാർത്ത
ഉണ്ണിവയറുവിശക്കുമെന്നെണ്ണീട്ടു

ത്തുവരിനെല്ലരിച്ചോറുരുട്ടി
നെയ്യും പരിപ്പും വറുത്തൊരുപ്പേരിയും
നന്നായ് പൊടിച്ചിട്ട പപ്പടവും
ഓമൽ വളയണിക്കയ്യാലെയൂട്ടുമീ
മാതാവുതാങ്ങുമോ ദുഃഖഭാരം

11. ആരെയും കാക്കാതെ കാലമാം തേരുരുൾ
നീങ്ങുന്നു, ധൂളി പരന്നിടുന്നു
ഗോപികാനേത്രവും നീലവിഹായസ്സും
ആകെ മറയുന്നുപവനവും

12 ഒട്ടനധാവനം ചെയ്തിട്ടു കാമിനി
കാളിന്ദി പെട്ടെന്നൊഴുക്കുമാററി
നിത്യഹരിതമാം ചേലാഞ്ചലവര-
പ്പട്ടുപുടവയാൽ കണ്ണുപൊത്തി

13 പിന്നിലനുയാത്ര ചെയ്യും യശോദ തൻ
നിർമ്മലമാം മാതൃചിത്തം പോലേ
പാതവക്കത്തൊക്കെ പൂവിട്ടു ചേലൊത്ത
ശ്വേതകൾ ബ്രഹ്മസുവർച്ചലകൾ

14. തേരിൽ യമുനയിൽ പൂവിലും പുല്ലിലും
താവകരൂപത്തെ കാൺകയാലേ
ഓരോ ശരീരഫണത്തിലും ചൈതന്യ-
മായൂതും പ്രാണനാം നിന്റെ തത്വം
സർപ്പരാജോപരി നിശ്ചലനായ് യോഗ-
നിദ്രയിലാഴുന്ന വിഷ്ണുതത്വം
ചിക്കെന്നറിഞ്ഞാത്മസൌഖ്യചിദാനന്ദ-
പ്പൂക്കണി കാണുന്ന ഗാന്ദിനേയൻ

15. പിന്നെയും പിന്നെയുമാ ഹർഷസിന്ധുവി-
ന്നാവർത്തനത്തിൽ പുളകമാണ്ടും
തന്നോളം പുണ്യവാനാരെന്നു ചിന്തിച്ച
നിൻനാമം പാടിയും സഞ്ചരിക്കെ
അക്രൂരനമ്മാമനെന്തേ തണുക്കുന്നോ

നോക്കു, മെയ്യാകവേ പുല്ലരിച്ചു
കള്ളച്ചിരിയോടെയോതിപ്പീതാംബരം
മെല്ലെപ്പുതപ്പിച്ചു നന്ദപുത്രൻ

16.തൊണ്ടയിലാമൃദുസ്പർശാനുഭൂതിയി-
ലുണ്ടായ ഹർഷനിരുദ്ധത്താലേ
മിണ്ടിയതില്ലൊന്നുമക്രൂരൻ കണ്ണനാ-
മുണ്ണിയെച്ചേർത്തുപിടിച്ചതെന്യേ



## 16. മഥുര

1 പാതി കഴിഞ്ഞു പകൽ, ഉച്ചസ്സൂര്യനാൽ
മേദിനി പൊൻ കമ്പി ചുട്ടെടുത്തു
പണ്ടേ പറഞ്ഞുകേട്ടിട്ടുള്ള പട്ടണം
കണ്ടു കുതുഹലമാർന്നു കൃഷ്ണൻ

2. രണ്ടുവശത്തും നിരയായി നില്ക്കുന്ന
മന്ദിരവാതായനങ്ങളെല്ലാം
തിങ്ങിനിറഞ്ഞു നിൻ ദർശനമൊന്നിനായ്
തേങ്ങുമനേകം വിധുരകളാൽ

3. നിൻപാദംപോലെ ചുവന്നവർ, നിൻ കട-
ക്കണ്ണുപോൽ ലോലകൾ സുന്ദരിമാർ
നിന്നുടെ മാറുപോൽ ഹാരിണികൾ നിന്റെ
പുഞ്ചിരിപ്പൂവുപോൽ നിർമ്മലകൾ
നിന്നെപ്പോൽ ശോഭ കൂട്ടുന്ന കലാപങ്ങൾ
തങ്ങൾ തന്നംഗത്തിൽ ചൂടിയുള്ളോർ
തന്നപാംഗത്തിനാലാമഥുരാനാരീ
വൃന്ദത്തെ നോക്കിനീയെത്തുകയായ്

4. ഏതനുരാഗത്തിൻ തീക്ഷ്ണമൊഴുക്കാവാം
ഗോപുരദ്വാരം കടത്തിനിന്നെ
ഹർഷപുളകിതദേവകീവക്ഷോജ-
മപ്പോൾ ചുരത്തിയ പാലുപോലെ

ഏറെദ്ധവളമായേറെയൊഴുകും നിൻ
പ്രേമപ്രശസ്തിയോ വാസുദേവാ

5. പൂമാല ചാർത്തീട്ടു പൂജിച്ചുവെച്ചൊരാ
ധീമത്താം വില്ലുകടന്നെടുത്തു
പണ്ടു ത്രേതായുഗകാലത്തു ത്ര്യംബക
മെന്നപോൽ രണ്ടായ് വളച്ചൊടിച്ചു

6. നാളെയാണുത്സവം, കംസവധോത്സവം
നീളെപ്പറകയായ് യാദവന്മാർ
ഞെട്ടിപ്പിടയവേ മുട്ടിയുരുളുന്നു
കംസകിരീടം സഭാങ്കണത്തിൽ

7. നീളെയഴിഞ്ഞ ചികുരം, വിയർപ്പണി-
ഞ്ഞാകെയവശമാം ദുർവ്വദനം
കൈവിട്ടുവീഴുന്ന വാളുള്ളിൽ, ചുററിലും
മയ്യിട്ട നിന്മിഴിയൊന്നുമാത്രം
എങ്ങും നീയെങ്ങുംനീയെങ്ങോട്ടെന്നില്ലാതെ
തിങ്ങും സദസ്സിലേക്കോട്ടുന്നേരം
ഇന്ദ്രനീലക്കല്ലുപാകിയ തൃപ്പടി
നിന്മെയ്യെന്നോർത്തു വഴുക്കിവീണു

8. പിന്നിൽ പറക്കുന്ന കുന്തളത്തിൽ നിന്റെ
ചെന്തീ പടർന്നുപിടിക്കയായി
ഭീതിയാലാണേലും ഏകാദശവർഷം
പൂതമാക്കി നിന്റെ ചിന്തയാലേ
നിന്നിലേക്കല്ലേ മടങ്ങു മഹാ
കാലനേമിയാം ഭൂപതിയീജന്മവും

9. അസ്സഭാപീഠത്തിനന്തികേയുജ്ജ്വല
രത്നസിംഹാസനമൊന്നിലെല്ലാം
കണ്ടിട്ടും കാണാതെ, യുണ്ണിയെ പ്രാർത്ഥിച്ചും
കൊണ്ടിരിക്കുന്നുണ്ടു വാസുദേവൻ
ഓരോ മുഹൂർത്തവുമോരോ യുഗമായി-
ട്ടാണ്ടുകൾ നീക്കയാൽ ശ്വേതകേശൻ

ആനന്ദ, സന്താപബാഷ്പത്തിനാല്ക്കാഴ്ച-
യാകവേ മങ്ങിയ നിന്റെയച്ഛൻ

10. മേലേ വിതാനിച്ചെഴിനികൾ ളക്കിയ
രാജാംഗനകൾക്കുളളൾമുറിയിൽ
മാഘമാസശ്ശിവരാത്രിനോററും നിന്റെ
ശ്യാമളമേനിയിൽ കണ്ണുനട്ടും
കാണാമൊരമ്മയെയാനന്ദപ്പാൽനര
താനേ ചുരക്കുന്ന നെഞ്ചുമായി
പെററിട്ടും കുട്ടികളില്ലാത്ത നിന്നമ്മ
പൊട്ടിയൊരോട്ടുവിളക്കുപോലേ

11. പോകൂ വസുദേവപുത്രാ, നീയാരണ്ടു
പാവനാത്മാക്കൾതൻകാല്ക്കൽ വീഴൂ
ആരോ മുന്നോട്ടുന്തും പോലവനെത്തുന്നി-
താരണ്ടുപേരുടെ സ്നേഹവായ്പിൽ
രണ്ടമ്മയ്ക്കുണ്ണിനീ, രണ്ടച്ഛന്നോമന
ഉണ്ടാമോ നിന്നെപ്പോൽ ഭാഗ്യശാലി

12. അയ്യായിരത്താണ്ടുപിന്നിട്ടുവെന്നാലു-
മിന്നും നീയെത്രയോ പേർക്കൊരുണ്ണി
മാറോടണയ്ക്കുന്ന പാലുതന്നമ്പിളി
മാമനെക്കാട്ടുന്ന താരാട്ടുന്ന
എന്നോമലുണ്ണി നിനക്കീകലിയുഗ
മണ്ണിലെയമ്മയായിന്നുഞാനും.



## 17. കലിയുഗഗോപിക

1.സർവ്വജ്ഞനാം വിഭോ, ചെല്ലുക,നീ വേഗം
സാന്ദീപനിയുടെയാശ്രമത്തിൽ
വേദവേദാംഗങ്ങളുണ്ടറുപത്തിനാ-
ലോളം കലകൾ പഠിച്ചീടുവാൻ

2. ഭ്രനിയമങ്ങളനുസരിച്ചീടണം
ഭ്രമിയിൽ വന്നു പിറന്നവൻ നീ
നിന്റെ വരവിൻ പ്രസാദമണിയുവാ
നുണ്ടു ഗുരുകുലം കാത്തുനില്പൂ

3. ഉണ്ടു വ്രതശുശ്രൂഷ്കനാമൊരു മാമുനി
ഉണ്ടൊരു ഭക്തയാം ധർമ്മപത്നി
മുമ്പേ പ്രഭാസത്തിൽ പാഞ്ചജനശ്ശംഖ-
മൻപോടെടുത്ത തൻ പുത്രനായി
കാത്തുകഴച്ച നരച്ചൊരു കണ്ണുമായ്
കാത്തിരിപ്പൂ നിൻ വരവിനായി

4. ഉണ്ടുനിന്മാറത്തെ രത്നമായിത്തീരുവാ-
നുണ്ടു കുചേലനും ആശ്രമത്തിൽ
പോകണം കാട്ടുവിറകുപെറുക്കണം
ഭോഗങ്ങളൊക്കെ വെടിഞ്ഞിടേണം

രാജപുത്രന്മാരറിയണം സാമാന്യ-
രാകും ജനങ്ങൾ തൻ ജീവിതവും
പെയ്യും മഹാവൃഷ്ടി തന്നിൽ നനഞ്ഞുനിൻ
മെയ്യുവിറച്ചു കുളിർത്തിടേണം

5. നിൻ മുരളീരവമാഗുരുവാടത്തി-
ലാകെപ്പുതുപനിനീർതളിക്കെ
നിൻഗുരുദക്ഷിണയാലെ ഗുരുവൊരു
സന്താനഗോപാലമാസ്വദിക്കെ
നിൻപാഞ്ചജന്യം മുഴക്കീട്ടണയുകീ
പൊന്മധുരാപുരവീഥി തന്നിൽ

6. നിന്നെയും ഓർമ്മിച്ചു, നിൻ സ്വരം കാതോർത്തു
നിൻപ്രേമഭാരപരവശരായ്
ഗോപികൾ നല്കിയ സന്ദേശമുദ്ധവൻ
സാദരമോതുവാൻ കാത്തിരിപ്പൂ

7. പോകയുണ്ടായവൻ സന്ധ്യക്കൊരു നാളിൽ
ഗോകുലം കാണുവാൻ തേരിലേറി
നിൻ പാദപങ്കജസ്പർശപവിത്രമാം
അമ്പാടി കാണുന്നതിന്നുവേണ്ടി
തേർകണ്ടു നീയെന്നുമോഹിച്ചണകയായ്
ഗോപികൾ മോഹബന്ധങ്ങളറ്റോർ
നിന്നെക്കുറിച്ചോർത്തു പാടുകയായ് നിന്റെ
കന്നത്തമെണ്ണിപ്പെറുക്കുകയായ്

8. നിന്റെ കൈശോരദിനങ്ങളിൽ ലീലക-
ളെന്തൊക്കെയാടി നീ വാസുദേവാ
ആ പ്രിയകർമ്മങ്ങളൊക്കെയും മുദ്രിതം
ഗോപീമനങ്ങളാമോലകളിൽ
ആ മുദ്രപേറുന്ന ഞാനും, കലിയുഗ
ഗോപി ഞാനേതെഴുത്താണിയാലേ
എന്മനചെമ്പകപ്പൂവിതളിൽ നീയീ
സൌഗന്ധികരാഗം കോറിയിട്ടു

9. നിന്റെയാലിംഗനചുംബനസ്പർശനം
കൊണ്ടെന്നില ചൂഴ്ന്ന വംശവൃക്ഷം
ആകെ മൂർഛിച്ചു പുളകാങ്കുര[1]ങ്ങളെ
വാരിയണിയുന്നു ദേവദേവാ

11. ഈ വൃക്ഷശാഖികളൊക്കെ നിൻ സോപാന[2]
മാർഗ്ഗത്തിൽ നമ്മുണി കൊട്ടിടുന്നോർ
ഈച്ചില്ലയില്ക്കായ്ച്ച തേൻപഴമൊക്കെയും
നൈവേദ്യ[3]മല്ലയോ നിന്റെ മുമ്പിൽ

12. നിൻ ചക്രവാളപ്പുതുചെമ്പുരുളി[4]യിൽ
സഞ്ചയിക്കുന്നോരമൃതമെല്ലാം
സൂര്യനാം ചട്ടുകം കൊണ്ടു വിളമ്പിയെ
ന്നമ്പിളിക്കിണ്ണമനം നിറയ്ക്കെ
കണ്ണുനീർത്തുള്ളി[5]കളൊക്കെത്തുടച്ചു ഞാ
നെണ്ണുന്നു പഞ്ചസിദ്ധാന്തിക[6]കൾ

13. നീർമാതളപ്പൂ[7]ക്കളാകെക്കൊഴിയുമെൻ
കാവിൽ ഞാൻ കാതരയായിരിക്കെ
നിൻ താരകപ്പൂവിതറിയ മെത്തയി-
ലെന്നെയും കൂടി വിളിച്ചുകേററാൻ
ഏതോ വിദൂരമാം മേഘത്തിനപ്പുറം
നീയൊരു കൺചിമ്മി നോക്കിടുമ്പോൾ
ഞാനറിയുന്നു,നീ,കണ്ണാ മനസ്സിന്റെ
താമരപ്പൂ[8]വിലിരിപ്പതായി

14. ഈ മനത്താമര കുമ്പിയാലും അതിൽ
കേസരമായിപ്പരാഗമായി
ഉള്ളിന്റെയുള്ളിലെ സൌരഭമായി നീ
യെങ്ങും വിരിഞ്ഞു പരക്കുമെന്നും
എന്നുള്ളിലിന്നുനീ കുത്തിക്കുറിക്കുന്ന
തൊന്നുമേയെന്നും നശിക്കില്ലെന്നും
നീ ചൊന്നതേറ്റുപാടുന്ന ഞാൻ നീ തന്ന
പാനാമൃതത്താലമൃതയെന്നും

15. ഹേ, കരുണാമൃതാ, നിൻ രാസലീലയാൽ
കെട്ടഴിഞ്ഞുലഞ്ഞുള്ളിളകി കേശപാശം,
മന്ദോച്ചമാം നിന്റെ വിഭ്രമലീലയാൽ
പൊങ്ങിപ്പൊടിഞ്ഞതാം സ്വേദജലം,
നിന്നംഗമാലിംഗനം ചെയ്തുഞാനിന്നു
മെന്നുമേ കൊള്ളുമീ രാഗോന്മാദം
വിജ്ഞാനഗർഭമാം നിൻ പ്രേമസന്ദേശം
എന്നിൽ നിറയ്ക്കുമീ സ്വസ്ഥഭാവം
ആസൂര്യചന്ദ്രതാരം നിലനില്ക്കുമീ
ജീവാനുഭൂതീരസതരംഗം
ചൈതന്യമാംക്ഷീരസാഗരമന്ഥനം
തന്നിൽ തെറിക്കുമീ സ്ഫോടനൃത്തം
നിന്നെഴുത്താണിയാലെന്നിൽ നീ കോറിയ
ദിവ്യസന്ദേശം നിനക്കുനല്കാൻ
കാത്തിരിക്കുന്നുണ്ടൊരുദ്ധവൻ നിൻസഖി-
യാർത്തനായിട്ടു മഥുര തന്നിൽ

16. എൻ രാധ, യെൻ പ്രിയ, മാനിനി, യെൻ സഖി-
യെൻ മൌനരാഗകലയറിഞ്ഞോൾ
എന്നല്ലയോ നിർജ്ജനാകാശവീഥിയിൽ
നിന്നുനീ മൌനസന്ദേശമേകി

17. നീ പ്രപഞ്ചാത്മാവ്, ചെയ്യാൻ നിനക്കുണ്ടു
കാര്യഭാരങ്ങളനവധികൾ
ഞാനെന്ന നിസ്സാരപ്പെണ്ണിനുമില്ലയോ
ധാരാളം കാര്യങ്ങൾ ചെയ്തുതീർക്കാൻ
കർത്തവ്യഭാരം സ്വധർമ്മങ്ങൾ നമ്മളെ-
യെത്ര നാളിങ്ങനെ വേർപെടുത്തും
നിത്യസ്മരണയാലേതു കടമയും
നിത്യമുദാത്തമായ് മാറ്റുവാനും
ഈച്ചെറുവേർപാടുനല്കും വിരഹത്തെ-
യേറെയനഘമായ് തീർക്കുവാനും
നമ്മെപ്പിരിച്ച മതിലീ ശരീരത്തെ
എന്നും ശുചിയാക്കി വെക്കുവാനും

ഈ നിത്യനിർമ്മലമായ ചുമരിൽ നിൻ
പുത്തൻ ചുമരെഴുത്തേറ്റുവാനും
എത്രയോ ജന്മങ്ങൾ കാത്തു ഞാൻ നിൻ രാധ
സൂത്രബ്രഹ്മാനന്ദമാർഗ്ഗമേറ്റോൾ

18. ശാസ്ത്രം തപസ്സും കലകളുമെൻവഴി
ത്താരത്തണല്ക്കല്പവൃക്ഷമായി
വാസകസജ്ജിക ഞാൻ നിന്നെയോർത്തുകൊ
ണ്ടീപ്പഥം പൂകീട്ടു കാത്തുനില്ക്കേ
നിൻ സംഗമത്തിനായെന്നെയൊരുക്കുന്ന
കല്പവൃക്ഷപ്പൂവിതിൽ കൊഴിഞ്ഞു

19. നീ വരുമ്പോളോരോ ജന്മത്തിലും എന്റെ
പൂർണ്ണമനോരഥപ്പൊൻചിറകാൽ
ആകെ വിറയാർന്ന വേദാംഗരാഗത്താൽ
രാമാ രഹസ്യമായ് ഞാൻ രമിച്ചു.

20. മൂന്നുദോഷങ്ങളാൽ വക്രമിക്കുബ്ജതൻ
ദോഷഹരിയായിവന്നു വൈദ്യൻ
എൻ വാക് സുഗന്ധത്താലാകൃഷ്ടനെന്നിൽ നീ-
യെന്നെ നിശാരതിക്രീഡയാലേ
എന്നും വിനോദിനിയാക്കിച്ചമച്ചപ-
ശ്ലോകങ്ങളാം വരമേകയാലേ
ഏറെശ്രുതിയാം സുതനായി നാരദ
സാത്വതതന്ത്രവിത്തായ് പിറന്നു

21. മൌനിയാം സൈരന്ധ്രി ഞാൻ പെറ്റതല്ലയോ
മാമുനിവീണയിൽ ഗാനമായി
നീയാം വിചാരച്ചിത തൻ ചിദാഗ്നിയിൽ
എന്നംഗമംഗാരമായെരിഞ്ഞു
എന്നെസ്സതിയാക്കി നീയെന്നിലുദ്വഹി-
ച്ചുണ്ടായ ശ്ലോകമീ സത്യകാമൻ
എന്റെ സാന്ദ്രാനന്ദ[10]മാകുമീയുണ്ണിയെ
നിന്റെ സന്ദേശത്തെ സ്വീകരിക്കു



## 18. രുഗ്മണീസ്വയംവരം

1. ഹേ,പ്രാണവല്ലഭാ, നിൻപ്രിയഞാ, നെന്റെ
പ്രാണനും ദേഹവും നിന്റെ സ്വന്തം
നിന്മണിമാറിൽ ധരിക്കുവാൻ കോർത്തൊരീ
പൂമാല കുപ്പയിൽ വീണിടാമോ
നിൻ നാവിൽ ചേരുവാൻ തീർത്തൊരീ നൈവേദ്യം
വന്നു കുറുക്കൻ ഭുജിച്ചിടാമോ

2. മററാരും കേറാത്ത നിൻ പുരദ്വാരത്തി-
ലുറ്റോരുടയോരുമറ്റോളീഞാൻ
ദൂതയക്കുന്നുണ്ടൊരാളെ, നിവേദനം
ഓതാൻ മിടുക്കനാമന്തണനെ

3. കുണ്ഡിനരാജസുത ഞാൻ നിൻ രുഗ്മിണി
ഇന്ദ്രിയാസ്വാദനമുക്ത ദേവാ
എന്നാത്മദേവനുപാസന മാത്രമാ-
ണെൻ ധർമ്മമെന്നുനിനച്ചിടുന്നോൾ

4. സർവ്വപ്രപഞ്ചാദിനാഥനാമങ്ങേയ്ക്കു
സർവ്വഗുണങ്ങളാലർഹയെന്നെ
ചേദിനാടാളും വെറുമൊരു മന്നവ-
ന്നാകുമോ പ്രേയസിയാക്കിവെക്കാൻ

5. ഞാനാം നിവേദ്യത്തെ നായനക്കും മുമ്പ
തേനായ് ഭുജിക്ക നീ തമ്പുരാനേ
ഏതുമശരണയാമിവൾക്കാവില്ല
നീയൊഴിഞ്ഞൊറ്റനാൾ വാഴുവാനും
പ്രാണോപവേശത്തിനാളാക്കിയെന്നുടൽ
നീയാകുമഗ്നിയിൽ ചാമ്പലാക്കും

6 ദാരുകൻ പൂട്ടിയ തേരിൽ നീയെത്തുന്നു
ചാരുവിദർഭാപുരിയിലന്നാൾ
ഭീഷ്മകമാനിതമെന്നാലും രുഗ്മി തൻ
ഭീഷണനിന്ദയാൽ തപ്തഗാത്രം
വല്ലവീമാനസവല്ലിക്കുടില്ക്കളിൽ
സല്ലീലം കേളിയാടുന്നരൂപം
തന്മണ്ണിലെത്തിയ വാർത്ത കേട്ടപ്പോഴേ
സുന്ദരി സാഷ്ടാംഗം മണ്ണിൽ വീണു
ആത്മസമർപ്പണനിർവൃതി നേടിത്ത-
ന്നാത്മാധിനാഥനെപ്പുണ്വാനോ

7. ഭൂമിക്കു കാന്തൻ പുണർന്ന സപത്നിയെ
പ്രേമപുരസ്സരം ഉമ്മ വെക്കെ
നിൻ ദീപ്തസുന്ദരനീലശരീരത്തിൻ
ദൂർവ്വാദളശ്യാമഭംഗി കണ്ടു

8. നീളുന്ന രാത്രിതന്നോരോരോ യാമവും
ഓരോ രുദ്രാക്ഷമായെണ്ണിനീക്കി
പിന്നെ സ്വയംവരദുർഗ്ഗ തൻ മംഗള
ദിവ്യവിഭൂഷയെടുത്തണിഞ്ഞു

9. നിന്നിൽ സമർപ്പിച്ച പ്രേമമാം ത്തമധു
ഇന്ദുമുഖത്താലം തന്നിലേന്തി
ശുഭ്രമനസ്കയായ് സുഭ്ഭടയുക്തയായ്
ശുഭ്രമേഘാവൃതപൌർണ്ണമിപോൽ
ശ്രീശിവ വാഴുന്ന കോവിലിലേക്കവൾ
സാദരം പോകാനൊരുങ്ങുകയായ്

10. കോവിലകംവിട്ടു നാലുകെട്ടുംവിട്ടു
ദേഹത്തിനൊമ്പതു വാതിൽവിട്ടു
ഓമല്ക്കുമാരിക പൂജിച്ചപുല്കയായ്
ശ്രീമല്ലളിതാസഹസ്രനാമം
മായാമയനായ നിന്നിലണയ്ക്കുവാൻ
മായാമയിയുടെ തൃപ്രസാദം

11. അക്ഷയൈശ്വര്യത്തിൻ കേന്ദ്രമാമമ്മതൻ
അക്ഷയവാത്സല്യം കൈവരാതെ
അക്ഷരബ്രഹ്മമാം നീയാമമൃതത്തെ
അച്യുതാ കിട്ടുമോ പാനം ചെയ്യാൻ

12. ആ മനോമോഹിനിയാം രാജകന്യത-
ന്നാപാദചൂഡലാവണ്യസാരം
നിശ്ശബ്ദം നിൻ കടക്കണ്ണാൽ നുകർന്ന നീ
താരകാരാജിതദിങ്മുഖത്താൽ
നിന്നെ നിൻ സൌഭാഗ്യധാമത്തെ മാനസ-
ക്കണ്ണാൽ മുകരുന്നുണ്ടാമവളും

13. കണ്ണടച്ചാലുമാദ്ധ്യാനമുഹൂർത്തത്തിൽ
നിന്മേനി മാത്രമേ മുന്നിലെത്തു
ദിശ്ചക്രമാകെ പ്രഭാപൂരമാക്കിക്കൊ-
ണ്ടാദ്യസമാഗമവേള വന്നു
ലോകാഭിരാമയാ രാജകുമാരിയെ
കാൺകെ നീ മോദരതിയറിഞ്ഞു

14. ചന്ദ്രമുഖി, നീ ഗമിപ്പതെങ്ങെന്നോതി
സാന്ദ്രാനുരാഗമാക്കൈ പിടിക്കെ
എന്നുമുഷസ്സിനെയാദിത്യനെന്നപോൽ
തൻ തേരിലേറ്റീട്ടു സഞ്ചരിക്കെ
തേരുരുൾനാദസ്വരാകമ്പടിയോടെ-
യാ രൂപവാഹിനി സ്വന്തമാക്കെ
നിർഗ്ഗുണനെങ്കിലും നിശ്ചലനെങ്കിലും
നീയറിഞ്ഞില്ലേ പുമർത്ഥമെല്ലാം
ആ ചഞ്ചലാക്ഷിതൻ രാഗതരംഗത്തിൽ
ആലോലമാടീലേ നിൻ ഹൃദന്തം

15. നവസമാഗമലജ്ജിതമാനസാ
ശ്ലഥമാം പ്രണയോത്സവമന്മഥാ
ഹാസശോഭിതമുദ്ധമുഖാംബുജാ
കേശവാ രമ, നിന്നിലിവൾ രമ.

16. നർമ്മലാലസരായി ദിവംനിശം
കർമ്മലോലുപരായി വധൂവരർ
ഏറെ നിർമ്മലഭൃക്കൾ ഭൃതംഭരർ
മാറിടും നവരമ്യവചസ്സുകൾ

17. പ്രിയാപ്രിയം ചൊൽവവർജാതവേപഥു
പ്രിയർ രഹസ്സിൽ ദിവി വാക് ശരത്തിലും
പ്രപഞ്ചമാം തേരിതിലാത്മശയ്യാ
വരം സ്വയം നേടിയ ഗർഹണീയരായ്
അനാദിമദ്ധ്യാന്തമൊരാത്മതേജ-
സ്സൊരിക്കൽ സൃഷ്ടിപ്പതിനാഗ്രഹിച്ചാൽ
അനാദ്യനാമച്യുതനാകിയാലും
അവൻ ഗൃഹസ്ഥാശ്രമമേറ്റിടുന്നു



## 19. സ്യമന്തകം

1. യാദവവംശത്തിലുണ്ടായി, സത്രാജി-
ത്താകും നൃപന്നൊരു പുത്രി ഭാമ
അച്ഛൻ ശതധന്വന്നേകാൻ നിനച്ചാലും
സ്വച്ഛമാം ഹൃത്തു നിനക്കു തന്നോൾ

2. ആയില്ല പ്രായം പതിനെട്ടവൾക്കെന്നാ-
ലായിളംകോരകമെത്ര ധന്യം
ഉണ്ടായനാൾമുതൽ നിന്മേനിയുള്ളിലാ-
ച്ചുണ്ടിലോ നിന്തിരുനാമമന്ത്രം
ആ മൃദുലാളകശ്രേണിയിൽ നിൻ നീല-
ക്കാറൊളിമെയ്യിന്റെ മിന്നലാട്ടം

3. എന്തിന്നു മറ്റൊരു രത്നമീപ്പെൺകൊടി-
യന്തപ്പുരത്തെയലങ്കരിച്ചാൽ
ചെന്നുനീ സത്രാജിത്തിന്നു മുൻ, സർവ്വേശാ,
കൈനീട്ടി യാചിച്ചതില്ലിവളെ
മററെന്തോ നേടുവാനാകാം സ്യമന്തക
രത്നത്തെ, ലക്ഷ്മീശാ നീയിരന്നു

4. ആദിത്യരത്നമാ ദിവ്യസ്യമന്തകം
നാൾ തോറുമെട്ടുപവൻ കൊടുക്കും
ദാരിദ്ര്യമില്ലാ, മഹാമാരി, വ്യാധിയും
നാഗഭയവുമതുള്ള നാട്ടിൽ

5. അല്പമനസനാം സത്രാജിത്തേകീല
അല്പമായീടുമാ സമ്പാദ്യത്തെ
സ്വാർത്ഥിയായ്, ലുബ്ധനായ്, ഗർവ്വിയായ് മാറ്റിടും
അർത്ഥം മനുഷ്യനനർത്ഥമല്ലോ

6. ചെന്നു പ്രസേനനാ രത്നം കഴുത്തിലി-
ട്ടന്നു മൃഗയക്കായ് കാനനത്തിൽ
നായാട്ടിനായ്പ്പോയ ഭ്രാതാവുവന്നില്ല
പോയീ മഹാരത്നം കയ്യിൽനിന്നും

7. നീയാമണി ഹരിച്ചോതുന്നു സത്രാജി-
ത്താക്കഥ പാരാകെ പാട്ടാകുന്നു
അല്ലെങ്കിൽ തായാട്ടുകാട്ടും കിടാങ്ങടെ
കല്ലേറുവീഴുമോ പാഴ്മരത്തിൽ
ഏറെഫലംതരും മാമരമല്ലയോ
ഏറ്റുസഹിച്ചു തലകുനിപ്പൂ
ആകുമോ ഒററവായ്കൊവടക്കാൻ മണി
നാവൊരൊരായിരം കെട്ടിയാലും.

8. സർവ്വജ്ഞപൂരുഷ, സർവ്വർക്കുമായിട്ടു
സർവ്വവും നേടുന്ന സദ്ഗുരു നീ
പാദം പതിഞ്ഞ ചെറുമാർഗ്ഗം നോക്കീട്ടു
ജാംബവാൻ പാർക്കും ഗുഹയിലെത്തി.

9. വൃദ്ധൻ നിൻ ഭക്തനാംജാംബവാൻ നോക്കീല്ല
ചുക്കിച്ചുളിഞ്ഞമുഖമുയർത്തി
വൈഷ്ണവൻ ഞാനെന്നെയാരെതിർക്കും വിഭോ
കൃഷ്ണരാമേതിജപിച്ചുകൊണ്ടേ
നിൻ ജയഘോഷംമുഴക്കീട്ടു മുഷ്ടിയാൽ
സഞ്ചരിക്കുന്നു നിൻ മാറിടത്തിൽ

10. പണ്ടുവൈരോചനയജ്ഞകാലത്തുതൻ
ചെണ്ട മുഴക്കീട്ടു നീലവാനിൽ
ഈരേഴുലകിലും ചുററിക്കറങ്ങിയോ-
രോർമ്മപുതുക്കുവാനെന്നപോലെ

11. വാനരനാകയാൽ കൈകളാൽ സഞ്ചാരം
കൊള്ളുമാ ഭക്തപ്രിയജനത്തിൻ
പീഡയും പൂജനമായേറു പുഞ്ചിരി
തൂകി നീ നിന്നൊരാ നില്പുകാൺകെ
ഉൾക്കണ്ണിൽ പ്രജ്ഞയിൽ കാണുന്നു ധന്യൻ നിൻ
തൃക്കയ്യിൽ വെക്കുന്നു ദിവ്യരത്നം

12. പിന്നെസ്സമർപ്പിച്ചു കേവലം ബാലയാം
പുന്നാരമോളെ നിൻ കാലടിയിൽ
ക്രീഡാവിവശയാം ജാംബവതി നവ
താരുണ്യരത്നമണിഞ്ഞുനിന്നു
ഏകയായ്, ആദിത്യരത്നമവളുടെ
യേകകളിപ്പാട്ടം നീ കവർന്നു.

13. പിന്നെ, സുസ്മേരനായി സത്രാജിത്തേകുന്നു
സുന്ദരി ഭാമയെ രത്നമോടെ
ആയിരം പേരെ ഹനിക്കുമാ തീക്കനി
ആയ്കുലദേവൻ തിരസ്കരിക്കെ
നേർത്തെപ്പഴിചൊന്ന നാവുകളൊക്കെയും
നേർത്തടങ്ങി സ്തുതിപാടുകയായ്

14. പണ്ടെങ്ങോ കന്നിയിലാദിത്യൻ നില്ക്കവേ
കണ്ടു ചതുർത്ഥിയിൽ ചന്ദ്രനെ നീ
ആ ചന്ദ്രദർശനമിഥ്യാപവാദത്തിൻ
തീപ്പുകയൊക്കെയും കെട്ടടങ്ങി

15. പാടുന്നവർക്കും ശ്രുവിപ്പോർക്കും ദുഷ്കീർത്തി-
യാകെശ്ശമിപ്പിക്കുമിക്കഥയെ
മംഗളോദ്ദീപ്തങ്ങളായിരം താരക
സൂര്യരത്നങ്ങൾക്കും തമ്പുരാനേ
അസ്സൂര്യരത്നത്തിലൊന്നിനെ യാചിച്ചു
സൃഷ്ടിച്ച നിൻ ജീവിതാഖ്യാനത്തെ
കുട്ടിയായ് കേട്ടോൾ ഞാൻ, തീപ്പുകയൊക്കെയും
പെട്ടു തപിച്ചവൾ യൌവനത്തിൽ

16. ഇന്നു വാർദ്ധക്യത്തിൻ സൌമ്യപ്രകാശത്തി-
ലെല്ലാം സ്മരിക്കവേ ദീനബന്ധോ
നീയാകുമിന്ദ്രനീലക്കല്ലിൻ ശീതള
ഛായ പതിഞ്ഞൊരെൻ മാനസത്തിൽ
തീരെയില്ലുൾത്താപമാധിയും, ഞാൻ നിന്റെ
ചാരുസ്യമന്തകരത്നമല്ലേ

17. സ്നിദ്ധയായ് മുഗ്ധയായ് മേവുമെന്നെസ്സദാ
തൊട്ടുതടവുന്നു തൃക്കരങ്ങൾ
എങ്ങും പുളഞ്ഞു നിൻ തൃക്കാല്ക്കലെത്തിടും
ദിവ്യകളിന്ദജപ്പെണ്ണിനെപ്പോൽ
ഏറെ പ്രണയവിവശയായ് തേടുന്നു
രാജാധിദേവിതൻ പുത്രി നിന്നെ

18. നിൻ പിതൃസോദരിയാവന്തികാറാണി
യൻപോടു പെററവൾ മിത്രാവിന്ദ
വിന്ദാനുവിന്ദരെപ്പേടിച്ചുവാഴുമാ
നിന്മുറപ്പെണ്ണിനെക്കൊണ്ടുപോരാൻ
ആളുനിറഞ്ഞ സ്വയംവരപ്പന്തലിൽ
ആനായപ്പൈതലേ, പോരൂ വേഗം

19. പിന്നെയുമുണ്ടൊരു രത്നം ഹരിക്കുവാൻ
മന്നിലയോദ്ധ്യയിൽ കാത്തിരിപ്പൂ
നഗ്നജിത്തിൻ പുത്രി സത്യയാം കൌസല്യ
മഗ്ന നിൻ സൌന്ദര്യസത്തിൽ കൃഷ്ണാ

20. ശക്തരാമേഴു ഋഷഭരെ, നഗ്നരെ
യൊററക്കുനേരിട്ട മന്നവന്നേ
കിട്ടൂ, കുശലയാം കോസലകന്യയെ
സത്യത്തിൻ നേർക്കുനേർനില്ക്കുവോളേ
ഹേ, യോഗയോഗേശാ, നീയൊഴിഞ്ഞാരുണ്ടീ-
യേഴു മൃഗശീർഷം കീഴടക്കാൻ



## 20. കുരവക്കൂത്ത്

*(അയോദ്ധ്യയിലെ ഗോശാലയിൽ ആയ് വംശജരായ യാദവസ്ത്രീകളുടെ നൃത്തം. ചിലപ്പതികാരത്തിലെ ആയ്ച്ചിയർകുരവൈ).*

1. ഹിമാലയത്തിന്റെ ലലാടദേശത്തി-
ലെഴുതിയ കയൽ, പുലി, ധനുസ്സുമായ്
പുകഴെഴുന്നവർപ്രസിദ്ധർ മന്നവർ
അരശാളുന്നതാം പെരിയ ഭൂമിയിൽ
മണിമുത്തുക്കൊ റ്റക്കുടയെഴും ദേവ-
നുറങ്ങും കോവിലിൽ പ്രഭാതമാകുന്നു

2. തുയിലുണർത്തുവാൻ രചിക്കണം ഗാനം
മുരജം കൊട്ടണം കൊടുക്കണം നെയ്യും
കടകോലും കയറെടുത്തു പുത്രിയൊ-
ത്തിരുന്നു തൈർക്കലം കടയുമമ്മമാർ
ഉറപാർന്ന കുടങ്ങളിലെപ്പാലിന്നു-
മുറകൂടീട്ടില്ല, വരുന്നൊരാപത്ത്

3. കുവിഞ്ഞപൂഞ്ഞയുളളൊരു കാളക്കണ്ണി-
ലഴകായൂറുന്നുണ്ടൊരശ്രുബിന്ദുവും
ഉറിയിലെ വെണ്ണയുരുകുന്നില്ലിന്ന്
അജക്കിടാങ്ങളും തെറിച്ചോടുന്നില്ല

4. മുലനാലുള്ളതാം പശു നടുങ്ങിനി-
ന്നമറുന്ന കണ്ടുമണി കൊഴിയുന്ന
ശകുനമൊക്കെയും പിഴച്ചുകാണുന്ന
സകലരും വരു വധൂമണികളേ

5. വരാംഗി നപ്പിന്ന നിളയുമായ് കണ്ണൻ
സരാഗിയായാടും കുരവക്കൂത്തുകൾ
കുലത്തിനുത്സവം തിരുപീലിക്കണ്ണ-
നലകിൽ സത്യയെ വരിച്ച തൃക്കഥ
സ്വരവിസ്താരത്തിൻ ലയം പകർത്തി നാ-
മൊരിക്കൽ കൂടിയൊന്നനുകരിക്കുക

6. അകലട്ടെ ദുഃഖം അജക്കിടാങ്ങൾക്കു
ഋഷഭക്കണ്ണിലെ ജലമലിയട്ടെ
പശുക്കളുള്ളിലെ വ്യഥ മറക്കട്ടെ
വിശുദ്ധമിക്കഥാകഥനമൊന്നിനാൽ

7. മരംകോച്ചും മഞ്ഞിൽ മകരപ്പൊങ്കലിൽ
മരന്ദമായ് സ്വരസുധയൊഴുകട്ടെ
ഇരുൾഗുഹയിലെ പശുക്കളെപ്പേർത്തും
പുറത്തെടുക്കട്ടെ സരമയാമമ്മ
അവർചൊരിയുന്ന മുഴുത്ത വിജ്ഞാന-
പ്പളുങ്കുരശ്മിയിൽ മനം വിളങ്ങട്ടെ

8. കാരി തൻ ചീറ്റത്തെയഞ്ചാതെ പാഞ്ഞണ-
ഞ്ഞാകെത്തലോടുന്ന വീരനെത്താൻ
തേന്യേറും ത്തുമലർമാല തൊടുത്തവൾ
കാമിച്ച മാലയിടീക്കുമല്ലോ

9. നെററിയിൽ ചോന്ന തിലകത്തെമായ്ച്ചിട്ടീ-
ക്കുററനെയൊന്നുതളയ്ക്കുവോനേ
പൊൻവളയിട്ടൊരീയംഗനമാർമണി
തന്തോളിണങ്ങുമറ്റാർക്കുമില്ല

10. മല്ലനാം കാളക്കിടാവിൻ പുറത്തേറി-
യുല്ലാസമായ് ഊരു ചുററുവോനേ
മുല്ലമലർചൂടിച്ചിക്കിയ വാരൊളി-
ച്ചെല്ലമുടിയാളെ ഞങ്ങൾ നല്ക

11. സൂക്ഷ്മമാം പുള്ളികളേറുമീക്കാളത-
ന്നുക്കുശമിപ്പിച്ച കാമുകന്നേ
നഗ്നയാം സത്യതന്നാരും കൊതിക്കുമീ
പൊന്നോളിണങ്ങു മറ്റാർക്കുമില്ല

12. ശൌര്യവും ചന്തവുമേറിയ കാളയെ
നന്നായടക്കുന്ന സുന്ദരന്ന്
ഓമലാളേന്തുന്ന സംഗീതസാഹിത്യ
സോമമുദ്ദസ്തനമാസ്വദിക്കാം

13.എപ്പൊഴും വെറ്റി ലഭിക്കുമീ കാളയെ
ഊക്കോടടക്കും വിജയവാന്നേ
കൊന്നപ്പഴംപോൽ പൊലിവാർന്ന കുന്തലാൾ
നന്നായിച്ചേരു, മറ്റാർക്കുമില്ല

14. തുവെള്ളക്കാളയിതിൻ ചീറ്റം തീർക്കുന്ന
ദേവേന്ദ്രസന്നിഭനാം നൃപന്നേ
കായാമ്പൂവർണ്ണമുള്ളോളീ മനോഹരി
കാമിനിയാകു മറ്റാർക്കുമില്ല

15. കോഷ്ഠത്തിലേഴു ഋഷഭം വളരുന്നു
വീണയിലേഴുഞരമ്പുപോലെ
മണ്ഡലമായ് നിന്നു കർക്കടക്കയ്യുകൾ
കോർത്താട്ടു കുരവയിട്ടാട്ടു തോഴി

16. കളവായിവന്നൊരീക്കന്നിനെക്കല്ലാക്കി-
യെറിയൂ നീ ജ്ഞാനപ്പഴം കൊഴിക്കു
ഈ വഴിപാടിൽ പ്രസീദനായ് കണ്ണനീ
ഗോകുലഭൂമിയിലെത്തുമല്ലോ
അധരങ്ങളൂതുന്ന കൊന്നക്കുഴലിലെ
മധുരസംഗീതം നാം കേൾക്കുമല്ലോ

17. പാമ്പുവടമാക്കി മേരുകോലാക്കീട്ടു
പാല്ക്കടലാകെക്കടഞ്ഞ മായോൻ
വഴിപാടുകൊണ്ടു പ്രസീദനായ് നമ്മുടെ
യിടയക്കുടിലിൽ വിരുന്നുവന്നാൽ
അവനൂതുമാമ്പല്ക്കുഴലിന്റെ മാധുരി
ഇവിടെങ്ങുമെങ്ങും പരക്കുമല്ലോ

18. താഴ്‌വരയിൽ നിന്ന കാനനനാരകം
താഴെ വീഴ്ത്തീടിനാനെന്റെ കണ്ണൻ
വഴിപെട്ടുഞാനെന്നിൽ പ്രീതനായ് ഗോക്കൾ തൻ
ഇടയിലാ വനമാലി വന്നുചേർന്നാൽ
മുല്ലക്കുഴല്ക്കളിലവനൂതുമായിരം
സ്വർല്ലോകഗീത നാം കേൾക്കുമല്ലോ

19. യമുനതൻ തീരത്തിൽ നപ്പിന്നതന്നുടെ
മൃദുലവസ്ത്രങ്ങളോളിച്ചുവെച്ചോൻ
കരിനീലവണ്ണന്റെ രൂപമോ മോഹനം
നറുചായലാളുടെ കടമിഴിയോ

20. തൊഴുനയിൽ രാധതൻ വിരഹസംഗീതമോ
മഴയുതിർമേഘമല്ലാറൊഴുക്കോ
പൂമുടി കെട്ടഴിഞ്ഞാടും ദ്രുതപദ
മേളമോ, ശ്രുതി പാടും കുഞ്ഞിക്കാറ്റോ

21. ഏതിലുമേതിലും താളമവളുടെ
മായാവിലാസത്തിൻ രാസനൃത്തം
അവളുടെ താളത്തെക്കാക്കാനോ വേദാംഗ
മണിവീണമീട്ടുന്ന മാമുനിമാർ

22. അവളുടെ താളത്തിലാടാനോ വേദാംഗ-
പ്പുതുജ്യോതിഷക്കണ്ണിമിഴിപ്പു സൂര്യൻ
അവളൊടൊത്താടുന്ന രാമനും കൃഷ്ണനും
വളകൾ വനമാലയാടിടുന്നു

23. ദ്രുതതാളമൊപ്പിച്ച ചോടുചവിട്ടുമ്പോൾ
ചാണകപ്പൊടിപാറുമങ്കണത്തിൽ
അമ്മ യശോദയ്ക്ക കാണുവാനായ് രാശി
മണ്ഡലനൃത്തം നടത്തുക നാം.

24. വടമല മത്താക്കി വാസുകി ഞാണാക്കി
പാല്ക്കടലുള്ളം നടുക്കലക്കി
അത്തിരുകയ്യേ യശോദതൻ പാശത്താൽ
കെട്ടിയ കണ്ണന്റെ കൊച്ചുകയ്യും

25. ഉലകത്തെയുണ്ടൊരിത്തിരുവായിലല്ലയോ
ഉറിവെണ്ണ കളവായിട്ടുണ്ടു കണ്ണൻ
മൂവ്വുലകങ്ങളിരുൾ തീർത്തളന്നോരീ
ചെവ്വടിപ്പൂത്തളിർത്തൊത്തുരണ്ടും
അടിയന്റെ മാനസക്കരിചില്ലമേലൊരു
പുതുവസന്തത്തിന്റെ നാന്ദിയായി

26. പെരിയോനായ് മായോനായ് നാഭീസുമമായി
പലപലബ്രഹ്മാണ്ഡപ്പൂ വിടർത്തോൻ
കരിനീലമണിമെയ്യാം കരിവണ്ടു പാറീട്ടെൻ
കരളിലെത്താമരമലർ വിരിഞ്ഞു

27. പൂവും പുകയും പൂമാലയും ചന്ദനം
ചാന്തുമകിലും പുകച്ച മച്ചിൽ
നിന്നെയും കാത്തിരിക്കുന്നെൻ മനമച്ചിൽ
സുന്ദരിയായൊരു സത്യദേവി

28. ചോരച്ച കണ്ണുമിഴിച്ചു തലതാഴ്ത്തി
വാലുയർത്തുന്ന ഋഷഭരാശി
അഗ്നിച്ചരടാം ത്രിമൂർത്തപ്പൂണൂലുകൊ-
ണ്ടാ മാർഗ്ഗശീർഷത്തെ നീ തളയ്ക്കു

29. സപ്തസ്വരങ്ങളും സപ്തമാതാക്കളും
കാർത്തികപ്പെൺകൾ സപ്തർഷിമാരും
മുന്നത്തെയേഴു ഋഷഭരാം നഗരും
മുന്നേറിപ്പോയ പഥം ചവിട്ടി

അഷ്ടമിരോഹിണി പെറ്റൊരെട്ടാമനാം
നഗ്നജിത്തേ നീ നടന്നുപോകു

30. കാണാം നിനക്കു നിൻകാമിനി സത്യയെ
ഏണമിഴിയാം പ്രിയവ്രതയെ
ആ പ്രിയഭൂമിയിൽ നിൻനവബീജങ്ങൾ
ആയിരം സത്യകാമങ്ങളാക്കു

31. ആയിരം സത്യപുത്രന്മാർ ശതകർണ്ണി-
പ്പൂവുവിരിയിക്കും മുഗ്ദ്ധചിത്തർ
ആയിരമാത്രേയരാകും പുനർവസു-
ത്താരങ്ങൾ, പഞ്ചമർ, വില്ലവന്മാർ
ധന്വന്തരങ്ങളിൽ പാലമൃതത്തിന്റെ
കുംഭവുമായിത്തപസ്സിരിപ്പോർ
ഈ പുണ്യസംഗമത്തിൽനിന്നുയിർക്കൊണ്ടു
ഭൂമിയെ വീണ്ടും സനാഥയാക്കും

32. .ഭദ്ര നിനക്കു മുറപ്പെണ്ണു കാത്തിരി-
ക്കുന്നുണ്ടു കേകയമന്ദിരത്തിൽ
സന്തർദ്ദനന്നു ഭഗിനി, ശ്രുതകീർത്തി
സൌന്ദര്യസൌശീല്യമൊക്കെയൊത്തോൾ

33. കാരണമാം ജലമാത്രയിൽ ബിംബിക്കും
മായാമത്സ്യത്തിനെ ലക്ഷ്യമാക്കി
നീന്തുകാ മത്സ്യമെത്തിക്കും സുലക്ഷണ-
യാം നിന്റെയഷ്ടമലക്ഷ്മി തന്നിൽ

34. എട്ടുമഹാലക്ഷ്മിമാരൊത്തു വിഷ്ണു നീ-
യഷ്ടാംഗമാർഗ്ഗം ചരിച്ചിടുമ്പോൾ
ഏതുനരകദുർഗ്ഗങ്ങളും ഭേദിച്ചു
പ്രാഗ്ജ്യോതിഷങ്ങളിലെത്തുമല്ലോ

35. പഞ്ചമുഖേന്ദ്രിയമായിബ്ഭവജല
മഞ്ചലിലാട്ടും മുരത്ത ദേഹം
നിന്നോടെതിർക്കാനുണരുമ്പോഴൊക്കെയും

പൊങ്ങട്ടെ, നിന്മഹാചക്രമെന്നിൽ

36. എന്മനതാരിൽ നീ വെച്ച നിൻജ്യോതിഷ-
മംഗളരൂപസുദർശനത്തെ
നാരകവൈരിയാം നാരായണാ നര-
കാസുരന്മാർ നല്കമാധിതീർക്കാൻ
ഭൂപുത്രർ നിൻപ്രിയമക്കൾ ചമക്കുന്ന
ശോണിതമാം കലിസ്സന്ധ്യകളിൽ
സ്വാതിമുത്തേന്തിയ ചിപ്പിയായ് നിൻപ്രേമ
ഗീതം പൊഴിക്കുന്ന ശംഖൊലിയായ്
പഞ്ചവിശാഖകുലാലചക്രംപോലെ
എന്നും തിരിയുന്ന ധർമ്മമായി
കാണുന്നു, ഞാനിജ്ജരാസന്ധമാമുടൽ
മൂടിയ കെട്ടുകളററിടുന്നു

37. നഗ്നമാമെന്നാത്മരാഗം പതിനാറു-
മെട്ടും സഹസ്രം കലശമാടി
അത്രയും പ്രേമരാഗങ്ങളൊഴുക്കുന്ന
മുഗ്ദ്ധമുരളിയായ് തീർന്നുപോയി.

38. ഹേ, ജിനാ, നഗ്നജിത്താം നിന്മിഥുനമീ
പാവനകന്യക തൻ തുലാസ്സിൽ
നിന്നോളമല്ലോ വിശുദ്ധതുളസിയാം
എന്നന്തരാത്മാവിനുള്ള ഭാരം

39. വൃശ്ചികമാസവ്രതംകൊണ്ടു ശുഷ്കമാ-
മിത്തിരുവാതിരരാത്രിതന്നിൽ
ആത്മകുംഭത്തിലമൃതം നിറച്ചെത്തു-
മർപ്പിതചേതസയെന്നിൽ വാഴാൻ
പൂർവ്വോത്തരങ്ങളാം ഭദ്രപാദം വെച്ചു
മീനവാ കേറുകിത്തോണി തന്നിൽ

40. നിന്നമരത്തിനാലീ പ്ലവം പാറട്ടെ-
യെന്നും പ്രളയജലത്തിനുമേൽ
നിൻ തിരുനാവായിതെന്നറിഞ്ഞേ-

നിതിലുണ്ടമൃതത്തിന്റെ തുള്ളിയെന്നും
സാന്ദ്രമാമാനന്ദമിത്തേൻകണംനുക-
ർന്നാർദ്രമാകാവൂ, നിൻ ദീപ്തനേത്രം

## ആമുഖം

കഥയില്ലാത്തവളും പാമരയുമായ നിന്റെ ഈ ദാസി , ഹരേ, സാന്ദ്രാനന്ദാവബോധാത്മകമായ നിന്റെ പൂർണ്ണപുണ്യാവതാരകഥ സാന്ദ്രാനന്ദം (സാന്ദ്രാനന്ദത്തോടെ എന്നും അന്വയിക്കുക) കഥിക്കുകയാണ്. ഞാൻ അർച്ചിക്കുന്ന ഈ വാക്കുകളാകുന്ന പുഷ്പങ്ങളാലുണ്ടാകുന്ന കാമഭൂമിയായ സംസാരജലമെന്ന അർഘ്യത്തിലും എന്റെ ചിത്തത്തിലും , ചില്പ്രകാശപുരുഷനായ നീ തന്നെ അർക്കനായി (സൂര്യൻ) തെളിഞ്ഞാലും.

ഹരി പരിപാവനമായ മന്ത്രാക്ഷരമാണ്. ഹരി, ഹര, വിരിഞ്ചന്മാരും ദേവിയും അതിൽ ചേർന്നിരിക്കുന്നു.അപ്രകാരമുള്ള അദ്വയതന്മയതയാർന്ന സാന്ദ്ര മായ.ഘനീഭൂതമായ ആനന്ദത്തിന്റെ അവബോധം (ബ്രഹ്മാനന്ദാനുഭൂതി) തന്നെ പ്രകാശപുരുഷനായ ആത്മൻ (ബ്രഹ്മൻ). കൃഷ്ണൻ പൂർണ്ണപുണ്യാവതാരമാണ്. ലാവണ്യൈകസാരം സുകൃതിജനദൃശാം പൂർണ്ണപുണ്യാവതാരം (ദശകം 1 ശ്ലോ.6) എന്ന് നാരായണീയം പറയുന്ന നിർമ്മലബ്രഹ്മസിന്ധുവാണ് കൃഷ്ണൻ. ഒട്ടും കമ്പനമില്ലാതെ അചഞ്ചലമായി, നിത്യപൂർണ്ണമായി അനന്ത പരമാനന്ദാമൃതസ്വരൂപമായിരിക്കുന്ന ആബ്രഹ്മസിന്ധുവിൽ ലയിച്ച് തന്മയീഭവിച്ച മുത്തുകളാകുന്ന (മുക്താവലി) മുകതന്മാർ എത്രയെത്ര. അപ്രകാരം സുഭഗതമമായ നിർമ്മല ബ്രഹ്മസിന്ധുവിലെ കല്ലോലങ്ങളുടെ ഉല്ലാസത്തിനു തുല്യമാണ് അത്യന്തം വിമലതമമായ സത്വഗുണം. എങ്ങുംനിറഞ്ഞ ആ സത്വഗുണം നിഷ്കളമായും സകളമായും സകലങ്ങളിലും ഇരിക്കുന്നു. (ദ 1 ശ്ലോ.4). അപ്രകാരമുള്ള അവിടുന്നുതന്നെ, കഥയറിയാത്ത ഈ പാമര ദാസിയിലും സാന്ദ്രാനന്ദാവബോധമായി പ്രകാശിക്കാനിട വന്നതിനാൽ ഇവളും സാന്ദ്രാനന്ദത്തോടെ സാന്ദ്രാനന്ദമെന്ന ഈ കൃഷ്ണകാവ്യം പാടാൻ ഭാഗ്യം ഉള്ളവളായിത്തീർന്നു. അർച്ചിക്കുന്നത് അക്ഷരങ്ങൾ കോർത്ത പദപുഷ്പങ്ങളാ ണ്. സർഗ്ഗം സംഭവിക്കുന്നത് അക്ഷരബ്രഹ്മശ്രീകോവിലിൽ കാവ്യസർഗ്ഗമെന്ന കാമ്യക ർമ്മമായിട്ടാണ്. കാവ്യപ്രപഞ്ചമെന്ന എന്റെ കാമഭൂവായ ഈ സാന്ദ്രാനന്ദകാവ്യം നിന്നിൽ അതിയായ രാഗം സംഭവിക്കുകയാലുണ്ടായ രസാനുഭൂതിയുടെ ജലം നിറഞ്ഞ ബ്രഹ്മ സിന്ധുവാണ്. ഈ അർഘ്യജലത്തിലെല്ലായിടത്തും, ഓരോരോ അക്ഷരപദവിന്യാസത്തിലും , അവ നിറഞ്ഞ എന്റെ

ചിത്തത്തിലും ജ്യോതിസ്വരൂപമായി, ചിത്പുരുഷനായി, ഹേ, സൂര്യനാരായണനായ വിഷ്ണോ, അവിടുന്നുതന്നെ സദാ തെളിഞ്ഞുനിന്നാലും. ജ്ഞാന പ്രേമാനന്ദദ്യുതി പരത്തിയാലും.

കാമഭൂമിയായ ഈ അക്ഷരകാവ്യപ്രപഞ്ചത്തിലും നീ രൂപമാർന്നവതരിച്ച ഈ ഭൂമിയിലും നീ കാണുന്ന സ്ത്രീപുരുഷന്മാർ അനേകമനേകം. അവർ ആരൊക്കെയാവാം.

2. ഭൂവാകെ നിന്റെ മഥുരാപുരി. ഓരോ വീട്ടിലും നീ കാണുന്നത്, അമ്മമാരെ, കാമിനിമാരെ, ഭക്തന്മാരെ. അവർ ധ്യാനം ചെയ്യുന്നതോ, ഒരേ ഒരു വരപ്രസാദത്തിനു മാത്രം.

3. നിന്റെ തിരുമേനി ഒരുവട്ടം പുണരാനും, തിരുമാറിൽ ചായാനും ചുണ്ടുമുത്തുന്ന മുരളികയാവാനും നിന്നിലെ ആത്മാഗ്നിയായി ജ്വലിച്ച് നിന്നിലലിഞ്ഞ് എരിഞ്ഞടങ്ങാനും കൊതിക്കുന്ന നിരവധി ജീവാത്മകാമിനിമാർ. നിന്നെ തൊട്ടിലാട്ടിയുറക്കാൻ, ഇങ്കുകുറുക്കി വിളിക്കാൻ, മണ്ണുതിന്ന ഇളംചോരിവായിൽ പ്രപഞ്ചം വിടരുന്ന അത്ഭുതദൃശ്യം കാണാൻ ഊണുമുറക്കവുമില്ലാതെ ധ്യാനിക്കുന്ന പരമയോഗിനിമാരായ അനേകം ധന്യാത്മാക്കൾ. അവരുടെ യെല്ലാം ഹൃദയം ഈ കാവ്യപ്രപഞ്ചത്തിലും നിനക്കായി കാത്തിരിക്കുന്നു. നീ വരില്ലേ, അവരെ കാണില്ലേ.

4. ഈ അക്ഷരപ്രപഞ്ചം നിന്റെ മഥുരയാണ്. ഇതിൽ ഓരോരോ ഗൃഹത്തിലും പിതാക്ക ളും,സുഹൃത്തുക്കളും മക്കളുമായി പലരേയും നീ കാണും. സംസാരപ്പുഴ തരണം ചെയ്യുമ്പോൾ, നിന്നെ ശിരസ്സിൽ ധരിക്കുകയാൽ, കാളിന്ദിയെ ഗോക്കുളമ്പിലെ ജലമാക്കിയ വസുദേവന്മാർ, ഈശ്വരനായ നിനക്ക് ആരുടെ സംരക്ഷണവും ആവശ്യമില്ലെങ്കിലും പിതൃസ്നേഹ ത്താൽ ബൃഹദ്വനം വിട്ട് വൃന്ദാവനത്തിലേക്ക് നിനക്ക് സുരക്ഷക്കായി പലായനം ചെയ്ത നന്ദന്മാരുണ്ട്. ഒരൊററ പ്രാവശ്യം നിന്റെ മനോഹരമായ ഭഗവദ്ഗീത കേൾക്കാൻ ഗാ ണ്ഡീവം മാത്രമല്ല, സ്വജീവനും ത്യജിച്ചവരുണ്ട്. വയറുവിശന്നിരിക്കുമ്പോഴും അവശേഷിച്ച ഒരേ ഒരു പിടി അവിൽ നിനക്ക് നിവേദ്യമായി അർപ്പിച്ചവരുണ്ട്. നിന്റെ പാദം പതിഞ്ഞ ഓരോ തെരുവീഥിയിലും ഉരുണ്ടുനമിച്ച് ശയനപ്രദക്ഷിണം ചെയ്യുന്ന അക്രൂരന്മാരുണ്ട്. നിന്റെ കോവിലകത്ത് പടിപാടി നാലായിരം ദിവ്യപ്രബന്ധം സമ്യക്കായി ആലപിച്ച് എന്നും സായൂജ്യമടയുന്ന ആഴ്വാർമാരുണ്ട്.

5. ഹരീ, വന്നാലും. നിന്റെ മാത്രമായ ഈ കാവ്യപ്രപഞ്ചമഥുരാപുരിയിൽ പ്രവേശിച്ചാലും. നിന്റെ അമൃതാനന്ദം തന്നാലും. അതിന്നായി, നിന്റെ പാദപങ്കജങ്ങളിൽ വന്നണഞ്ഞതിനാൽ, ധന്യയായിത്തീർന്ന, സുകൃതിനിയായിത്തീർന്ന, ഈ പാമരദാസി നിന്റെ ചരിതം പറയുന്നു, സാന്ദ്രാനന്ദം പാടുന്നു.

## 2. അവതാരം

1. മേഘശ്യാമളമായ ശരീരത്തിൽ മംഗളങ്ങളായ അംഗഹാരങ്ങളോടും ശംഖ് മുതലായ മുദ്രകളോടും കൂടി, വിഭൂതിധാമമായ ശ്രീഭഗവാൻ ജനിച്ചുവീണശയിച്ച ഈററില്ലം (പ്രസൂതിഗേഹം) ഞാൻ മനസാ സ്മരിക്കുന്നു.ഏററവും സുന്ദരവും ശ്രേഷ്ഠവുമായ, വിഭൂതിധാമമായ ഭഗവാൻ ജനിച്ചത് കാരാഗൃഹത്തിലാണ്. ചെളിയിൽനിന്ന് പൊന്തിയ നീലത്താമരപോലുള്ള കൃഷ്ണകൈശോരരൂപത്തെ കംസന്റെ കാരാഗൃഹത്തിലാണ് ദേവകി പ്രസവിച്ചത്. സംസാരമെന്ന കാരാഗൃഹത്തിലാണ് മുക്തിയുടെ താമര വിടരുന്നത്.

2. സംസാരപ്രപഞ്ചമെന്ന കാരാഗൃഹം മമതാബന്ധങ്ങളുടെ കടുത്ത വിലങ്ങുകളിട്ടുപൂട്ടി ജീവനെ ബന്ധിച്ചുനിർത്തുന്നു.ഇതിന്റെ അഴികൾ അലക്ഷ്മിയാലാണ് തീർത്തിരിക്കുന്നത്. ചുററുമാകട്ടെ, അനേകം ലോഭങ്ങളാകുന്ന മുതലകൾ നീന്തുന്ന ദുഃഖക്കിടങ്ങുകളുണ്ട്. മമതാബന്ധങ്ങളുടെ വിലങ്ങും അലക്ഷ്മി തീർത്ത അഴികളും ലോഭംനിറഞ്ഞ കിടങ്ങും താണ്ടി വേണം ജീവൻ മുക്തി പ്രാപിക്കാൻ.

3. ഏതുനിമിഷത്തിൽ മുക്തിദാതാവായ ഭഗവാന്റെ കരസ്പർശം സംഭവിക്കുന്നുവോ , ആ ആനന്ദരൂപം ചിത്തിൽ നിറയുന്നുവോ, ആ നിമിഷം ഇതേ പ്രപഞ്ച പ്രസൂതിഗേഹം എന്ന തടവറ, വിരാട് രൂപനായ വിഷ്ണു വിഹരിക്കുന്ന വിരാജ ഭൂമിയായി, വിരജാനദിക്കരയിലെ ഗോലോകമായി നമുക്കനുഭവപ്പെടുന്നു. ഇതില്പരം വിസ്മയകരമായി മററ് ഏതനുഭവ മുണ്ട് ഒരു ജീവാത്മാവിന്?

4. ധീരരായ മുനീന്ദ്രർക്കുപോലും ചിരകാലതപസ്സിനാലും അപ്രാപ്യമായ ധീമാനായ പരമ പുരുഷന്റെ നിഷ്കളരൂപം, സകളബ്രഹ്മരൂപമായി തെളിയുന്നു. ആ സുധാരൂപത്തെ കണ്ണിമക്കാതെ നോക്കിനോക്കി ഇരിക്കവെ ആനന്ദബാഷ്പത്താൽ കണ്ണുനിറയുന്നു. കംസന്റെ കാരാഗൃഹത്തിൽ ശ്രീകൃഷ്ണരൂപം ദർശിച്ച ദേവകീവസുദേവന്മാർ ജീവന്മുക്തി നേടി. അതു പോലെ,ഞാനും ഈ ജന്മത്തിൽ നിന്നാൽ അനുഗ്രഹിക്കപ്പെടട്ടെ.

ആനന്ദക്കണ്ണീരും രോമാഞ്ചവും ഗദ്ഗദവും ആനന്ദരസപ്രകാശനവും ഭക്തിലക്ഷണ ങ്ങളാണ്.

സദ്യഃ പ്രേരയതേ മതിം മദയതേ രോമാഞ്ചമത്യംഗകം

വ്യാസിഞ്ചത്യപി ശീതബാഷ്പവിസരൈരാനന്ദമൂർഛോദ്ഭവൈ

(ദശകം 2 ശ്ലോ.6 നാരായണീയം)

സൌന്ദര്യൈകരസാത്മകേ ത്വയി ഖലു പ്രേമപ്രകർഷാത്മികാ ഭക്തി (ശ്ലോ.7)

പ്രേമാത്മകഭക്തിരേവ സതതം സ്വാദീയസി ശ്രേയസി (ശ്ലോ.8)

ത്വദ് പദപ്രേമപ്രൌഢിരസാർദ്രതാ ദ്രുതതരം (ശ്ലോ..10)

ഈ സൌന്ദര്യശാസ്ത്രപരമായ പ്രേമഭക്തിലക്ഷണങ്ങളോടും കൂടിയാണ് കൃഷ്ണനെ നോക്കിനോക്കി നില്ക്കുന്നത്. എന്നിട്ടും മതിവരാതെ കീർത്തനങ്ങളാലും ശ്ലോകങ്ങളാലും കാവ്യങ്ങളാലും ജന്മം മുഴുവനും സ്തുതിച്ചുകൊണ്ടേ ഇരിക്കുന്നു.

5. രോമാഞ്ചത്തോടും ഗദ്ഗദത്തോടും അമ്മയായ ഞാൻ, അതിരില്ലാത്ത ആനന്ദ രസം സ്ഫുരിക്കുന്ന വാക്കുകളാൽ, നിന്നെ വണങ്ങി സ്തുതിച്ചുപാടുന്നു.

6. അരൂപിയായ നീ എന്റെ കണ്മുന്നിൽ ശിശുരൂപിയായി ശയിക്കുന്നു. ഭൂമിയിലുള്ള വർക്ക് വിണ്ണിലേക്കുള്ള മാർഗ്ഗം തുറന്നുകൊടുക്കുന്ന താക്കോലാണ് ഈ അവതാരരൂപം. അനേകായിരം ജന്മങ്ങളുടെ തപോഫലമാണ് ഈ ദർശനം. സംസാരതാപങ്ങളുടെ കട്ടത്ത വള്ളികളാൽ ബന്ധിച്ചുനിർത്തപ്പെട്ട ജീവാത്മാവിനെ, ഒററ നോട്ടംകൊണ്ട് ആ ബന്ധങ്ങളെല്ലാം തകർത്ത് സ്വർഗ്ഗദ്വാരത്തിലൂടെ മോക്ഷപദം പ്രാപിപ്പിക്കുന്ന, കൈശോര രൂപി യായ അവതാരകൃഷ്ണൻ.

7. നീ എനിക്ക് ആരാണ്. മുക്തിമാർഗ്ഗം കാണിച്ചുതന്ന ഗുരുവാണ്.യോഗമാർഗ്ഗം നല്കി യ മാതരിശ്വനെന്ന മുഖ്യപ്രാണനാണ്. പരംപൊരുളായ ബ്രഹ്മവും മാധവനുമാണ്. എന്റെ പുത്രനായവതരിച്ച കൃഷ്ണനുമാണ്. ശ്രീമത്തായ ഗുരുവായൂരപ്പാ, പ്രസാദിച്ചാലും. പഴയ ജന്മ ങ്ങളിലെല്ലാം നീ എന്റെ പുത്രനായിരുന്നു.പൂർ വ്വജന്മസ്മൃതി നിന്റെ ദർശനമാത്രയിൽ എ ന്നിലുണ്ടായിരിക്കുന്നു.

8. പണ്ട് സ്വായംഭുവമന്വന്തരത്തിൽ സുതപസ്സ് എന്ന താപസന്റെ വധുവായി, പൃശ്നി യാ യിരുന്ന ഞാൻ (പറച്ചിനി എന്ന പ്രാകൃതം). ആ ജന്മത്തിൽ ഞങ്ങൾ പുത്രാർത്ഥം ത പം ചെയ്ത് നിന്നെ പ്രത്യക്ഷമാക്കി. പുത്രനെ തരിക എന്ന് ഞാൻ മൂന്നുവട്ടം വരമാവശ്യ പ്പെട്ടു. ആ പൃശ്നീജന്മത്തിൽ ,എന്റെ പൃശ്നീഗർഭത്തിൽ അവിടുന്ന് ഓജസ്സ് എന്ന പുത്രനാ യി അവതരിച്ചു.(ശില്പികളുടെ ആദിപിതാമഹനെന്ന് ചാലൂക്ക്യകാലംവരെ അറിയപ്പെട്ടു. ആദിവാസിജനതയുടെ മുത്തപ്പൻ ദൈവം).അനിത്യയായ എന്നെ അപ്രകാരം നീ നിത്യ യാക്കി (നിത്യ. ലളിതാസഹസ്രനാമം കാണുക)

9. മൂന്നുതവണ പുത്രവരം ചോദിക്കയാൽ, അദിതിയും കശ്യപനുമായി ജനിച്ച ഞങ്ങളു ടെ ചിത്തിന്റെ സമിതാഗ്നിയിൽ നിന്ന് നീ വാമനനായി രണ്ടാമതും ജനിച്ചു. ഇപ്പോളി താ, മൂന്നാമതും എന്റെ ഹൃദയത്തിൽ നീ മൂന്നാം ജന്മമെടുത്തവതരിച്ചിരിക്കുന്നു.

10. അവിടുന്നു വിചാരിച്ചാൽ എന്താണ് സാധിക്കാത്തത് . മായാമയനായ അവിടുന്ന് അരുളിച്ചെയ്യുന്നപക്ഷം, മായാമയിയായ അവിടുത്തെ മഹാമായക്ക് ഒററ ശ്വാസം കൊണ്ടുതന്നെ നിശ്ചേതനങ്ങളായ ജഡവസ്തുക്കൾക്ക് ഉയിരുനല്കാനും സചേതന ങ്ങളുടെയെല്ലാം ഉയിരെടുത്ത് ജഡമാക്കാനും കഴിയുമല്ലൊ. അതിനാൽ, നിന്നെ മനസ്സിൽ ധരിക്കയാൽ ഞങ്ങൾക്കും എന്തൊന്നു സാധിക്കയില്ല.

11. ഭഗവാനെ മനസ്സിലും ശിരസ്സിലും കയ്യിലുമേന്തിയ പിതൃയാനലോലരായ ദേവകീവസുദേവന്മാർക്ക് അനേകജന്മസ്മൃതികളുണർന്നു. അനന്തകാലത്തെ കാക്കുന്ന അനന്താച്യുത നായ ഭവാന്റെ ചിദ്രൂപം കണ്ടവർ വിഷസർപ്പംനിറഞ്ഞ കാളിന്ദി തരണം ചെയ്യുന്നു.അവ ർക്ക് സ്വഛന്ദം സഞ്ചരിക്കാനുള്ള സ്വേഛാപഥം തുറന്നുകാട്ടുന്നത്, ഭഗവാൻ സംരക്ഷിക്കു ന്ന അനന്തകാലസർപ്പം തന്നെ. ഭൂമി രത്നങ്ങൾ ധരിച്ച വസുന്ധരാദ്വീപമാണ്. അത്തരം അനേകം രത്നദ്വീപങ്ങൾ നിറഞ്ഞതാണ് ബ്രഹ്മാണ്ഡമണ്ഡലം. അവയിലെല്ലാം ഫണം വിടർത്തി നില്ക്കുന്ന അനന്തകാലസർപ്പരൂപം. എൺപത്തിനാലുകോടി ജീവജാലജാതികളോരോന്നിലും അനന്തം ജീവന്മാരുണ്ട്. ആ ജീവനിലെല്ലാം ഉയരുന്ന പ്രാണവായു മുഴുവനും സംഭരിച്ച് തന്റെ സഹസ്രമുഖങ്ങളിലൂടെ ജീവനായി ഊതുന്ന, ചീററുന്ന, അനന്തകാലസർപ്പം. അനേകം ജീവരാശികളുടെ നാഭീഹൃദ്കണ്ഠരസനകളിലൂടെ പര, പശ്യന്തി, മദ്ധ്യമാ വൈഖരി രൂപമായി നാദമായി ഒഴുകുന്നു. കല്പയുഗകോടികാലങ്ങളുടെ അവിരാമ സ്രോതസ്സായി, നീരൊഴുക്കായി ഒഴുകിക്കൊണ്ടേ ഇരിക്കുന്നു. ഈ അനന്തമായ കോസ്മിക്ക് ദർശനത്തിൽ, കാലാതീതമായ സാന്ദ്രാനന്ദാവബോധത്തിൽ, പഴയ ജന്മസ്മൃതികളുണർന്ന ധന്യമാനസർക്ക് മഥുരയെ കടന്ന്, കാളിന്ദി കടന്ന്, ഗോകുലത്തിലെത്താനുള്ള ചെറുമാർഗ്ഗവും, കാലദേശവും തടസ്സമാകുമോ.

കാളിന്ദി തരണം ചെയ്ത് ഗോകുലത്തിലേക്ക് പോകുന്ന പിതൃയാനലോലനായ വസുദേവന്റെ കാലദേശരഹിതമായ മാനസികാവസ്ഥ ചൂണ്ടിക്കാട്ടുന്നു. മായാമയന്റെ അരുളുണ്ടെങ്കിൽ മായാമയിക്ക് എന്ത് അത്ഭുതവും സാധിക്കുന്നതാണ്.

## 3. അമ്പാടിയിൽ

1. ജനിച്ചവരെല്ലാം മരിച്ചേ തീരൂ. പ്രാണൻ നിലനിർത്തണം, ഞാൻ ഒരു നാളും മരിക്കരുത് എന്ന ആർത്തിവന്ന കംസനെന്ന മർത്ത്യന്റെ മനസ്സിൽ പ്രാപഞ്ചികതയുടെ വിശ്വമോ ഹിനി തന്റെ ലീലയാടി തിമിർക്കുകയാണ്. അവനാകട്ടെ, മൂഢനായി, മനോഹരിയായ മഹാമായയെ തനിക്കു ജയിക്കാനാവുമെന്നു കരുതി അവളുടെ കാലുകൾ കൂട്ടിപ്പിടിച്ച് ശിലാ തലത്തിൽ അടിക്കാൻ തുടങ്ങുന്നു. ആരേയും ബന്ധിക്കുന്ന മായയെ ദുരത്യയ എന്ന് ശ്രുതി ഘോഷിക്കുന്നു. അവളെ പിടികൂടി ബന്ധിക്കാമെന്നത് വ്യാമോഹം മാത്രം. തന്നെ എതിർക്കുന്നവർക്ക് കാലാഗ്നി പോലെ ഉഗ്രയായി കാളിയായി ശക്തിസ്വരൂപിണിയായി മാറുന്നു.പാദത്തിൽ ആശ്രയം തേടി വരുന്നവർക്കോ, ആ ഭക്തരുടെ പാദം സേവിക്കുന്ന സൌമ്യയായ ശ്രീവിദ്യാശക്തിയായും അവൾ മാറുന്നു.

2. വെറും മർത്ത്യനായ അവന് എത്ര ശക്തനായാലും ശരി ഖേചരിയായ ആ ആകാശ സഞ്ചാരിണിയുടെ ശരീരത്തെ തൊടാൻ പോലും കഴിയുമോ . ആകാശത്തിലുയർന്നുനിന്ന് നിന്റെ അന്തകൻ ജനിച്ചു എന്ന് ഘോഷിച്ച ദേവിയെ നാല്പത്തിയൊമ്പത് മരുദഗണങ്ങളും പാണി കൊട്ടിപ്പാടി സ്തുതിച്ചു. ആ സ്തുതിയിൽ പ്രസാദിച്ച് അന്തർദ്ധാനം ചെയ്ത ദേവി പാണി കൊട്ടുന്ന പാണന്മാർക്കു സഖിയായി അനവധി രൂപത്തിലും ഭാവത്തിലും നാമത്തിലും കോലത്തിലും (കോലം, കളം ,രൂപം, മാന്ത്രികചതുരം, കോലോം എന്ന കോവിലകം, കോവിലിലെ പരദേവത) ഭൂമിയാകെ വ്യാപിച്ച് ഇന്നും എന്നും അമ്മ ദൈവമായി വാഴുന്നു.

3. കൃഷ്ണാ, നിന്റെ ജന്മം കൊണ്ട് നന്ദവാടം മുഴുവനും ചിദാനന്ദസാഗരച്ചിന്തിലാറാടുകയാണ്. യശോദ പറയുന്നതു കേൾക്കൂ. പുത്തൻ കായാമ്പൂ പോലെ മോഹനമായി, നീലമുത്തു പോലെ പ്രകാശിക്കുന്ന നിന്റെ ബാലരൂപത്തെ ലാളിച്ചുലാളിച്ച് മാറോടണച്ച് പാലുകൊടുക്കാൻ ഭാഗ്യമുണ്ടായ ഞാൻ ധന്യധന്യതന്നെ. ഈരേഴുപതിനാലു ലോകങ്ങളേയും പരിപാലിക്കുന്ന സർവ്വേശ്വരനാണ് നീ. അപ്രകാരമുള്ള നിന്റെ പാലനവും പോഷണവും എന്റെ ചുമതലയായതിനാൽ ഞാൻ പുണ്യശാലികളിൽ വെച്ചു പുണ്യശാലിനിയായി.

4. അവതാരവാർത്ത കേട്ടറിഞ്ഞ്, വിസ്മയം നിറഞ്ഞ മിഴികളോടെ കാണാനെത്തിയ വൃഷ്ണികൾ ആനന്ദനൃത്തമാടി. ഭഗവാൻ വളരുന്ന ഗോകുലത്തിൽ ഭഗവദ്പ്രിയയായ ലക്ഷ്മീഭഗവതിയുടെ ഭവനമാകയാൽ എല്ലാവിധ സമൃദ്ധികളും നിത്യവും നിറഞ്ഞു. ഭഗവാന്റെ മനോഹരമായ തൂമന്ദഹാസത്തിന്റെ വെണ്ണിലാവിൽ ജനങ്ങൾ അവരുടെ ശരീരം വിസ്മരിച്ച് ആത്മാരാമന്മാരായി. ഗൃഹസ്ഥരും കർമ്മയോഗികളുമായ അവർ താന്താങ്ങളുടെ ഗാർഹികചുമതലകൾ വിധിപോലെ നിർവ്വഹിച്ചശേഷം, ആത്മീയമായ ഏതോ പുരാവൃത്തസ്മൃതിയുടെ പ്രത്യഭിജ്ഞ ലഭിക്കുകയാൽ ബ്രഹ്മാനന്ദനിർവൃതി നേടി. ഭഗവാന്റെ സാന്നിദ്ധ്യം ഒന്നുകൊണ്ടുമാത്രം ഭൂമി സ്വർഗ്ഗമായിത്തീർന്നു.

5. ഗോപികമാർ കൃഷ്ണനെ എടുക്കാനും മടിയിൽ വെക്കാനും കളിപ്പിക്കാനും ഉമ്മവെക്കാനും ഉത്സുകരായി മത്സരിച്ചു. ഒരാൾ പറയുന്നു ഇന്ന് അവൻ എന്നെ നോക്കി മന്ദഹസിച്ചു. ഇനിയൊരുത്തി ഇതാ നോക്കു, ഇപ്പോഴും അവൻ ചിരിക്കുകയാണ്. മൂന്നാമതൊരാൾ  കൊച്ചുകള്ളാ, വന്ന് എന്റെ അടുത്ത് ഒന്നിരിക്ക്. ഓരോരുത്തരും വാ ,ഹരീ. ഒന്നു വാ,ഒന്നു വാ എന്നു വിളിച്ച് കൈനീട്ടി അവനെ എടുത്തു. ഉമ്മവെച്ച് ഉമ്മവെച്ച് ആനന്ദസാഗരത്തിലാറാടി. അവരുടെ ആനന്ദസാഗരം ഒരു സുധാസിന്ധു. ആ സുധ ഒഴുകിയെത്തുന്നതോ, പല്ലില്ലാത്ത മോണകാട്ടി ചിരിക്കുന്ന കൃഷ്ണന്റെ വായ്മലരിൽനിന്നാണ്. അതിലാറാടിയ കാമിനിമാരായ ആ അമ്മമാരുടെയെല്ലാം ജന്മം സഫലമായിത്തീർന്നു.

6. ഗോപികമാർ മാറിമാറി ഓമനിക്കുന്നു, ലാളിക്കുന്നു, മുത്തംകൊടുക്കുന്നു. അവരുടെ കൈകളിൽ നിന്നു മാറിമാറി സഞ്ചരിക്കുന്ന കൃഷ്ണനെ, പൂത്തുചുവന്ന താമരപ്പൂക്കളിൽ മാറിമാറിമുട്ടി അവരുടെ വാത്സല്യമധു നുകരുന്ന നീലവണ്ടുപോലെ തോന്നും. അതുനോക്കിയിരുന്ന് പുഞ്ചിരി തൂകുന്ന അമ്മ യശോദ. നിനക്കു വിശക്കുമ്പോൾ ഇടക്കിടക്ക് പ്രേമവാത്സല്യവും അമ്മിഞ്ഞപ്പാലും ചുരത്തി ആ അമ്മ നിന്റെ വിശപ്പും ദാഹവും അകറ്റുന്നു. എത്ര ധന്യമാണ് ഈ ഗോപികാജന്മം.

## 4. കൃഷ്ണലീല

1. കൃഷ്ണന് ഒരു വയസ്സ തികഞ്ഞു. ഭൂമിയിൽ ഒരു അഷ്ടമിരോഹിണി നാളുകൂടി വന്നു ചേർന്നു. ബന്ധുക്കൾക്കും പത്നിമാർക്കും ബ്രാഹ്മണർക്കും സാദരം സദ്യയൊരുക്കുന്ന തിരക്കിലാണ് വ്രജേശ്വരിയായ യശോദ. ചെറിയ ഒരു പാവുമുണ്ട് നിലത്ത് നിവർത്തിവിരിച്ച് ,അതിൽ കണ്ണനെ ഉറക്കിക്കിടത്തി ,അമ്മ അടുക്കളജോലികളിൽ വ്യാപൃതയായി. പിറന്നാൾസദ്യയിലും സത്ക്കാരത്തിലും ശ്രദ്ധ കൂടിയപ്പോൾ,തല്ലാലത്തേക്ക് അമ്മ ഉണ്ണിയെ വിസ്മരിച്ചു. (ശകടാസുരൻ വണ്ടിരൂപമെടുത്ത് വരാനവസരം കിട്ടി. )

2. പിന്നെ അമ്മ കേൾക്കുന്നത് പൊട്ടിത്തെറിച്ചു ചിതറുന്ന മരച്ചീളുകൾക്കൊപ്പം ഗോപബാലന്മാർ ഉറക്കെ കരയുന്ന ആർത്തനാദമാണ്. ഞെട്ടിത്തെറിച്ചുപോയ അമ്മ ഓടിവന്നു. മുറിഞ്ഞുവീണ വണ്ടിച്ചുവട്ടിൽ കിടക്കുന്നു ഓമനമകൻ. പൂത്തൻ പൂതളിരുപോലെ ചെമ്പൊന്നിന്റെ താമ്രനിറമാർന്ന മൃദുലപാദങ്ങൾ ഒന്നുകാണട്ടെ. അവ മുറിഞ്ഞിട്ടുണ്ടോ. ചെന്താമരത്താരുപോലുള്ള കൈകളാൽ വണ്ടിപിടിച്ച് ഉന്തിയപ്പോൾ ആ കൈകൾ വേദനിച്ചുവോ, പൊട്ടിയോ, വിണ്ടുകീറിയോ. ഒന്നും പററിയില്ലെന്നറിഞ്ഞപ്പോൾ അമ്മക്ക് ആശ്വാസമാ യി. പരീക്ഷണം അവിടെ തീർന്നില്ല.

3. മുടിയിൽ സുഗന്ധപുഷ്പങ്ങൾ ചൂടി, അവയാലാകർഷിക്കപ്പെട്ട വണ്ടുകളാൽ പിന്തുടരപ്പെട്ട്, ലളിതാവേഷത്തിൽ സുന്ദരിയായൊരു സ്ത്രീ ഗോപവാടത്തിലെത്തി. ഓരോ രാത്രിയും ബാലകന്മാരുടെ ചേതനയെ ഹരിച്ച്, ആലോലഗാത്രിയായ അവൾ ഗ്രാമത്തിൽ സഞ്ചരിച്ചു. കപടവേഷധാരിണിയായി കാപട്യബോധനയായി സഞ്ചരിക്കുന്ന ആ നഗരസുന്ദരിയുടെ പേർ പൂതന.

7. ഗ്രാമീണബാലകരുടെ മനസ്സിലെല്ലാം നൂതനനഗരസംസ്കാരത്തിന്റെ വിഷം കക്കിക്കൊണ്ട് ആ വാരനാരി സഞ്ചരിച്ചു. സരളചിത്തരായ അവർ ആരാണിവളെന്നു നടുങ്ങി നിന്നു. ലളിതഭാവവിശേഷങ്ങളാൽ ഗ്രാമചിത്തത്തെ കവർന്നുകൊണ്ട് ക്രൂരമായ ശിശുഹത്യകൾ അവൾ ദിനംപ്രതി നടത്തി.

8. ഏറെ നാളായി ഈ അധർമ്മം നടക്കുന്നു. ധർമ്മരക്ഷകനായ നീ ഇതുകണ്ടു കുപിതനായി. അവൾ നിന്നെ കുഞ്ഞെന്നുകരുതി ശിശുഹത്യക്കായി മടിയിൽ വെച്ച് വിഷംപുരട്ടിയ മുല കൊടുത്തു. നീയോ, യാതൊരു ശങ്കയും ഭയവും കൂടാതെ ആ രാക്ഷസിയുടെ മടിയിൽ കയറിയിരുന്ന് വിഷമയവും വൃത്താകാരവും (മണ്ഡലം) ആയ സ്തനമണ്ഡലം കയ്യിൽ കടന്നെടുത്തു. നിറയെ നീരുള്ള മാങ്ങയിലെ നീരുമുഴുവനും വലിച്ചൂററി കുടിച്ച് അണ്ടി വലിച്ചെറിയുന്നതുപോലെ, അവളുടെ പ്രാണനീരൂററിക്കുടിച്ച് വെറും ചണ്ടി മാത്രമായ ജഡശരീരത്തെ അവിടുന്ന് അമ്പാടിയിൽനിന്ന് വളരെ വളരെ ദൂരത്തേക്ക് വലിച്ചെറിഞ്ഞു.

9. ഹരേ, നീ സ്പർശമാത്രത്താൽ എല്ലാ ദോഷവും ഹരിക്കുന്ന പാപനാശകനാണല്ലോ. ത്രിദോഷഹാരിയായ മഹദ്പ്രതാപശാലിയാണല്ലോ. അപ്രകാരമുള്ള നീ ഇരുന്ന് പാലുണ്ടകർന്ന പൂതനയുടെ മടിത്തടത്തിൽ പാപം എപ്രകാരം നിലനില്ക്കാനാണ്. അവളുടെ ശരീരം ദഹിപ്പിച്ച ചിതാഗ്നിയിൽ നിന്നുയരുന്ന ധൂമത്തിൻ അകിലും ചന്ദനവും പുകച്ച സുഗന്ധം. ഹേ, ശ്യാമവർണ്ണാ, ചുററുമുള്ള ജനങ്ങൾക്കെല്ലാം എന്റെ അംഗസംഗം (ശരീരസ്പർശം) കൊണ്ടുള്ള ഫലം ഇതാണെന്ന് നന്നായി ധരിപ്പിക്കാനാണോ പൂതനാദേഹവും കൂടി (പൂതന എന്നാൽ വെൺകടുക് എന്നും അർത്ഥമുണ്ട്) പൂതമാക്കി (നിർമ്മലമാക്കി) സുഗന്ധത്തിൽ കുളിപ്പിച്ചത് (സുഗന്ധതൈലം കടുകെണ്ണ).

10. ഭഗവാൻ സകല പുണ്യങ്ങളും ചേർന്നുണ്ടായ മംഗളമൂർത്തി (വിഗ്രഹം,ശരീരം) യാണ്. ആ പുണ്യമൂർത്തിയെ സ്പർശിച്ചവൻ നിശ്ചയമായും ലയിക്കുന്നത് ശുദ്ധസത്വത്തിലാണ്. ഏതൊന്നിൽനിന്ന് അന്യമായവയോട് (രജസ്സ്, തമസ്സ്) ഒട്ടും പരികലനം (കലർപ്പ്) ഇല്ലാ യ്കയാൽ നിർമ്മലമെന്നു പറയപ്പെടുന്നുവോ, ആ സത്വഗുണം കൊണ്ടാണ് ഭൂതങ്ങൾ (ഉപാദാനകാരണങ്ങൾ) ഇന്ദ്രിയങ്ങളെന്നിവയോടുകൂടിയ അവിടുത്തെ ശരീരം നിർമ്മിച്ചിരിക്കുന്നത് എന്ന് പലതവണ വ്യാസവാക്യത്തിൽ കാണുന്നു. ആ സ്വഛത്വം കൊണ്ട് പരമസുഖമായും ചിദ്ഗർഭത്തിൽ നിർഭാസിക്കുന്ന ജ്യോതിസ്വരൂപമായും ശ്രുതി, മതി എന്നിവയ്ക്ക് മധുരരസാനുഭൂതിയോടെ സുഗ്രഹമായും ഇരിക്കുന്ന നിന്റെ വിഗ്രഹത്തിൽ ധന്യന്മാർക്ക് നിരന്തരം ആനന്ദം ലഭിക്കുന്നു.

സത്വം യത്തത് പരാഭ്യാമപരികലനതോ
നിർമ്മലം തേനതാവദ്
ഭൂതൈർഭൂതേന്ദ്രിയൈസ്തേവപുരിതി ബഹുശ
ശ്രൂയതേ വ്യാസവാക്യം
തത്സ്വഛത്വാദ്യദഛാദിതപരസുഖചിദ്
ഗർഭനിർഭാസരൂപം
തസ്മിൻ ധന്യാരമന്തേ ശ്രുതിമതി മധുരേ
സുഗ്രഹേ വിഗ്രഹേ തേ ( ദശകം 1.ശ്ലോ. 3 നാരായണീയം)

അതുകൊണ്ടാണ് ശിശുഹത്യാപാപംചെയ്ത പൂതനപോലും കൃഷ്ണസ്പർശത്താൽ നിർമ്മലയായിത്തീർന്നത്. ദുർലക്ഷണങ്ങൾക്കു പരിഹാരമായി നടത്തപ്പെട്ട പൂജകളിൽ ദ്വിജന്മാരുടെ മംഗലാശിസ്സുകൾ ഏററുവാങ്ങി ശിശുസഹജമായ ബാലചാപല്യങ്ങൾ കാട്ടി ഭൂമിയിലെ എല്ലാ ജീവജാലങ്ങളേയും പ്രേമവിമോഹിതരാക്കുന്ന നിന്നെത്തന്നെ ഓരോരോ കുഞ്ഞിലും കാണുമാറാകണം. ആനന്ദവാരിയായ സർ വ്വേശ്വരാ, ഇക്കാണുന്ന എല്ലാം നീ തന്നെ യാണല്ലോ.

## 5. തൃണാവർത്തം

1. ഹേ, സകലത്തിനും ഗുരുവായി, എല്ലാ ഊരുകളിലും വാഴുന്ന ജഗദീശ്വരാ, (ഗുരുവായുപുരേ ശാ) ദീനദയാലുവായ അങ്ങ് ഒരുനാൾ യാതൊരുകാരണവും കൂടാതെ (ചുമ്മാ) കനംകൂടാൻ തുടങ്ങി. ഗുരുവിന്റെ സ്വഭാവമാണ് കനം അഥവാ ഗുരുത്വം. അതുകൊണ്ടാണ് ഗരിമാണം കൂടുന്നത്. ഗുരുത്വാകർഷണം അതിന്റെ സഹജസ്വഭാവമാണ്. അമ്മക്ക് തന്റെ കൊച്ചുമകന്റെ ഗുരുത്വം അറിയില്ല. എന്റെ മകനെന്താ ഇത്ര കനം കൂടാനെന്ന് ആശങ്കയായി. ലോകഗുരുവിനെ കനംകൂടി മടിയിൽ വെക്കാനാവാഞ്ഞപ്പോൾ യശോദ പതുക്കെയെടുത്ത് കിടക്കയിലേക്ക് മാററിക്കിടത്തി തന്റെ ഗൃഹജോലികൾ ചെയ്യാൻ തുടങ്ങി . 2. ജോലികൾ ചെയ്യുമ്പോളും മനസ്സിൽ ശ്രദ്ധ ജോലിയിലല്ല, പുത്രവിചാരത്തിലാണ്. കുഞ്ഞി ന്റെ കനം മുഴുവനും യശോദയുടെ മനസ്സിന്റെ കനമായി മാറിയപോലെ. അമ്മക്ക് എന്റെ മകൻ, എന്റെ മകനെന്ന ഒററ വിചാരം മാത്രം. അമ്മമാർ അങ്ങനെയാണ്. അവർക്ക് മററുകർമ്മങ്ങളെല്ലാം കടമകൾമാത്രമാണ്. പുത്രവിചാരം ഒന്നുമാത്രമാണ് വാത്സല്യനിധികളായ മാതാപിതാക്കന്മാരുടെ ഏററവും പ്രിയങ്കരമായ സ്വധർമ്മം.

3. പെട്ടെന്ന് ഭൂമിയാകെ ഇരുട്ടുവന്ന് മൂടി. എട്ടുദിക്കിലും പൊടിമൂടി. അതിഭയങ്കരമായ ഘോഷംമുഴക്കി ഒരു ചണ്ഡമാരുതൻ ശിശുവായ ഹരിയെ ഹരിക്കാനായി അണയുകയാണ്. എത്ര വിഡ്ഢിയാണ് ആ കാററ്. സകലജീവജാലങ്ങളുടേയും മനംഹരിക്കുന്ന പ്രാണമാരുതനായ നിന്നെ ഹരിക്കാൻ ഈ വെറും കാററിനുണ്ടോ സാധിക്കുന്നു. എന്റെ മകനെ ത്തു പററി എന്ന് മനംനൊന്തു കേഴുന്ന യശോദ എത്രപാവമാണ്. സ്വന്തം കുഞ്ഞിന്റെ ഗരിമയുണ്ടോ അമ്മ അറിഞ്ഞിട്ട്.

4. കണ്ണന്റെ ചെറിയശരീരത്തെ എളുപ്പത്തിൽ കൊണ്ടുപോകാമെന്നു വിചാരിച്ച് ചണ്ഡകോപി യായി പാഞ്ഞടുത്ത കാററ് അവന്റെ ഗുരുതരമായ ഭാരം താങ്ങാനാവാതെ വേഗതകുറഞ്ഞ് കോപമടങ്ങി ചലനം നിലച്ച് അടങ്ങി ഭൂമിയിൽ വീണു. പിന്നെ ഒച്ചയുമില്ല, അനക്കവുമില്ല. സർവ്വജനമനഹാരിയായ ഗുരുമാരുതനാൽ ഹരിക്കപ്പെട്ട ആ കാററ് പോയപ്പോൾ, ബാക്കിവന്നത് നിശ്ചേഷ്ടവും നിശ്ചലവുമായ, പ്രജ്ഞയററ ഒരു അസുരശരീരം മാത്രം.

5. ആരാലും അളക്കാനും അറിയാനും ആകാത്ത അഗാധമായ കാലത്തിന്റെ കയങ്ങളിലും അത്യുന്നതങ്ങളായ ഗിരിശിഖരങ്ങളിലും നിരവധി യുഗകല്പാദികളിലെ മാനവചരിത്രം ലിഖിതപ്പെടുത്തിയ പുണ്യപുരാതനമായ മഞ്ഞച്ച ഏടുകളിലും വീണപൊടിഞ്ഞുകിടക്കുന്ന എത്രയെത്ര തൃണാവർത്താസുരന്മാരുടെ ദേഹചരിത്രങ്ങളുണ്ട്. എത്രയെത്ര മനുഷ്യകഥക ളുണ്ട് . തൃണം (പുല്ല്) പോലെ വർഷം തോറും ആവർത്തിച്ചുമുളക്കുന്ന മനുഷ്യകഥകൾ യുഗ യുഗാന്തരങ്ങളായി ഇവിടെ നടക്കുന്നു. ആ പുല്ലുകളിലെല്ലാം ഇരുന്ന്, അവമേൽ തന്റെ ഊർജ്ജരശ്മി പതിപ്പിച്ച്, പൂപോലെ മൃദുലമായ കൈകളാൽ അവരെ പ്രഹരിച്ച് വീണ്ടും വീണ്ടും എഴുന്നേല്പിക്കയും വീണ്ടും വീഴ്ത്തുകയും ചെയ്യുന്ന ജന്മമൃത്യുക്കളുടെ ലീല നിരന്തരം അനുദിനംനടത്തുന്ന ചിദാത്മകനാണ് പരമാത്മാവായ കൃഷ്ണൻ. ആ ലീലയെത്തന്നെ വലിയ നീലഗിരിപോലെ വീണുകിടക്കുന്ന തൃണാസുരന്റെ മാറത്തു പതിച്ച മനോഹരമായ ചെറിയ ഇന്ദ്രനീലക്കല്ലുപോലുള്ള ഉണ്ണിക്കണ്ണൻ അഭിനയിച്ചുകാണിക്കയാണ്.

6. ഓരോരോ ജീവാത്മാവും നിന്റെ ഓരോരോ അംഗംമാത്രം ചുംബിച്ച് നിർവൃതിയടയുന്നു. പൂർണ്ണമായല്ല, ഭാഗികമായാണ് അറിവ്. ഓരോ ജീവാത്മാവിലും ഓരോ ഭക്തനാം ഗോപികയുണ്ട്. ഭക്തൻ പുല്ലിംഗം. ഗോപിക സ്ത്രീലിംഗം. ലിംഗഭേദമില്ലാത്ത ആത്മാവിന്റെ അർദ്ധനാരീസ്വഭാവം സൂചിപ്പിക്കാനാണ് ഈ പ്രയോഗം. ഓരോ ജീവനും കരുതുന്നു ഇത് എന്റെ മാത്രം പൊന്നുമോനാണ് എന്ന്. എന്റെമാത്രം ഈശ്വരനാണ് എന്ന്. അപ്രകാ രം അവർക്ക് മായാഭ്രമം ഉണ്ടാക്കുമാറ് നീ അവരുടെ കയ്യിലെല്ലാം ചാടി ഒക്കത്തിരുന്ന് ചിരിക്കുന്നു. ഇതാ, എനിക്ക് ഈശ്വരത്വം കയ്യിൽ കിട്ടി എന്ന് ജീവാത്മാവ് ചിന്തിക്കാൻ തുടങ്ങുമ്പോൾ പെട്ടെന്ന് കൈവിട്ടുപോയിമറഞ്ഞുനിന്ന് കളിയാക്കി ചിരിക്കുന്നു, രസിക്കു ന്നു. ഈ ഒളിച്ചുകളി (ലീല) അഥവാ തിരോധാനം നിത്യം തുടരുന്നു. ഭഗവാനേ, നിന്നെ ലഭി ക്കാൻ ഈ പ്രപഞ്ചം മുഴുവനും തപസ്സുചെയ്യുന്ന പുണ്യത്തെ നിരന്തരം ഓർത്തുകൊണ്ട്, ഞാൻ നിന്നെ വാഴ്ത്തിപ്പാടുന്നു.

7. വാതരൂപിയായി ( കാററിന്റെ രൂപത്തിൽ, വാതരോഗരൂപത്തിൽ) വന്ന അസുരനെ നിലം പതിപ്പിച്ച അല്ലയോ ഗുരുവായൂപുരേശാ, ജഗത്പതേ, അവിടത്തെ പ്രിയസഖിയായ ഈ ഭൂദേവി ഇപ്പോൾ വാതരോഗത്താൽ വലയുകയാണ്. അവളെ സാന്ത്വനിപ്പിച്ച് ശാന്തി നല്കിയാലും. അവളുടെ നീലാകാശത്തിലാകെ ഈ യുഗമുഹൂർത്തത്തിൽ പ്രചണ്ഡങ്ങളായ കൊടുങ്കാററുകൾ വീശുകയാണ്. ഏറെ കുടിപ്പകകളും, വിദ്വേഷധൂളികളും അവയുയർത്തുന്ന ഇരുണ്ട പുകപടലങ്ങളും കൊണ്ട് ഭൂമണ്ഡലമാകെ മൂടുകയാണ്. മനുഷ്യർ പരസ്പരം പ്രതി കാരചിന്തയോടുകൂടി വീണ്ടും വീണ്ടും ചെളിവാരിയെറിയുന്ന അപവാദങ്ങളുടെ ഭീമാകാരങ്ങ ളായ ചുഴികൾ അനേകം തൃണാവർത്തങ്ങളായി മാറി അവളെ ബുദ്ധിമുട്ടിക്കുകയാണ് . നിന്റെ പ്രിയതോഴി ഈ കലുഷമായ പീഡനഭാരം താങ്ങാനാവാതെ രോദനം ചെയ്യുക യാണ്. ഈ രോദനമാകുന്ന സ്തുതികേട്ട്, മഹാപ്രഭോ, പെട്ടെന്ന് എഴുന്നള്ളിയാലും. പണ്ട് വരാഹകല്പത്തിലെന്നപോലെയും, മഹാഭാരതകാലത്ത് അപവാദച്ചുഴിയിൽ വിവസ്ത്രയാ ക്കപ്പെട്ട പാഞ്ചാലിക്കു വേണ്ടിയും എന്നപോലെ, വീണ്ടും പ്രിയതോഴിയായ ഭൂദേവിയെ രക്ഷിക്കാൻ അണഞ്ഞാലും.

6. അമ്മ

1. പ്രഭോ, പരബ്രഹ്മമായ അവിടുന്ന് അജനമാണ്, നിഷ്ക്രിയനമാണ്, അനാമിയുമാണ്. അങ്ങനെയിരിക്കെ, ജാതമായ (ജനിച്ച) വക്കെല്ലാം ഉള്ള അതാതുസംസ്കാരക്രിയകളെ എതിർത്തുനില്ക്കാൻ അവിടേക്ക് എങ്ങനെ കഴിയും. അജവും അനാമവുമായ നിഷ്ക്രിയന് ജാതസംസ്കാരത്തിന്റെ ക്രിയാകാണ്ഡങ്ങളെ എങ്ങനെ നിഷേധിക്കാനാവും. അതിനാൽ അനാമിയായ നിനക്ക് നാമം വിളിക്കാനുള്ള ജാതസംസ്കാരക്രിയക്ക് അജനായ നീ തയ്യാറായിക്കൊള്ളുക.

നിനക്ക് ജാതസംസ്കാരക്രിയ നടത്താൻ വരുന്നതാരെന്നോ. സ്വന്തം ഹൃത്തിലെ അഹോരാത്രരൂപമായ ഹോരയുടെ പ്രകാശവും ഇരുളും, നന്മയും തിന്മയും ഗ്രഹിച്ച വിവേകശാലിയായ ഗാർഗ്ഗ്യമുനി. അദ്ദേഹം വളരെ രഹസ്യമായാണ് ഗോകുലത്തി ലെത്തുന്നത്. നിന്റെ പടിവാതില്ക്കൽ വന്ന് നിന്നെ മുട്ടിവിളിക്കാനായി (പടിപ്പുരവാതിലിൽ, കോവിലിൽ) തനിക്കും തന്റെ പിറകേ വരുന്ന അനേകം തലമുറകളിലെ ജ്ഞാനികൾക്കും ഭക്തർക്കും ഒരു നാമംവേണം. നിന്നെ ചൊല്ലിവിളിക്കാനുചിതമായ ഒരു നാമം. ആ നല്ല നാമവും മനസ്സിൽ ധരിച്ചുകൊണ്ടാണ് അഥർവ്വഗുരുപരമ്പരയിലെ മഹാഗുരുവിന്റെ വരവ്.

2. അനാമിയായതിന് സഹസ്രനാമവുമുണ്ട്. അനന്തം നാമമുണ്ട്. എന്നാലും ഇന്ന് അവിടുത്തെ കാതിൽ ഞാൻ (ഗർഗ്ഗമുനി) മന്ത്രിക്കാൻ പോകുന്ന നാമമാണ് ഏററവും ഗൂഢവും പവിത്രവുമായ കൃഷ്ണമന്ത്രം. 'കൃഷ്' എന്ന ശബ്ദം ഭൂമിവാചകമാണ്. ഭൂമിയിലെ എല്ലാ സർഗ്ഗവും കൃഷിയാണല്ലോ. 'ണ' എന്ന ശബ്ദം മണിനാദം പ്രണവം മുഴക്കി സൃഷ്ടിക്കുന്ന നിരവധി നാദകമ്പനങ്ങളുടെ അനുരണനത്തിലുണ്ടാവുന്ന നിർ വൃതിസൂചകമാണ്. ഭൂമിയിൽ ദർശിക്കുന്ന സകല സൃഷ്ടിയും, (കൃഷ്) ശ്രുവിക്കുന്ന സകലനാദവും ചേർന്ന കൃഷ്ണശബ്ദം പ്രപഞ്ചമാകെ നിർവൃതിത്തേനരുവികൾ സദാ ഒഴുക്കുന്ന ആനന്ദനാദബ്രഹ്മസ്വരൂപമാണ്. അതിനേക്കാൾ ഉചിതമായ ഒരു പേർ പൂർണ്ണാവതാരമായ നിനക്കു തരാനില്ല.

3. സത്തായ (സത്യമായ) ഭൂമിയിൽ രസാനന്ദാനുഭൂതി വർദ്ധിപ്പിക്കുന്ന സത്, ചിത്, ആനന്ദസ്വരൂപമായ ബ്രഹ്മവാചകമാണ് കൃഷ്ണമന്ത്രം. ക്രിയാകാണ്ഡങ്ങളാലാണ് ക്രിയാ

ഫലങ്ങളായ പാപപുണ്യങ്ങളുണ്ടാവുന്നത്. ജാതസംസ്കാരവും ക്രിയാകാണ്ഡത്തി ന്റെ ഭാഗമാണ്. ജഗത്തിലെ ക്രിയകൾ കൊണ്ടുണ്ടാവുന്ന മുജ്ജന്മപാപംപോലും തീർക്കുന്ന കൃഷ്ണശബ്ദം നിഷ്ക്രിയനായ നിനക്ക് ജാതസംസ്കാരക്രിയ നടത്താൻപോകുന്ന ഞാനുച്ചരി ക്കുന്നു. ഈ മന്ത്രത്താൽ ക്രിയകൊണ്ടുണ്ടായ പാപപുണ്യഫലംപോലും തീരട്ടെ.

ഒരാൾക്കും പൂർണ്ണമായി സംവദിക്കാനാവാത്ത സാന്ദ്രാനന്ദത്തിന്റെ രസം നുകർന്ന ബ്രഹ്മവിത്തേ, സാന്ദ്രാനന്ദത്തിന്റെ അങ്കുരത്തിനും കാരണപുരുഷനായവനേ, നിന്റെ ആദിരൂപമായ ലോകാഭിരാമന്ന് രാമനെന്ന തിരുനാമം നല്കുന്നു.

ആനന്ദാനുഭൂതി ഉണ്ടായവനാണ് ബ്രഹ്മവിത്ത്. ബ്രഹ്മജ്ഞനാണ് ബ്രഹ്മവിത്ത്. ബ്രഹ്മ ത്തിന്റെ വിത്ത് അഥവാ ബീജമായ അതിൽനിന്ന് സാന്ദ്രാനന്ദം വീണ്ടും വീണ്ടും മുളച്ചുവ രുന്നു. വാക്കിനാൽ സംവദിക്കാനാവാത്ത ആ ആനന്ദാനുഭൂതിയെ മററുള്ളവരോടു സംവ ദിക്കാനുള്ള ശ്രമത്തിലാണ് സാന്ദ്രാനന്ദം ബ്രഹ്മമെന്ന വിത്തിൽ നിന്ന്, ബ്രഹ്മജ്ഞചിത്തിൽ നിന്ന് മുളച്ചുപൊന്തുന്നത്. അപ്രകാരമുള്ള സച്ചിദാനന്ദബ്രഹ്മസ്വരൂപത്തിന്റെ ആദിരൂ പം (ജ്യേഷ്ഠരൂപം) ലോകാഭിരാമമാണ്, പൂർവ്വജന്മത്തിലെ രാമനാമമാണ്, ഈ ജന്മത്തിലെ അനന്താവതാരമായ ബലരാമനുമാണ്.

4. കുഞ്ഞുങ്ങളുടെ വളർച്ചയുടെ ആദ്യഘട്ടം. ചിലപ്പോൾ തപ്പിപ്പിടഞ്ഞും , ചിലപ്പോൾ മുട്ടിലിഴ ഞ്ഞും, പലപ്പോഴും എഴുന്നേററുനില്ക്കാനുള്ള ശ്രമത്തിൽ നിലത്തുവീണും ഗോകുലത്തിലെ ഓരോരോ മുറികളേയും രാമകൃഷ്ണന്മാർ അലങ്കാരങ്ങൾ ചാർത്തിച്ചു. പിന്നെ പിച്ചവെക്കാൻ തുടങ്ങി. ഒരടിനടന്നാൽ കാല്ത്തളനാദംകേട്ട് അതിനുചെവിയോർത്തുനില്ക്കും. ചിലപ്പോൾ ആ മഞ്ജീരശിഞ്ജിതം വേഗത്തിൽ കേൾക്കാനുള്ള കൌതുകത്താൽ അതിവേഗം മുട്ടുകുത്തി നീങ്ങും. കുട്ടികളുടെ ഈ ലീലകൾ തന്നെ ഗോകുലത്തെ മനോഹരമാക്കിത്തീർത്തു.

5 കുഞ്ഞുങ്ങൾക്ക് പല്ലുമുളച്ചു. അവർ പുഞ്ചിരിക്കുമ്പോൾ ഓമനയായ ചെറിയ വായിൽ മുല്ലപ്പൂപോലെ പാല്പല്ലുകൾ കാണാൻ തുടങ്ങി. കളിച്ചുവിയർത്ത മുഖത്തിൽ പതിഞ്ഞു വീണുകിടക്കുന്ന അളകങ്ങളിൽ അവയെ താളം തുള്ളിക്കുന്ന കാററ് നൃത്തം വെച്ചു. കൈ ത്തണ്ടിൽനിന്ന് ഊർന്നുവീണ കങ്കണം, പട്ടുടുത്ത മേനിയിൽ പട്ടിനുതാഴെ ഒരിത്തിരി മാത്രം കാണാവുന്ന പാദപത്മം, കണ്ടവരുടെയെല്ലാം മനസ്സിനെ ആകർഷിക്കുന്ന മന്ദഹാസം. അനുപമമാണ് അവരുടെ സൌന്ദര്യം.

6. ധ്യാനിക്കുന്ന യോഗികൾക്ക്, കിട്ടി എന്നു തോന്നിച്ചുകൊണ്ട്, കിട്ടാത്തവണ്ണം തിരോധാനം ചെയ്യുന്ന ലീല ഗോപവാടത്തിലും ഭഗവാൻ നടത്തുകയാണ്. ഓടിക്കളിക്കുന്ന കുട്ടികളെ ചെന്നുപിടിച്ച് എടുക്കാനായി വരുന്ന ഗോപരിൽ നിന്ന് ഓടിയകന്ന്, അവരെ പിന്നാലെ ഓടിക്കുന്ന ബാലലീല വർണ്ണിക്കുന്നു. കുറച്ചോടിയിട്ട് നില്ക്കും. തിരിഞ്ഞുനോക്കിയിട്ട് ,എന്നെ പിടിക്കാൻ കിട്ടിയില്ല എന്നു കളിയാക്കി ചിരിച്ച് ഓടിപ്പോകും. താമരപ്പൂപോലെ മനോഹര മായ മുഖം അല്പം ചെരിച്ച് പിന്നാലെ വരുന്നുണ്ടോ എന്നു നോക്കും. ചിലപ്പോൾ വളരെ വേഗം ഓടി കെട്ടിമറിഞ്ഞുവീണ് മേലാകെ ചെളിയും പൊടിയും പുരണ്ട് കരയുകയും ചെയ്യും. ആർദ്രമനസ്കരായി ചെന്നെടുത്ത് കരയണ്ട എന്നു സമാശ്വസിപ്പിച്ച ഗോപന്മാർ എത്ര ധന്യരാണ്. പരമസാത്വികമാകയാൽ അതീവ നിർമ്മലമായ ഈ

പരബ്രഹ്മസ്വരൂപ ത്തെയാണ് ഒട്ടും ചളിപുരളാത്ത (രജസ്സില്ലാത്ത) മുനിമാനസങ്ങൾ ദിവസവും സാക്ഷാ ത്കരിച്ച വന്ദിക്കുന്നത്. അപ്രകാരമുള്ള ബ്രഹ്മസ്വരൂപം ബാലകവേഷത്തിൽ രജസ്സണി ഞ്ഞ് (സകളം) ചെളിപുരണ്ട്, നിഷ്ക്കളങ്കമായ ശിശുരൂപത്തിൽ പ്രത്യക്ഷമായപ്പോൾ, നിഷ്കള ങ്കമായ കരുണാർദ്രമാനസർക്കും എളുപ്പം പിടികൊടുത്തിരിക്കുന്നു.

7. അമ്മയെ നോക്കി, മുല്ലമൊട്ടുപോലെ വെളുത്ത കൊച്ചരിപ്പല്ലുകാട്ടി പുഞ്ചിരിക്കുന്ന ഉണ്ണിക്ക ണ്ണാ, അമ്മയുടെ ആനന്ദപ്പാലാഴിയിലെ തിരകൾ അനുനിമിഷം അലയടിച്ചുയരുവാനുള്ള പൂർണ്ണചന്ദ്രപ്രഭ തീർത്തുകൊണ്ട് കല്പവൃക്ഷപ്പൂക്കളേക്കാൾ മൃദുലമായ കടാക്ഷസൂനങ്ങൾ അമ്മയിൽ ചൊരിഞ്ഞ്, അവൾക്ക് പരമാനന്ദസുഖമരുളിയ കണ്ണാ, ഇന്നും ഓരോരോ കു ഞ്ഞിന്റെ പൂപോലുള്ള ചോരിവായിലെ നിർമ്മലപുഞ്ചിരിപ്പാലിലും നിന്നെത്തന്നെ ഞാൻ കാണുന്നു.

8. എന്റെ വീട്ടുമുററത്തു പിച്ചവെച്ചുനടന്നിരുന്ന നീ ഇപ്പോൾ വൃന്ദാവനത്തിലെ എല്ലാ മച്ചക ങ്ങളിലും കയറി വികൃതി കാട്ടാൻ തുടങ്ങി. നിന്നെ പിന്തുടർന്ന് തത്തകളും പൂച്ചകളും പശു ക്കുട്ടികളും നടക്കുന്നു. മൃഗപക്ഷിമനുഷ്യസമൂഹത്തെ മുഴുവനും വശീകരിക്കുന്ന നിന്റെ ലീല കണ്ടുരസിക്കുന്ന അമ്മയുടെ ഗോപികാജന്മം സഫലമായിത്തീർന്നു.

9. പൊന്നുമകനേ, നീയും ഏട്ടനും കൂടി ഓരോരോ വീട്ടിൽ ഓടിവരുമ്പോൾ അവിടെയെല്ലാം നിന്റെ ശൈശവലീല കണ്ടു നിന്നിലലിഞ്ഞവരായ അമ്മമാരെ കാണാം. ഞങ്ങൾ ഗോപികമാരെല്ലാം തന്നെ നിന്റെ അമ്മമാരാണ്. ഞങ്ങൾ തരുന്ന സ്വാദുള്ള പുതിയ വെണ്ണ കിട്ടാനായി, ഞങ്ങളുടെ മുന്നിൽ പാട്ടും നൃത്തവും ചെയ്യുന്ന ഗോവിന്ദാ, ഞങ്ങളുടെ കണ്ണുകൾക്ക് നീ തന്നെയാണ് ഏറ്റവും പ്രിയങ്കരമായ വെണ്ണ. വേദാന്തസാരത്തെ കാച്ചിക്കുറു ക്കിയ നീയാകുന്ന പഴമ്പാൽ (ചിരപുരാതനം) കിട്ടാനായി ഓരോരോ പുതുയുഗത്തിലും പുതിയപാലു കറന്നുകാച്ചുന്നവരായ ഞങ്ങളെപ്പോലുള്ള ജീവാത്മാക്കൾ എത്രയെത്ര.

10. കൃഷ്ണന്റെ പഴയ ജന്മമാണ് വാമനൻ. വാമനജന്മത്തിൽ മഹാബലിയിൽ നിന്ന് ഭൂമിമുഴുവനും ദാനമായി അളന്നെടുത്തതിന്റെ ഓർമ്മ (പ്രത്യഭിജ്ഞ) ഇന്നും മനസ്സിൽ സൂക്ഷിക്കയാലാകാം ,ഞങ്ങടെ ഭൂമിയാകുന്ന ഉറതൈരും, മനസ്സാകുന്ന നെയ്യും നിന്റേതാണെന്ന് വിചാരിച്ചുവന്ന് കട്ടെടുത്തത്. മനസ്സിന്റെ അഗാധതയിൽ ആർക്കും കൊടുക്കാതെ നിഗൂഢമായി സൂക്ഷിച്ചുവെച്ച അമൂല്യനിധികളെല്ലാം വന്ന് ഹരിക്കുന്നവനായ ഹരേ, നിന്നിലെ കള്ളനെ ഒന്നു പിടിച്ചുകെട്ടാനുള്ള പാശവുമായി (കയറ്, സ്നേഹപാശം) നിന്റെ വരവും കാത്ത് സദാ ജാഗരൂകരായി ഇരിക്കയാണ് ഈ അമ്മമാരെല്ലാം.

## 7. വിശ്വരൂപം

1. ഒരിക്കൽ കണ്ണൻ പാലുകുടിക്കാനായി മലർന്നു കിടന്നു. മടിയിൽ കിടക്കുന്ന കുട്ടി കോട്ടു വായിട്ടപ്പോൾ അവന്റെ വായിൽ സകല ബ്രഹ്മാണ്ഡങ്ങളും കണ്ട് യശോദ വിസ്മയിച്ചു. ഈ ദർശനം എന്റെ മനസ്സിന്റെ വിഭ്രമമാകാം, അല്ലെങ്കിൽ സ്വപ്നമോ, ഉപബോധമനസ്സ് കാണിച്ച വികൃതിയോ ആകാം എന്ന് അമ്മ കരുതി. അത് വികൃതിയുമല്ല, ഭ്രമവുമല്ല എന്ന് അമ്മയെ അറിയിക്കാനായി കണ്ണൻ ശരിക്കും മണ്ണുവാരിത്തിന്നു. മൂലപ്രളയകാലത്ത് ആ കാശവും ഭൂമിയും (മണ്ണും വിണ്ണും) വിഴുങ്ങുന്ന പരബ്രഹ്മരൂപന്റെ ഉദരത്തിൽ ഒരു നുള്ളു പൊ ടിമണ്ണു ചെന്നാൽ ഉദരം പൊള്ളുമെന്ന് ഭയന്ന് വാത്സല്യനിധിയായ അമ്മ വിവശയായി . വൈവശ്യം കോപമായാണ് പുറത്തുവന്നത്.

2. വികൃതിക്കുട്ടീ, നീയിന്ന് വയറുനിറച്ച് ചോറുണ്ടതല്ലേ.പിന്നെന്തിന് മണ്ണു തിന്നു. ഇന്ന് നിനക്കന്റെ കയ്യിൽ നിന്ന് നല്ല ചൂരല്പിട കിട്ടും എന്ന അമ്മയുടെ വാക്കുകേട്ട് സന്തോഷിച്ച് പുഞ്ചിരി തൂകിയ സകലകാമവർഷിയായ മാധവാ, നിന്റെ വായിൽ മണ്ണുകണ്ടുപിടിക്കാനാണ് അമ്മ വാ തുറപ്പിച്ചത്. നീയോ, അമ്മയുടെ കണ്ണിൽ മണ്ണുമാത്രമല്ല വിണ്ണും കാട്ടുവാനായിട്ടാണോ ഭ്രമണ്ഡലചക്രം മുഴുവനും ആ കുഞ്ഞിവായിൽ ഒളിച്ചുവെച്ചത്.

3.പാലാഴിമേൽ ധർമ്മനാഗമെന്ന പള്ളിമെത്തമേൽ പള്ളികൊള്ളുന്ന (അരവ് നാഗം, ധർമ്മം. അണ മെത്ത) നീലവിശാലമായ വിഷ്ണുതത്വം വിരജാതീരത്തെ ഗോലോകവാസി യായ ആദിപരമഗുരുമുതൽ കണ്മുന്നിൽ വന്നുനില്ക്കുന്ന കൊച്ചുമകൻവരെ എന്തെല്ലാം ഭാവത്തിലും രൂപത്തിലും ആ മുഹൂർത്തത്തിൽ എന്റെ കണ്മുന്നിൽ കണ്ടു. (എല്ലാം ഒന്നെന്ന അദ്വൈതദർശനം കിട്ടി)

4. മഹായോഗീന്ദ്രന്മാരുടെ ഹൃദയത്തിൽ പെരുന്താമരപ്പൂക്കൾ പോലെ വിടർന്നുനില്ക്കുന്ന ബ്രഹ്മാണ്ഡകടാഹങ്ങളത്രയും , അമ്മയ്ക്കു കാണിച്ചുകൊടുക്കാനായി ചെറിയൊരു ഗുഹ പോലെ വായ തുറന്നുപിടിച്ച് പൊന്നുമകൻ അമ്മയെ പരമാർത്ഥം ഗ്രഹിപ്പിച്ചു. അറ്റമില്ലാത്ത പ്രപഞ്ചങ്ങളുടെ അററത്തെ കണ്ണിയാണ് ഞാനെന്ന വർത്തമാന കാലത്തിന്റെ ആ

പേക്ഷികസത്യം ഉണർത്തി. എന്നിൽ നീ ഉണ്ടായി. തലമുറകളുടെചങ്ങല നീളുമ്പോൾ ഇന്ന് വർത്തമാനമായ ഞാൻ അന്ന് ഭൂതമായിത്തീരുന്നു. ത്രികാലങ്ങളുടെ തുടർച്ചയും പാരസ്പര്യവും ആപേക്ഷികതയും എന്നെ ബോധിപ്പിച്ച് മോഹജാലങ്ങളെല്ലാം നശിപ്പിച്ച് നീ എനിക്ക് ഗുരുവായി. അങ്ങനെ ഞാൻ ചിന്തിച്ച മാത്രയിൽ ആ ചിന്തയേയും നശിപ്പിച്ച് നീ വീണ്ടും കുഞ്ഞായി. അമ്മേ, കണ്ണന് വിശക്കുന്നു, ഉണ്ണിക്ക് പാലുതരു എന്നു കൊഞ്ചിക്കൊ ണ്ട് മടിയിൽ കയറിയിരുന്നു. ഇങ്ങനെ കളിക്കുന്ന ദൈവമേ, കൃഷ്ണകൃഷ്ണാ, സംരക്ഷിച്ചാലും, സംരക്ഷിച്ചാലും.

5. തൈരു കടയാനിരുന്നാൽ നീ ഓടിവന്ന് മടിയിലിരിക്കും. നിന്റെ മധുരമന്ദഹാസമാർന്ന മുഖം നോക്കി മുഗ്ദ്ധയായിരിക്കെ ഞാൻ തൈരുകടയാനുംകൂടി മറക്കും. ആ പാല്പുഞ്ചിരിയിൽ ലയിക്കെ അടുപ്പത്ത് പാൽ തിളപ്പിക്കാൻവെച്ച കാര്യംകൂടി ഞാൻ മറന്നുപോയി.

6. എങ്കിലും പെട്ടെന്നു ഓർമ്മ വന്നു, പാൽ അടുപ്പത്തുണ്ടെന്ന കാര്യം. അത് തുവിത്തിള ച്ചു. അടുപ്പിലെ തീ കെട്ടു. ആയിരം വീട്ടുജോലികളാകുന്ന കർമ്മബന്ധങ്ങൾ വീട്ടമ്മയായ എന്നെ തടുക്കുന്നു, പ്രിയങ്കരമായ നിന്നെത്തന്നെ ധ്യാനിച്ചുകൊണ്ടിരിക്കാനാവുന്നില്ല. (ജീവാത്മാവാണ് വീട്ടമ്മ) അപ്പോഴേക്കും, കട്ടാ, നീ പിണങ്ങിപ്പോയോ. പോകുന്നപോക്കിൽ തൈർക്കലവും തല്ലിയുടച്ചുവോ. നിന്റെ പ്രസിദ്ധി ഭൂമിയാകെ പരന്നതുപോലെ ശുദ്ധമായി വെളുത്ത തൈർനിരകൾ നിലത്താകെ പരന്നുകിടക്കുന്നു.

7. എന്റെ പൊന്നുമോനെവിടെപ്പോയി എന്ന് വീട്ടിലും മുററത്തും ഉപവനത്തിലും ഞാൻ നിന്നെ തേടുന്നു. വേദമാർഗ്ഗത്തിൽ ജ്ഞാനികൾ തിരയുന്ന നിന്റെ പാദമുദ്ര പതിഞ്ഞുകിടക്കുന്ന എന്റെ മുററത്ത് ഞാൻ നിന്നെ കാണുന്നത് പൂച്ചകൾക്ക് വെണ്ണ കൊടുക്കാനായി ഉരലിന്മേൽ കയറിനിന്ന് ഏന്തിവലിഞ്ഞ് ഉറിയിൽ കയ്യിട്ടുനില്ക്കുന്ന വികൃതിയായിട്ടാണ്. മനസ്സുനിറയെ പ്രേമം കൊണ്ടുനിറഞ്ഞിരിക്കയാണെങ്കിലും, അതു മറച്ചുപിടിച്ച് നാട്യം നടിക്കാൻ അന്തരംഗം പ്രേരിപ്പിക്കുന്നു. കോപഭാവം അഭിനയിക്കുന്നതിനുള്ള രസം കൊണ്ട്, ആ രസം ഗോപത്തരുണിമാരും കണ്ടുരസിക്കട്ടെ എന്നുകരുതി, നിത്യമുക്തനായ നിന്നെ ബന്ധിക്കാനായി നിന്റെ അമ്മ കയറെടുക്കുകയാണ് (വാത്സല്യപാശം). കൃഷ്ണാ, അമ്മക്ക് മാപ്പുതരൂ.

8. സജ്ജനങ്ങളെല്ലാം ഭഗവാന്റെ ബന്ധുത്വം ആഗ്രഹിക്കുന്നു. ബന്ധു എന്നാൽ ബന്ധിക്കുന്നവനാണ്. സ്നേഹബന്ധനമാണ് ബന്ധുമാർഗ്ഗം. എന്റെ പുത്രനായ നിന്നെ ബന്ധിക്കുവാനായി നിരവധി സ്നേഹപാശങ്ങൾ എന്റെ ചിത്തത്തിലുണ്ട്. ഏതുകൊണ്ടു കെട്ടുമ്പോളും കയറ് നീളം കുറയുന്നതുകണ്ട് വിസ്മിതരായി നില്ക്കുന്ന തോഴിമാർ എന്നെ കളിയാക്കി ചിരിക്കാൻ തുടങ്ങിയിരിക്കുന്നു. അവർ കളിയാക്കി ചിരിച്ച് നിന്ദിച്ച്, കണ്ണൻ നിന്റെ സ്നേഹത്താൽ കെട്ടുപെട്ടവനല്ല എന്നുപറഞ്ഞാൽ , പിന്നെ നിന്റെ അമ്മ എപ്രകാരം ജീവിച്ചിരിക്കും. അതുകൊണ്ട് ഓമനക്കണ്ണാ, ഇനിയെങ്കിലും എന്റെ പാശത്തിനകത്ത് ഒതുങ്ങിനിന്നാലും.

9. വിയർത്തൊലിച്ച്, ഖിന്നയായി നില്ക്കുന്ന അമ്മയെകണ്ട് മനമലിഞ്ഞ് നിത്യവിമുക്തനും സ്വയം ബദ്ധനായി അമ്മയുടെ കയറിൽ ഒതുങ്ങിനിന്നു. ബന്ധപാശങ്ങളറുത്ത് വൈരാഗ്യം വന്ന തപസ്വികൾക്കു അതിവേഗം ലഭിക്കുന്ന നിഷ്കളബ്രഹ്മസ്വരൂപമാണ് കൃഷ്ണൻ. ആ കൃഷ്ണൻ, വാത്സല്യപാശം എടുത്ത ഭക്തർക്കും എളുപ്പം ലഭിക്കുന്നവനാണ് എന്ന് ലോകം മുഴുവനും അറിയട്ടെ എന്നാവാം ഈശ്വരന്റെ ഇംഗിതം.

## 8. വൃന്ദാവനം

1. പണ്ഡിതരാണെങ്കിലും കൂടി, മനുഷ്യർ മുററത്തെ മുല്ലയുടെ ഗന്ധമറിയാത്തവരാണ്. സ്വന്തം വീട്ടിൽ പിറന്ന ഉണ്ണി സാക്ഷാദ്ബ്രഹ്മബീജമെന്ന് അവരെങ്ങനെ അറിയും. അതിനാൽ, കാലം, നിമിത്തം ഇവനോക്കി ബൃഹദ്വനം വിട്ട് വൃന്ദാവനത്തിലേക്ക പോകാൻ തീരുമാനമായി. വഴിയുടെ ദൈർഘ്യം ആരും അറിഞ്ഞില്ല. എല്ലാവരും കണ്ണന്റെ കൊഞ്ചി പ്പറയുന്ന മൃദുവാണികളാൽ യാത്രാക്ഷീണമറിയാതെ നടന്നു.

2. മനോഹരങ്ങളായ പൂങ്കുലകൾ നിറഞ്ഞ വൃക്ഷങ്ങളാൽ സുന്ദരമായ വൃന്ദാവനം. പച്ച മര തകക്കല്ലുകളും പോലെ നിസ്തുലങ്ങളായ പച്ചപ്പുല്ലുകൾ. ഭൂമിദേവിയുടെ നിത്യകാമുകനായ ഭഗവാനെ ആ പ്രദേശം കോൾമയിർക്കൊള്ളിച്ചു. നീളെ വളഞ്ഞുപുളഞ്ഞൊഴുകുന്ന ജലധാ ര കൊണ്ട്, നീപോകുന്ന ദിക്കെല്ലാം പൊട്ടിച്ചിരി തൂകി കൂടെവന്നു, നിന്റെ പ്രാണ തോഴിയാ യ കാളിന്ദകന്യകയായ യമുന (ഭാഗവതപ്രകാരം ഭഗവാൻ ഗാന്ധർവ്വവിധിപ്രകാരം വേട്ടത് കാളിന്ദിയെ മാത്രമാണ്).

3. വെളുത്ത അരയന്നങ്ങളുടെ ഹംസധ്വനി കൊണ്ട് അവിടുത്തോട് അവൾ നർമ്മസല്ലാപം ചെയ്തു. എവിടെയും വിടർന്ന താമരപ്പൂമുഖങ്ങളിലൂടെ സദാ പുഞ്ചിരി സമ്മാനിച്ചു. അനുരാ ഗിണിയായ കാളിന്ദി ദേവന്ന് അനുനിമിഷം രോമാഞ്ചകഞ്ചുകം ചാർത്തി ആനന്ദിപ്പിച്ചു.

4. ഷഡ്ജസ്വരത്തിൽ കേക പാടുന്ന മയിലുകളാലും അനേകം രത്നങ്ങൾ ചാർത്തിയ ചിത്രവ ർണ്ണപ്പതപ്പാലും മനോഹരമായ ഗോവർദ്ധനം തന്റെ ഗിരിശൃംഗത്താൽ സത്യലോകം സ്പ ർശിക്കാൻ വെമ്പുന്നു.

5. കൊമ്പ്, കുഴൽ മുതലായ വാദ്യങ്ങളും ഓടക്കുഴലും വേത്രവും മംഗളകരങ്ങളായ പശുക്കിടാങ്ങ ളുമായി (വത്സഗണം വാകാടകത്തിലെ വത്സരെന്ന ഇടയ, യാദവ, നാഗ ഗണം) ചഞ്ചലരായി തേനീച്ചകൾ മുരളുന്ന ചോലവനങ്ങളിൽ കൃഷ്ണൻ നിത്യവും സഞ്ചരിച്ചു. ലക്ഷ്മീദേവി യുടെ കരാംബുജത്താൽ ലാളിക്കപ്പെട്ടതും ലോകത്തെ മുഴുവനും സംരക്ഷിക്ക

ന്നതുമായ ഭഗ വദ്പാദങ്ങൾ വൃന്ദാവനത്തിൽ പതിച്ചപ്പോൾ ആ വനാന്തരം ശോഭയാൽ നിറഞ്ഞു.

6. പച്ചപ്പുല്ലുനിറഞ്ഞവനത്തിലും കാററിന്റെ നിശ്വാസം തട്ടി കുളിർത്ത ശിലാതലങ്ങളിലും നീലവിശാലമായ യമുനാതടത്തിലും, ഗോവർദ്ധനത്തിന്റെ ഉച്ചിയിലുമെല്ലാം ഉള്ളം കവ രുന്ന മുരളീനാദം മുഴങ്ങി.

## 9. എച്ചിലുരുള

1. വൃന്ദാവനത്തിൽ പതിവുപോലെ എത്രയോ പ്രഭാതങ്ങൾ വീണ്ടും വന്നുപോയി. കാലത്തുണർന്ന് കുളിച്ചുകുറിയിട്ട് രാമനും കൃഷ്ണനും വെണ്ണയും പാലും ഭക്ഷിച്ചു. അമ്മയുടെ ചേലത്തുമ്പത്ത് കൈ തുടച്ച് സ്നേഹപൂർവ്വം അമ്മയ്ക്ക് ഉമ്മകൊടുത്ത് കണ്ണൻ കാട്ടിലേക്കു പുറപ്പെട്ടു.

2. മുരളിയും ഉറതൈരുകൂട്ടിയുരുട്ടിയ ഉരുളയും അരയിൽ പീതവസ്ത്രവുമുണ്ട്. പശുവും പശു ക്കോലും പശുപതിയുടെ ശിരസ്സിലണിഞ്ഞ തിരുപീലിക്കെട്ടുമുണ്ട്. അഗ്നി ധരിച്ച് അഗ്നിശുദ്ധനായി അഗ്നിമാത്രം ഭക്ഷിക്കുന്ന സൂര്യദേവൻ ആകാശത്ത് ഉദിക്കുന്നതേയുള്ളൂ. അഗ്നിക്കാവടിയേന്തിയ സൂര്യന്റെ തളിമുരുകനെപ്പോലെ തിളങ്ങുന്ന വെളുത്ത ശുക്രഗ്രഹം മുന്നിലൂദി ച്ചിരിക്കുന്നു. ആകാശത്ത് സൂര്യശുക്രന്മാരെപ്പോലെ, ഭൂമിയിൽ കൃഷ്ണനും രാമനും സഞ്ചരി ക്കുന്ന വിസ്മയകരമായ ബാലലീല മനക്കണ്ണിൽ കാണുന്നു.

3. ഉച്ചയായി. സൂര്യൻ തലക്കുമേലെയെത്തി. തോഴരും കൃഷ്ണനുംകൂടി കാളിന്ദീതീരത്തെത്തി. തണുത്ത ശിലാതലത്തിലിരുന്ന് അമൃതേത്ത് ആരംഭിച്ചു.

4. കൂട്ടുകാർ നല്കുന്ന വറുത്തുപ്പേരിയും കറികളും പപ്പടവും രുചിച്ചുനോക്കിയും, സ്വന്തം കൈകൊ ണ്ടുതന്നെ നെയ്യുരുളയും തൈരുരുളയും അവരെ ഊട്ടിയും നീ നടത്തുന്ന ദിവ്യ വിരുന്നുകളുടെ ഓരോരോ ഭവ്യമുഹൂർത്തവും എന്റെ കണ്ണിൽ ഇന്നും തെളിയുന്നു.

5. കണ്ണിൽ വികൃതിച്ചിരിയുടെ തിളക്കം, തിരുമെയ്യിൽ പുരണ്ട ചോറ്, കയ്യിൽ പാതി ഭക്ഷിച്ച ചോററുപൊതി, മറുകയ്യാൽ വാരിവാരി ഉണ്ണുന്ന ആർത്തി, ഗോപന്മാരെ ചിരിപ്പിക്കാനായി ഇടക്കിടെ പറയുന്ന തമാശകൾആനന്ദദായകനായ കൃഷ്ണാ, നിന്റെ വിരുന്നുകളിൽ പണ്ട് പഴയജന്മങ്ങളിൽ ഞാനെത്ര വട്ടം പങ്കെടുത്തിരിക്കുന്നു.

6. ഭൂദേവർ യജ്ഞത്തിൽ തരുന്ന ദേവഹവിസ്സിനേക്കാളും മധുരം ഗോപാലന്മാർ തരുന്ന എച്ചിലുരുളക്കാണെന്നു പറയാറുള്ള എന്റെ പ്രിയസുഹൃത്തേ, ഈ ജന്മത്തിലും നിന

ക്കായി ഞാനർപ്പിക്കുന്നത് മറ്റൊരാൾ പകുതി ഭുജിച്ച് എച്ചിലാക്കിയ ഈ ജീർണ്ണശരീരമാണ്. ഈ എച്ചിലുരുളയേയും കൈക്കൊള്ളണേ, കൃഷ്ണാ. ഇതും നിന്റെ ചിത്പ്രസാദം തന്നെയാണല്ലോ.

7. ശരീരം ജീർണ്ണിച്ചാലും ആത്മാവ് അജീർണ്ണമാണ്. അന്നമയം, മനോമയം, പ്രാണമയം, വിജ്ഞാനമയം എന്ന് നാലു ദേഹങ്ങൾക്കകത്താണ് ആനന്ദമയശരീരം. അതാകട്ടെ, നിത്യം, നിത്യകൈശോരം, അജം, അജീർണ്ണം, സത്യസ്വരൂപം. അതിനാൽ അതു നീ തന്നെയാണ്. എന്റെ അന്തരാത്മാവു നീ തന്നെയാണ്.

## 10. ബ്രഹ്മവിദ്യ

1. കൃഷ്ണാ, നീ എത്രവട്ടം എന്റെ മനസ്സിൽ ആരാധനാമൂർത്തിയായും, പുത്രനായും നാഥ നായും അവതരിച്ചു. നിന്നെ അറിഞ്ഞ് പൂർണ്ണകാമരായ മാമുനിമാർ പറയുന്നു, നീ പൂർണ്ണ പുണ്യാവതാരമെന്ന്. എങ്കിലും സംശയം തീരാതെ പ്രത്യക്ഷദർശനവും സ്വാനുഭൂതിയും നേ ടാനാഗ്ര ഹിച്ച് ബ്രഹ്മദേവൻ ബ്രഹ്മജിജ്ഞാസുവായി ഭവിച്ചു.

2. കരുണാവാരിധിയായ ഭഗവാൻ ബ്രഹ്മദേവന്റെ ആഗ്രഹം സാധിപ്പിക്കാനായി സ്വേ ഛയാ പശുക്കളും ഗോപഗണങ്ങളും ഉറികളും ഭാണ്ഡങ്ങളും മുരളിയും ശൃംഗവും ഒക്കെയാ യി നാനാരൂപമെടുത്തു. ഏകം അനേകമായി രൂപം ധരിച്ചു.

3. മായാമയനായ നീ തന്നെയാണ് ചരവും അചരവുമായി ത്രികാലത്തിലും രൂപംധരി ക്കുന്നത്. എല്ലാ വസ്തുക്കളിലും നിന്റെ രൂപംതന്നെയാണ് കാണുന്നത്. സർവ്വനാദത്തിലും നിന്റെ നാദം തന്നെയാണ് കേൾക്കുന്നത്. ആത്മാവാണ് ബ്രഹ്മമെന്ന വിവേകമുദിച്ച ആ ത്മ കാമരായ ആത്മാന്വേഷികൾക്ക് എല്ലാം പ്രിയങ്കരമായി ഭവിക്കുന്നു. എന്റെ മകൻ, എന്റെ പശു, എന്റെ പാത്രം എന്ന് എല്ലാത്തിലും എന്റെ എന്ന മുദ്ര ചാർത്തിയ ഗോപിക മാർ അപ്രകാരം എല്ലാത്തിലും നിന്നെത്തന്നെ കണ്ട് എൻ(മമ) നിൻ(തവ) ഭേദമറ്റവരാ യി. എന്റേതെന്നുപറയുന്ന എല്ലാം കൃഷ്ണൻ തന്നെയാണ് എന്ന അറിവുദിക്കുമ്പോൾ ഉണ്ടാ വുന്ന അത്ഭുതവും ആനന്ദവും അളവററതാണ്.

4. സകല ഗോപന്മാർക്കും എട്ടുത്തുലാളിക്കാനും സകല ഗോപികമാർക്കും മാതൃഭാവേ ന മാമൂട്ടാനും സ്വാത്മാവുനല്കി അനേകശരീരനായിമാറി, അവരുടെയെല്ലാം പ്രേമഭക്തിക ളുടെ സ്വാദുരസം നുകർന്നവനേ, ഈ മഹാലീലതന്നെ എന്നും നടത്തിക്കൊണ്ടിരിക്കുന്ന നീയെന്ന കോസ്മിക് പരമപുരുഷനെ അറിയാനും ഇങ്ങനെയാവുമ്പോൾ എളുപ്പമല്ലേ.

5. ഓരോരോ പുതുരൂപവും മേഘശ്യാമരൂപന്റെ ശോഭ വഹിക്കുന്നു. വർഷകനായ അ വൻ (ഇടവപ്പാതിമഴ) ഋതുന്ന ചിരക്തിവർഷമാണ് എല്ലാ ജീവനും ആധാരമെന്ന് പറയു വാനാകാം, ഓരോരോ ഋഷഭമൃഗശിരസ്സും (കാളത്തല, ഋഷഭരാശി, ഇടവം രാശിയിലെ

മൃഗശിര എന്ന മകീര്യം നക്ഷത്രം) സൌമ്യമായ ആർദ്രമായ തിരുവാതിരക്കണ്ണ് മിഴിച്ചു നോക്കുന്നു. ഓരോരോ പുണർവസു (പുണർതം) സമൂഹവും വില്ലുപോലെ വളഞ്ഞ് പഞ്ചബാണങ്ങളെയ്യുന്നു (അഞ്ചു പ്രധാനനക്ഷത്രങ്ങളുണ്ട് പുണർവസുസമൂഹത്തിൽ).

6. ഭൂതകാലം (പോയനാൾ, ശ്രീലങ്കയിൽ പോയ പിതൃക്കളുടെ നാളായ പൂയമാണ്). നിവർത്തി പ്പിടിച്ച മൂന്നിതളുള്ള പൂപോലെ (ശ്രീവത്സം, ടിഫോയിൽ ചിഹ്നം) പുഷ്യതാരം പൂജയൊരു ക്കുന്നു. ആ പോയനാൾപ്പൂവിൽത്തന്നെ പതുങ്ങി ഒളിച്ചിരിക്കുന്നുണ്ട് ഭാവിയിലെ നൂതന വംശീയബീജമായി ആയില്യം (ആശ്ലേഷം) എന്ന നാഗദേവത.സന്തതികളെ തരുന്നത വളാണ്.

7. ആ നാഗദേവിക്കു പുത്രനായി ആസ്തികനെന്ന മഘവാന്റെ (ഇന്ദ്രൻ) ജന്മം പണ്ടത്തെ പൂരങ്ങളുടെ പില്ക്കാലത്തെ ഹസ്തങ്ങൾ (കിഴക്കിന്റെയും ഉത്തരദിക്കിന്റേയും) ഏന്തുന്ന ചിത്രമായ (ചിത്രനക്ഷത്രം) മുത്തുപോലെ സ്വാതിനക്ഷത്രം. വീണ്ടും വീണ്ടും കുലാലചക്രം പോലെ ആവർത്തിച്ചു കറങ്ങുന്ന ഭൂമിയുടെ മാതൃകപോലെ വിശാഖനക്ഷത്രസമൂഹം.

8. എല്ലാവസ്തുക്കളിലും അവൻ മാത്രമാണുള്ളത്. ത്രികാലങ്ങളിലും അവനാണുള്ളത്. മണ്ണിലും വിണ്ണിലും മനമച്ചുകളിലും എവിടെയും എപ്പോഴും പാലാഴിയും അനന്തമഞ്ചവും അടിപണിഞ്ഞ് കാല്ക്കലിരിക്കുന്ന ലക്ഷ്മിയും മാത്രം. എവിടെയും സുദർശനകൌസ്തുഭശോഭകൾ. എവി ടെയാണ് പാഞ്ചജന്യനാദം കേൾക്കാത്തത്. എവിടെ നോക്കിയാലും നയനാഭിരാമമായ ആ തൃക്കണ്ണിന്റെ കടാക്ഷവിക്ഷേപം മാത്രം. എവിടെ നോക്കിയാലും നയനാഭിരാമമായ ആ പ്രിയരൂപം മാത്രം. അനന്തവും അസംഖ്യവുമായ നാരായണാകൃതി എണ്ണിനോക്കാൻ ഒരു ബ്രഹ്മാണ്ഡത്തിന്റെ മാത്രം സ്രഷ്ടാവായ ധാതാവിനുണ്ടോ സാധിക്കുന്നു.

9. അനന്തം അസംഖ്യം നാരായണാകൃതികൾക്കുമുന്നിൽ നിന്ന് സേവകനായി പാടുന്ന ധാതാവിന്റെ മനസ്സിൽ മായ കടന്നുകൂടി. ഞാനും അസംഖ്യൻ, അനന്തനെന്ന തോന്നലുണ്ടായി. ഏകം അനേകമായി തോന്നി. മനസ്സ് വട്ടം ചുററി. പാതിയുരുളപിടിച്ച തൃക്കൈയ്യോടെ ഏകമായി കൈശോരരൂപിയായി നിന്നെ സദാ കാണണമേ. എല്ലാത്തിലും നീ തന്നെ സർവ്വേശ്വരരൂപത്തിലിരിക്കുന്നതായി അറിവുതരേണമേ.

10. ഒന്നായ ബ്രഹ്മത്തെ പലതായി കാണുന്ന മനസ്സിന്റെ വ്യാമോഹം തീർത്തുതന്നാലും. നിന്റെ നാഭിത്താമരയിൽ ജനിച്ച ഞാൻ നിന്റെ മാനസപുത്രിയാണല്ലോ. മോഹമടങ്ങി ഭഗവാനെ നമിച്ച ധാതാവെന്ന ആദികവി ഭഗവദ്കൃപയാൽ സത്യലോകം ദർശിച്ച് സത്യലോകത്തു വിരാജിക്കുന്ന ആദിപ്രജാപതിയും ആദികവിയുമായിത്തീർന്നു (കവിരേവ പ്രജാപ തി).

## 11. കാളിയമർദ്ദനം

1. പൂർവ്വപുരാതനനായ മാന്ധാതാവിന്റെ പുത്രിമാരെ വിവാഹം കഴിച്ച സൌഭരിമുനി, ദക്ഷിണദിക്കിലെ മന്ദഗാമിനിയായ കാളിന്ദിയിൽ ( തിരുനെല്ലിയിലാണിത്) വളരെക്കാലം തപസ്സുചെയ്തു. അദ്ദേഹം എല്ലാ ജീവജാലങ്ങളോടും സൌഭ്രാത്രത്തോടെ 12 വർഷം അഗാധമായ സമുദ്രക്കയങ്ങളിൽ മുങ്ങിക്കിടന്ന് മാധവനെന്ന അമൂല്യമായ മുത്തെടുക്കാൻ തപം ചെയ്തു.

2.ജലത്തിനടിയിൽ കളിക്കുന്ന മത്സ്യങ്ങളിൽ മുനിക്ക് അന്ന് സൌഹൃദമുണ്ടായി. (ദക്ഷിണേന്ത്യയിലെ പാണ്ഡ്യരാണ് മത്സ്യർ). ക്രീഡാനിരതരായ മീനവമക്കളെ (കടൽ യാത്രക്കാരായ സഞ്ചാരികൾ, മുക്കവർ) കാലമെന്ന പക്ഷി താഡിച്ചുകൊല്ലുന്നതുകണ്ട് മുനി ചിന്താകുലനായി. ജീവോ ജീവസ്യ ജീവനം. ജനിച്ചത് മരിക്കണം. മുതലായ കാലാനുസാരിയായ ജന്തു ധർമ്മമാണതെങ്കിലും അതു കാണാനുള്ള ശേഷി നഷ്ടപ്പെട്ടു. ആ ജ്യേഷ്ഠദേവന്റെ (നക്ഷത്ര സമൂഹം, ഇത് ചുമന്ന ഭീമനാണ്) കണ്ണുചുമന്ന് കലങ്ങി. ഗരുഡനെന്ന കാലപ്പക്ഷിയോട് ഇവിടെ കടക്കരുതെന്നാജ്ഞാപിച്ചു.

3. അപ്രകാരം തനിക്കു സുരക്ഷിതസ്ഥാനം തന്ന മുനിയുടെ ശിരസ്സിനു മുകളിൽ മൂന്നു ഫണം വിരിച്ച്, അനുരാധം (അനിഴം) എന്ന പൂക്കുട നിവർത്തിപ്പിടിച്ച്, കാലത്തെ അതിജീവിക്കാനാഗ്രഹിച്ച കാളിയസർപ്പത്തിന്റെ മൂലവംശം (മൂലം നക്ഷത്രമെന്നും അന്വയിക്കുക) വന്നു താമസമാക്കി. കാലത്തിനു കൂടി പ്രവേശനമില്ലാത്ത, നദിയുടെ താഴെയുള്ള ചിരപുരാതന മായ പിതൃക്കളുടെ തെക്കിനിയിൽ അവൻ താമസമാക്കിയപ്പോൾ സൂര്യപുത്രിയായ നദിയുടെ തീരത്തിൽ അങ്ങോളമിങ്ങോളം അവന്റെ ജ്വാലാവിഷം കക്കി.

4. വൃക്ഷങ്ങളുടെ ഇല ഉണങ്ങിക്കൊഴിഞ്ഞു. ശാഖകൾ ജ്വാലാവിഷതാപത്താൽ അഗ്രം വരെ ഉണങ്ങി. ആകാശത്തിൽ പറക്കുന്ന പക്ഷികൾ പോലും ചത്ത് ഭൂമിയിൽ വീണു. സൌഭരി സൌഭ്രാത്രത്തിന്റെ സംരക്ഷണം എന്ന രക്ഷാബന്ധനം കൊടുത്തിട്ടും മീനകുലത്തിന് ഒരു പ്രയോജനവുമില്ലാതായി. കാളിയവിഷത്താൽ അവ കൂട്ടത്തോടെ ചത്തുമലച്ചു

5. കരുണാസാഗരമായ ഭഗവാന്റെ മനസ്സ് പരിതാപകരമായ ഈ ദർശനം കണ്ട് ആർ ദ്ര മായി. എന്നാലും കാരണം കൂടാതെ കാളിയസർപ്പത്തെ പോരിനു വിളിക്കുന്നത് ഉചിത മാ വുകയില്ല. വിഷജ്വാല വമിക്കുന്നത് സർപ്പമെന്ന സൃഷ്ടിയുടെ സ്വഭാവമാണ്. സർപ്പത്വ മാണ്. അതിനെ ദർപ്പമെന്നു പറയാവതല്ല. അപ്പോൾപിന്നെ എന്തു കാരണം പറഞ്ഞാ ണ് മലിനയാക്കപ്പെട്ട എന്റെ പ്രിയസഖി കാളിന്ദിയെ ശുചിയാക്കുക എന്ന് ഭഗവാൻ ആ ലോ ചിച്ചു.

6. ആ ചിന്തയുടെ ചൂട് പരന്നതുകൊണ്ടാവാം, ദാഹിച്ച പശുക്കൂട്ടം കാളിന്ദിയിലെ വെ ള്ളം കുടിച്ചു. ഗോപാലകന്മാരും കുടിച്ചു. ഭഗവാന്റെ കോപത്തെ ഉജ്ജ്വലിപ്പിക്കുവാനെന്ന പോലെ പ്രിയസുഹൃത്തുക്കളും ഗോക്കളുമെല്ലാം ജീവൻ നഷ്ടപ്പെട്ട് ഭൂമിയിൽ വീണു. അമൃത വർഷി ക്കുന്ന കടാക്ഷം കൊണ്ട് മായാമയനായ ദേവൻ അവർക്കെല്ലാം ജീവൻ തിരിച്ചുന ല്കി.

7. മരണത്തിന്റെ വായിൽനിന്നു പുറത്തുകടന്ന് (ഒരു Near death experience ഉണ്ടായ ശേഷം) ഹർഷവർഷപ്പൂംപുതപ്പണിഞ്ഞ് ഉത്തേജിതമായ അംഗങ്ങളോടെ വീണ്ടുമൊരു ജീവിതത്തിലേക്ക് ഉണർന്നവർക്ക് അവിടുത്തെ പ്രഭാവം വിസ്മരിക്കാനാവുമോ. ജീവൻ തിരിച്ചുകിട്ടി ആനന്ദരൂപരായി ആനന്ദക്കണ്ണീരൊഴുക്കി ഗോപാലന്മാർ. ചുററും കൂടി നി ന്ന് ഇമ്പേ എന്ന നാദം കൊണ്ട് വാഴ്ത്തി നക്കിത്തുടച്ച് നന്ദിയും ആനന്ദവും പ്രകടിപ്പിച്ചു മി ണ്ടാപ്രാണികളായ പശുക്കൾ.

8. ഹേ,ശ്രീപതേ, നിന്റെ ദയാവായ്പ് കൊണ്ട് എന്റെ വീട്ടിലും പ്രാണനുപേക്ഷിച്ച ഒരു ദേഹം വീണ്ടും പുനർജ്ജനിക്കുന്ന ആശ്ചര്യം ഞാനനുഭവിച്ചു. ആ കഥ സ്മരിക്കുമ്പോൾ മ നസ്സ് ആനന്ദതുന്ദിലം. ശരീരമാകെ രോമാഞ്ചകഞ്ചുകം. ആത്മാവിൽ ആനന്ദമൂർഛ. ആ ശ്ചര്യം, മഹാ ആശ്ചര്യം .സർവ്വവിഷഹാരിയായ ഹരേ, അവിടുത്തെ കർമ്മമാർഗ്ഗം ആ ശ്ചര്യകരം തന്നെ. അവിടുത്തെ മുഗ്ധമായ കടക്കണ്ണിന്റെ വീക്ഷണം എന്നിലും വന്നുവീണ തും ആശ്ച ര്യകരം. അതിലേറെ ആശ്ചര്യമെന്തെന്നാൽ എത്രയോ മനുഷ്യർ ഇപ്രകാരം നിന്നാൽ പുനർജ്ജനി നേടി ജീവിതത്തിലേക്ക് തിരിച്ചുവരുന്നുണ്ട്. എന്നിട്ടുപോലും ഞാൻ, നീ എന്ന ഭേദമററ അദ്വൈതാനുഭവത്തെ അറിയാതെ എന്നെയും നിന്നെയും ഒന്നെന്ന റിയാതെ അവർ വീണ്ടും സംസാരസാഗരത്തിലുന്നെ മുങ്ങിക്കിടക്കുന്നു എന്നതാണ് മഹാ ശ്ചര്യം.

9. കാരുണ്യക്കടലായ ഈശ്വരൻ തക്കതായ കാരണം ലഭിച്ചതിനാൽ ജലത്തിൽ വാ ഴുന്ന കാളിയനെ യുദ്ധത്തിനു വിളിച്ചു.ജലത്തിൽ മാത്രമല്ല കാററിലും വ്യാപിച്ച സർപ്പവി ഷകണമേററ് ആകെ ഉണങ്ങി വരണ്ട് ശോഷിച്ച ശാഖോപശാഖകളോടെ ഘോരതപ സ്സില മർന്ന മുനിയെപ്പോലെ നില്ക്കുന്ന നീലകദംബക്കൊമ്പത്ത് കൃഷ്ണൻ ചാടിക്കയറി. ചുവ ന്ന തളിരുപോലുള്ള ഭഗവദ്പാദം തൊട്ടപ്പോൾ ഉണങ്ങിവരണ്ട ആ വൃക്ഷം വീണ്ടും പുതി യ തളിരിലകളണിഞ്ഞു. മരക്കൊമ്പിൽ നിന്ന് വലിയ തിരമാലകളിളക്കി ലീലയാടുന്ന നദിയു ടെ മാറിലേക്ക് ഭഗവാൻ എടുത്തു ചാടി.

10. ത്രിലോകങ്ങളുടേയും ഭാരം പേറുന്ന ആദിസൂര്യനാരായണന്റെ ഭാരം അതീവ ഗുരു തരമാവണം. ആ ഭാരം നദിയിൽ ഊക്കോടെ ചെന്നുവീണപ്പോൾ അതിന്നു തുല്യമായി

ഉരുതരമായ ഒരു തിര പൊങ്ങിവന്നു. നദിയിൽ ഘോഷശബ്ദം ഉയർന്നു. നാരായണന്റെ ആറാട്ടിൽ നാരിയും കാമിനിയുമായ നദി തുടികൊട്ടി ആഘോഷിക്കുന്നതുപോലെ തോന്നി.

11 തിക്കിച്ചുഴലുന്ന വെള്ളത്താൽ എട്ടുദിക്കും ക്ഷുഭിതമായപ്പോൾ കോപാന്ധനായ വിഷസർപ്പം പോരിനു പുറപ്പെട്ടു. ഒരായിരം ഫണശൃംഗങ്ങളിൽ നിന്നു തീ വമിക്കുന്ന അവനെ കണ്ടാൽ അത്യുഗ്രമായ വിഷജ്വാലയോടെ ലാവ ചീററുന്ന അഞ്ജനവർണ്ണമായ അഗ്നിപർവ്വതമെന്നു തോന്നും. ചൂടുള്ള ചീററം, ചുവന്നു രക്തവർണ്ണമായ കണ്ണുകൾ, മനസ്സുനിറയേ ക്രോധവും മദവും ഇപ്രകാരമാണ് കാളിയനെന്ന ജ്വാലാമുഖിയുടെ വരവ്.

12. അവൻ കൃഷ്ണന്റെ മെയ്യാകെ ചുററിവരിഞ്ഞ് കൊത്താനാരംഭിച്ചു. ഗോകുലം മുഴുവനും നടുങ്ങി. ദുർനിമിത്തങ്ങൾ കണ്ടു ഓടിവന്നവരെല്ലാം ദാരുണമായ കാഴ്ച്ച കണ്ട് മണ്ണിൽ വീണുരുണ്ടു കരയാൻ തുടങ്ങി.

13. രമാകാന്തനായ കണ്ണൻ തന്റെ ബന്ധനം വിടർത്തി മന്ദഹസിച്ചുകൊണ്ട് ഫണീന്ദ്രന്റെ മണികൾ ധരിച്ച പത്തികളിൽ കയറിനിന്ന് അരമണികൾ കിലുങ്ങുമാറ് നടനം തുടങ്ങി. തളിർശോഭയുള്ള പാദചലനത്താലും നൂപുരനാദത്താലും വളയൊച്ചയാലും സങ്കടം ഹരി ക്കുന്നു. ഗോപാലകരും ഗോക്കളും പക്ഷികളും ദേവഗണങ്ങളും നന്ദഗോപരും യശോദയും മുനിമാർ വാഴ്ത്തിപ്പാടിയ ഹല്ലീസലാസ്യമെന്ന ആ അപൂർവ്വമായ തിരുനടനം കരയിൽ നിന്നുകൊണ്ട് കണ്ടു.

14. അപ്സരകന്യകമാർ നിരനിരയായി വന്നുനിറഞ്ഞ അക്ഷയമായ വിണ്ണിന്റെ മാളികപ്പുറത്ത് അമരന്മാരുടെ ദേവദുന്ദുഭി മുഴങ്ങി. ഗന്ധർവ്വഗായകർ കീർത്തനം പാടി. കമ്പനം കൊള്ളുന്ന മകരകുണ്ഡലങ്ങൾ ആടുമ്പോൾ പൊന്നൊളി ചിതറുന്ന കണ്ണന്റെ കവിൾത്തടങ്ങളും അവമേൽ വെള്ളിയലുക്കുകൾ പോലെ വെള്ളത്തുള്ളികളും അവരെല്ലാം കണ്ടു (വള്ളത്തോൾ കണ്ടപോലെ).

15. വിനയനമ്രമായി താഴ്ന്നില്ലുന്നതിനെ തഴുകി ആശ്വസിപ്പിച്ചും നിസ്സഹായമായി കേഴുന്നതി നെ പ്രേമപുരസ്സരം ചുംബിച്ചും ഞാനെന്നഹങ്കരിക്കുന്ന പത്തികളിൽ താഡിച്ചും ഈശ്വരന്റെ മൃദുലപദങ്ങൾ നിത്യവും ചലിക്കുന്നു. ഈ അനന്തമായ ആനന്ദനടനവും മഥനവും കല്പാന്ത കാലം തുടരുന്നു.

16. എത്ര യുഗങ്ങളായി ഈ ദിവ്യനർത്തനം തുടങ്ങിയിട്ട്. എത്ര ശിരസ്സുകൾ ഈ താഡനമേറ്റ് താഴ്ത്തപ്പെട്ടു. ഈശ്വരന്റെ നർത്തനത്തിന്റെ താളക്രമമാണ് ഇന്നും ഈ ഭൂമിയുടെ രോമാഞ്ചമായ ഋതുപരിവർത്തനതാളമായി കാണുന്നത്.

17. പൊടിഞ്ഞുതകർന്ന അഹങ്കാരം നശിച്ച പത്തികൾ താഴ്ന്നി മടങ്ങുന്ന വേളയിൽ, നീലത്തിരകൾ രക്തശോഭയിൽ ചുവന്നു. എത്രയെത്ര യുഗസന്ധ്യകളിൽ എത്രയെത്ര കാളിയശിരസ്സുകൾ ഇങ്ങനെ താഴ്ന്നു. എത്രയെത്ര കാളിയപത്നിമാർ നിന്നെ തേടിവന്നു. നിന്റെ പാദ കമലങ്ങളിൽ താണുവണങ്ങി സേവചെയ്ത് ദയ അഭ്യർത്ഥിച്ചു. കണ്ണാ, ഞങ്ങടെ ഭർത്താക്കന്മാർ അറിവില്ലായ്മ കൊണ്ടു ചെയ്ത സമസ്താപരാധം പൊറുക്കണേ എന്ന് അപേക്ഷി ക്കയാണവർ. അവരെല്ലാം നിന്റെ ഭക്തകളാണ്.( ഇവിടം മുതൽ 32 വരി നാഗിനികളുടെ സ്തുതിയാണ്).

18. കണ്ണാ, ഞങ്ങൾ കുട്ടിക്കാലം മുതലേ നിന്റെ കഥകൾ കേട്ടുവളർന്നവരാണ്. നിന്നിൽ അനുരാഗം വളർന്നതുകൊണ്ട് നിന്നെമാത്രം നിനച്ച് ജീവിക്കുന്നവരാണ്. സംസാര ജീവിതമെന്ന പ്രാപഞ്ചികതയുടെ കെട്ടിലകപ്പെട്ടതുകൊണ്ട്, നിന്നിലേക്കുള്ള സോപാന പ്പടി കയറിവ രാൻ ഭാഗ്യം കിട്ടാതെ പോയവരുമാണ്. അന്തപ്പുരങ്ങളും അടുക്കളകളും എന്റെ സ്വന്തം എന്ന് കയ്യടക്കിവെക്കുന്ന കാളിയന്മാരും അവരോടെല്ലാമുള്ള ഒരായിരം ചുമതലകളും ഉള്ളവരാണ്. ഗൃഹജോലികൾ ചെറുതാണെങ്കിലും അവയുടെ എണ്ണക്കൂടുതലും ആവർത്തനസ്വഭാവവും കാരണം ഞങ്ങൾക്ക് നിന്റെ സോപാനപ്പടിവരെ വരാനുംകൂടി സമയം കിട്ടാറില്ല.

18. ക്ഷേത്രത്തിൽ വന്നില്ലെങ്കിലെന്ത് മരണത്തിൽപോലും മാമുനിമാരാൽ വന്ദിക്കപ്പെട്ട നിന്റെ പാദം ഓർക്കുന്നവരാണ് ഞങ്ങൾ. വിചാരിക്കുമ്പോഴേക്കും നിന്നെത്തേടി ഓടിവരാനുള്ള അനുവാദം ഞങ്ങൾക്കില്ല. ഒഴിവാക്കാനായി ഒരു നിമിഷവുമൊട്ടില്ലതാനും. പ്രാരബ്ധകർമ്മങ്ങളുടെ വിഷമം പിടിച്ച കടുംകെട്ടിനകത്ത് പാമരകളായ ഞങ്ങൾ ബന്ധിക്കപ്പെട്ടിരിക്കയാണ്.

20. എങ്കിലും എല്ലാ ദിവസവും വീട്ടിലെ തെക്കുപടിഞ്ഞാറെ മൂലയിലെ പാമ്പിൻകാവിൽ മംഗളകരമായ ഒരുതിരി കത്തിച്ച് സന്ധ്യാദീപം കാട്ടുന്ന വ്രതം ഞങ്ങൾ ഒരിക്കലും ഉപേക്ഷിച്ചില്ല. ഒരുപക്ഷേ ആ പുണ്യകർമ്മത്താലാവാം, പുണ്യക്കടലായ നിന്നെ നേരിട്ടു കാണാനുള്ള ഭാഗ്യം ഞങ്ങൾക്കു കിട്ടിയത്.

21. ഞങ്ങളുപോലുമറിയാതെ ഞങ്ങളെ ബന്ധിച്ചുനിർത്തിയിരിക്കുന്ന കയറാണ് ഈ ഗാർഹികബന്ധങ്ങൾ.സത്യശീലരായ ഞങ്ങൾ ഈ കയറുപിരിക്കാനല്ലാതെ മററ് യാതൊന്നും ശീലിച്ചിട്ടില്ല, ശീലിക്കണമെന്നാശയുമില്ല. ഞങ്ങടെ കയറ് (കാളിയൻ) തിരിച്ചു തരൂ. ഞങ്ങളെ വീണ്ടും ബന്ധിതരാക്കൂ. ബന്ധിതരായ ഞങ്ങളെപ്പോലുള്ള മനുഷ്യർ കാണുന്ന സുന്ദരസ്വപ്നത്തിന്റെ പേരാണ് സ്വാതന്ത്ര്യം. ബന്ധനം പോയാൽ ആ സ്വപ്നവും പോയി.

22. മുമ്പ് സത്യവാനെ മരണത്തിൽ നിന്ന് രക്ഷിച്ച് സാവിത്രിക്കു കൊടുത്തപോലെ കാളിയപാശത്തെ ആ കാമിനിമാർക്ക് മടക്കിക്കൊടുത്തു. ഭഗവാൻ പറഞ്ഞു, രമണക ദ്വീപം എന്ന അതിസുന്ദരമായൊരു സാമ്രാജ്യമുണ്ട്. എല്ലാ ഫണീശ്വരന്മാരും അവിടെ പോയി വസിക്കുക. എന്റെ പാദമുദ്ര പതിഞ്ഞതിനാൽ ഇനി നിന്റെ ശിരസ്സിൽ ഗരുഡൻ കൊത്തുകയില്ല. അവൻ നിന്റെ അനുജനും എന്റെ പ്രിയതോഴനും സച്ചരിത നുമാണ്. അതിനാൽ ഭയം വേണ്ട.

23. സുകൃതികളായ ആ നാഗിനിമാർ ഫണികളിലണിഞ്ഞ മാണിക്യമണികളും പട്ടും ഒരായിരം സുഗന്ധപുഷ്പങ്ങളും തങ്ങളുടെ പ്രിയനായ കണ്ണന്റെ തിരുവുടലിൽ ചാർത്തി. ആനന്ദാശ്രുക്കൾ തുകിനില്ക്കുന്ന ആ സഖിമാരുടെ ആശ്ലേഷവും, ഒരു ചെറുതെന്നലായി നിന്നെ തടവുന്ന ദേവകന്യകമാരുടെ ദിവ്യാനുരാഗവും, ശൈശവസ്വപ്നങ്ങളിലെ സുധാ സിന്ധുവിനെ സദാ തേടുന്ന എന്റെ ഹൃദയത്തിലെ പ്രേമാനുഭൂതിയും, ഹേ, ശുഭനീരദവ ർണ്ണാ, നീ തിരുമെയ്യിലണിഞ്ഞാലും.

23. വളരുന്ന കാട്ടുതീയിൽ ചമതക്കാടു മുഴുവനും ഇളകിജ്വലിച്ച് തിളക്കുന്നു. നാനാദിക്കിലും പാലയ, പാലയ എന്ന് ആർത്തുകരയുന്ന നാദം പശുപതി (കൃഷ്ണൻ) കേൾക്കുന്നു. ഒരു ഗായത്രീദർശനത്തിന്റെ ചൈതന്യക്കടലായി പുതിയ ഒരുദയം തൃക്കണ്ണു തുറക്കുന്നു. സത്യത്തെ മൂടിയ സ്വർണ്ണപ്പാത്രം നീക്കി സ്വർഗ്ഗദ്വാരം മെല്ലെ തുറക്കുന്നു. സംസാരമെന്ന കാട്ടുതീ മുഴുവനും ഭഗവാൻ തന്റെ തിരുവായാൽ കുടിച്ചുവററിച്ച് ജീവാത്മാക്കൾക്ക് മുക്തി നല്കുന്നു.

25. സംസാരമെന്ന അഗ്നി ഉണ്ടായതും ഭഗവാന്റെ വിരാട്ത്രൂപത്തിൽ നിന്നാണ്.അതു വററിക്കണമെങ്കിൽ ആ വിരാട്ത്രൂപത്തിന്റെ (വിശ്വരൂപം)മുഖം കൊണ്ടുതന്നെ പാനം ചെയ്യണം. അതിൽ തന്നെ വിലയിക്കണം. സംസാരമെന്നെ പൊള്ളുന്ന അഗ്നി നല്കുന്ന ശോകങ്ങൾ കയ്യിലെ ചെറുകുമ്പിളിലെടുത്ത്, ഒററക്ക് കുടിച്ച്, സഹിച്ചു തീർക്കാനും എന്റെ പ്രിയഗുരുവായൂരപ്പാ, നിന്റെ പ്രിയതമയായ ഞാൻ പഠിച്ചുകഴിഞ്ഞിരിക്കുന്നു. ചിദഗ്നിയായ നിന്നിൽ വിലയം പ്രാപിക്കണമെങ്കിൽ, എന്നെയും അഗ്നിയാക്കി ജ്വലിപ്പിക്കാതെ തരമില്ലല്ലോ.

## 12 ഐഷീകം

1. ഒരിക്കൽ കാമദായകനായ ഭഗവാനും രാമനും കൂടി, വൃന്ദാവനത്തിന്റെ ഭംഗി ആസ്വദിച്ചുകൊണ്ട് ഭാണ്ഡീരകമെന്ന വൃക്ഷച്ചുവട്ടിലെത്തി.

2. ഗ്രീഷ്മഋതുവിന്റെ ഊഷ്മളമായ ചൂടും ഭഗവാനെ പിരിഞ്ഞ വിരഹച്ചൂടും കൊണ്ട് വലഞ്ഞ്, മോഹിതരായി പശുക്കൂട്ടങ്ങൾ ദാഹിച്ചുമറിനടന്നു.

3. സംസാരികളും അതുപോലെ പലതും ദാഹിച്ചുമറി നടക്കുന്നവരാണ്. പശുക്കളെപ്പോലെ ദുഃഖിതരും മോഹിതരുമാണ്. പുതിയ പച്ചപ്പുല്ലുകൾ കണ്ടാൽ അവിടെ സുഖം കൂടുമെന്ന് കരുതി പഴയ പുല്ലുമേടുകൾവിട്ട് അലയുന്നവരാണ്. അക്കരപ്പച്ച കാട്ടി മോഹിപ്പിക്കുന്ന സ്വർഗ്ഗമരീചിക തേടുന്നവരാണ്. നഷ്ടപ്പെട്ടതിനെ വിചാരിച്ച് ഉരുകിയും അവ തിരിച്ചു കിട്ടാൻ ദാഹിച്ചും സംസാരമെന്ന ഐഷീകപ്പുല്ലുമേട്ടിൽ സഞ്ചരിക്കുന്ന നിന്റെ ധേനുക്കളാണ് ഞങ്ങളും.

4. ഈ വനത്തിൽ ഞങ്ങൾക്കു സുരക്ഷിതമായി നടക്കാനൊരു പാതയില്ല. തലോടി ആശ്വസിപ്പിക്കാനൊരു സ്നേഹമസൃണമായ കയ്യില്ല. ചുററും ചീറിയടുക്കുന്ന കാട്ടുതകർക്കുന്ന ചുട്ടുപൊള്ളുന്ന തീ മാത്രം.

5. കണ്ണുകൾ ഇറുക്കി അടക്കുമ്പോൾ നിന്റെ തിരുവചനം കേൾക്കുന്നു. കണ്ണുമിഴിക്കുമ്പോൾ എവിടെ ഐഷീകം, എവിടെ അഗ്നി. ഞങ്ങൾ പഴയപോലെ ഭാണ്ഡീരകവടത്തിന്റെ താഴെ ഇരിക്കുകയാണ്. അത്ഭുതകരം തന്നെ ഈ മായാദർശനം.

6. പാതിരിപ്പൂക്കൾ വിടർന്ന ഗ്രീഷ്മത്തിൽ പകുതി കളിയായും പകുതി കാര്യമായും അവിടുന്ന് ഞങ്ങൾക്കു മായാവിഭവങ്ങളെല്ലാം തന്നുവല്ലോ. തപിപ്പിക്കുന്ന ഗ്രീഷ്മം വന്നത് നിന്നെ ഭജിക്കാത്തവന്റെ ഉള്ളിലെ ഭാരം കൂടിയ ദുഃഖംപോലെയും നിന്നെ പ്രേമിച്ചു ഭജിക്കുന്നവരുടെ ഉള്ളിലെ കളങ്കം നീക്കിവിളക്കുന്നതുപോലെയുമാണ്. ആ ഗ്രീഷ്മ ത്തിൽ ഒരുദിനം യമുനാതീരത്തുവെച്ച് ഞങ്ങൾക്ക് ശരിയായ പാത (ധർമ്മമാർഗ്ഗം) കാണിച്ചുതന്നത് നീയല്ലേ. വനമാല ചൂടിയ മാധവാ, അന്ന് നിന്റെ ഭഗവദ്ഗീതാ തേജസ്സിൽ ഞങ്ങളെ മു

ക്കിത്തോർത്തിയില്ലേ. അങ്ങനെ ഞങ്ങളുടെ കളങ്കം നീക്കി നിർമ്മലരാക്കിയില്ലേ.

7. ഗ്രീഷ്മം കഴിഞ്ഞു, വർഷർത്തു വന്നു. നിന്നെപ്പോലെയാണ് അവയുടെ രൂപഭാവങ്ങൾ. നിന്റെ ശരീരവർണ്ണമായ ശ്യാമമേഘങ്ങൾ. മഞ്ഞപ്പട്ടാടയായി മിന്നല്പ്പിണരുകൾ. കരുണാവർഷമായി മഴത്തുള്ളികൾ. ആനന്ദനൃത്തമാടുന്ന ഭൂമിയുടെ ഉടുപുടവ മയില്പച്ചനിറം. ആ മയിലാടപ്പീലിയുടുത്ത് നൃത്തം വെക്കുന്ന മയിലുകൾ പാടുന്ന ഷഡ്ജസ്വരങ്ങൾ.

8. ഹർഷം നല്കുന്ന വർഷത്തിന്റെ ഞാറ്റുവേല. മഴ കൊള്ളാതിരിക്കാൻ നമ്മൾ, തോഴരു മൊത്ത് ഗോവർദ്ധനഗുഹകളിലോരോന്നിലും ഇരുന്ന് എത്രയെത്ര ചുമർച്ചിത്രങ്ങളാണ് ആ ഗുഹകളിൽ വരച്ചുവെച്ചത്. നിന്റെ പീലിത്തുവലിന്റെ തുമ്പത്ത് ചായമണിഞ്ഞ് പശുപക്ഷികളേയും, തോഴരേയും എല്ലാം അതീവ ചാരുതയോടെ നീ ഗുഹാചിത്രങ്ങളായി വരച്ചുവെച്ചില്ലേ. എന്റെ പ്രിയതോഴാ.

9. അതിമനോഹരമായ നമ്മുടെ പഴയ ജന്മങ്ങളുടെ വൃദ്ധാചലങ്ങളിൽ എന്റെ സ്മൃതി അലയുമ്പോൾ, ഇന്നും ആ ചാരുചിത്രങ്ങൾ ഓരോന്നും നിന്റെ സുഖരാഗച്ചെപ്പുകളായി എന്നെ വിളിക്കുകയാണ്. എന്നിൽ രാഗം (വർണ്ണം, അനുരാഗം) നിറക്കുകയാണ്.

10. ഗിരിശിഖരങ്ങൾ ഷഡ്ജത്താൽ ഹരീ ഹരീ എന്ന ഹരിനാമം പാടുമ്പോൾ (അതിൽ ശ്രദ്ധിക്കുകയാൽ) കുടജകദംബപ്പൂമാല കോർക്കുകയായിരുന്ന എന്റെ വിരലു മുറിഞ്ഞത് ഓർമ്മ വരുന്നു. അങ്ങനെ, എന്റെ ചൂടുള്ള രക്തക്കറ പതിഞ്ഞ മഞ്ജുളവനമാല ചാർത്തി നിന്നുകൊണ്ട്, എന്റെ വിറയ്ക്കുന്ന അധരപ്പൂവിലെ സുഗന്ധരാഗം (ചുവപ്പുനിറം, അനുരാഗം) കവർന്നെടുത്ത് നീ അതുകൊണ്ട് എത്രയെത്ര ശിലകളിൽ എത്രയെത്ര പീലിത്തുവല്ച്ചിത്രങ്ങൾ വരച്ചുവെച്ചു.

11. വീണ്ടും മന്മഥകാന്തി പരത്താനായി ശരത്കാലം വന്നു. അനുരാഗിണിയായ എന്റെ മനസ്സുപോലെ വിമലതമമായ മേഘങ്ങൾ ആകാശത്തിൽ നിറഞ്ഞു.

12. ചിദ്, ആനന്ദം, സത് എന്ന നിന്റെ ബ്രഹ്മരൂപം പ്രത്യക്ഷനേത്രത്താൽ തന്നെ നുകർന്ന ഗോപികമാർ ആ പ്രേമാമൃതപാനം കാരണം സാമസംഗീതം പാടാൻ തുടങ്ങി. ബ്രാഹ്മ മുഹൂർത്തത്തിലുണർന്ന് പുലരി പൊടിച്ചുവിടരുമ്പോൾ തന്നെ ആ സന്മതിമാരുടെ (നല്ല മനസ്സുകളുള്ളവർ, സജ്ജനം) ചിത്തത്തിൽ നിന്റെ മതിമോഹനവിഗ്രഹമാണ് ധ്യാനിക്കപ്പെടുന്നത്. നീ പശു മേക്കാൻ പോകുമ്പോൾ കാതരകളായ ആ യോഗിനിമാർ ചെവിയോർക്കുന്നു. മുരളീനാദം കേൾക്കുന്നുണ്ടോ. പശുക്കളുടെ കുടമണി കിലുങ്ങുന്ന ശബ്ദം കേൾക്കാനുണ്ടോ.

13. ബോധിവൃക്ഷത്തിന്റെ ചാഞ്ഞനിഴലിൽ ശീതളവും മൃദുലവുമായ കല്ലറയിൽ പാദം സ്വസ്തികമായി പിണച്ചുവെച്ച്, മുഗ്ദ്ധാധരത്തിൽ മന്ദഹാസപ്പുതുനിലാവുമായി നില്ക്കുന്ന കൃഷ്ണാ, തളിരിന്റെ രാഗം ചേർന്ന ചുണ്ടിനെ ഉമ്മവെക്കുന്ന നാളികയിൽ, നിന്റെ പ്രാണാമൃതം തന്നെയായ മാരുതനെ പ്രവേശിപ്പിച്ച് അനേകം രാഗരാഗിണിമാലികകൾ നീ തീർത്തുകൊണ്ടിരിക്കവേ, ഓരോരോ രാഗിണിയിലും പ്രാണഞരമ്പു പിടയ്ക്കുന്ന കമ്പനതരംഗങ്ങൾ ഉണരുകയാണ്. (അനുരാഗിണിമാരിലും അത് അനുരണനം ചെയ്യുന്നു)

14. സർവ്വവികാരസ്തംഭനം കൊണ്ടും, നിശ്ചലവും നിഷ്ക്കളവുമായ ഭാവം കൊണ്ടും നിത്യനിരാമയനായ നീ എന്നേയും നിത്യസമാധി അവസ്ഥയിൽ എത്തിച്ചിരിക്കുന്നു.

15. പശു, പക്ഷി, ആകാശം, ശില, ചെടി, സാഗരം, ഞാൻ, നീഎല്ലാം രാഗം കൊണ്ട് താനേ ഒന്നായിച്ചേർന്ന് ലയിക്കുമ്പോൾ, ആ ബ്രഹ്മാനന്ദാനുഭൂതിയിൽ, കണ്ണടച്ചിരിക്കുമ്പോളും, നീ എന്റെ സമീപത്തില്ല വനത്തിൽ സഞ്ചരിക്കയാണെങ്കിലും (എവിടെയാണെങ്കിലും) ഉൾക്കണ്ണിൽ, ചിന്തയിൽ അവിടുത്തെ സുന്ദരരൂപം സദാ പ്രത്യക്ഷദർശനമായിരിക്കുന്നു. ആ സമാധി എപ്രകാരമുള്ളതാണ്.

16. ഇളകാത്ത, നിശ്ചലമായ യോഗിചിത്തത്തിൽ നിന്റെ അംഗുലി മാത്രം ഓടക്കുഴലിലെന്നപോലെ ഇളകി രാഗമുളവാക്കുന്നു. ഇളകാത്ത ചിത്തത്തിൽ നിന്റെ പാദമലരു മാത്രം താളവൃത്തങ്ങൾ സൃഷ്ടിച്ച് ഇളകുന്നു. കല്പം, വികല്പം ഇവയറ്റ നിർവ്വികല്പ സമാധി ഇതാണെന്ന് മനസ്സ് പറയുന്നു.

17. ഒരൊററ ശ്രുതി കൊണ്ടു പ്രാപിക്കാനാവുന്ന അസുലഭനിർവൃതി നുകരാൻ പുറം കണ്ണുകൊണ്ട് കാണേണ്ട ആവശ്യമുണ്ടോ. പ്രത്യക്ഷദർശനത്തിന് അകക്കണ്ണുകൾ പോരേ.

18. നിന്റെ പാദപത്മം പതിച്ചതുകൊണ്ട് എന്റെ അകതാർ അനേകം ബ്രഹ്മാണ്ഡപ്പെരുന്താമരപ്പൂക്കൾ വിടരുന്ന ആകാശഗംഗയായിക്കഴിഞ്ഞു. നിന്റെ സാമഗാനം പാടാൻ മാത്രമാണ് എന്റെ മനസ്സ് ഇന്ന് കുളിരണിയുന്നത്. നിന്നിലെ രാഗം, ഈ ഭൂമിയിലെ സാധാരണ ദൈനംദിനകർമ്മങ്ങളിൽ താല്പര്യമില്ലാതാക്കിത്തീർത്തു (മൂഢത ചേർത്തു).

19. ഉറികളിൽ വെണ്ണ നിറക്കുമ്പോളും മനസ്സുനിറയെ നിന്റെ ഓടക്കുഴലിന്റെ നാദമാണ്. മനസ്സിൽ പുതിയപുതിയ കവിത കിളിർക്കുമ്പോൾ വീട്ടിനകത്ത് ചെയ്യാനുള്ള അനേകം ജോലികൾ മറന്നുപോകുന്നു.

20. ഈശ്വരദാസിയായി എന്നെന്നും സേവനമനുഷ്ഠിക്കാനുള്ള മോഹം ഉദിച്ചുപോയതു കൊണ്ട് സംസാരജീവിതവും അതിലെ പ്രധാനഘടകമായ അടുക്കളയും പതുക്കെപ്പതുക്കെ അസ്വാതന്ത്ര്യചിഹ്നമായ കാരാഗൃഹമായി മാറിപ്പോയി.

21. നിളാതീരത്തെ മണ്ണുകൊണ്ട് ഞാൻ മംഗളഗൌരീവിഗ്രഹം ഉണ്ടാക്കി (കാത്യായനീ വ്രതം അനുഷ്ഠിക്കാനായി). നിന്റെ നാമം പാടാനും കഥ കേൾക്കാനുമുള്ള രതി കൊണ്ട് ഇന്നു മററുള്ളതെല്ലാം മറന്നുപോയിരിക്കുന്നു.

22. നിന്നെ അണിയിക്കാൻ സുഗന്ധപുഷ്പവനമാല കോർക്കുമ്പോൾ സന്ധ്യകൾ ഞാൻ തന്നെയായി മാറി, ചുവന്ന കാവിയുടുത്ത് തപസ്സുചെയ്യുന്ന ദേവിമാരായി ജപിക്കുന്നു.

23. കൃഷ്ണാ, ഈ ഉയിരിന്റെ വെണ്ണ കവർന്നുതിന്നാൻ നീ എന്നാണ് വരിക ഇപ്രകാരം കാത്യായനീവ്രതമെടുത്ത് മെലിഞ്ഞുതളർന്ന ഗോപികമാർ വിളിക്കുന്നതു കണ്ടും കേട്ടും ദയാർദ്രനായ ഭഗവാൻ നദീതീരത്തെത്തി. അവർക്ക് പുതിയ പ്രസാദം നല്കി. തിരുവാതിര കുളിക്കാനായി ദേവിമാർ നിളയിലിറങ്ങിയപ്പോൾ, അവർ തീ കായാൻ കൂട്ടിയ വിറകെരിയുന്ന മണല്പരപ്പിൽ അഴിച്ചിട്ട വസ്ത്രങ്ങൾ ചിതറിക്കിടന്നു. മലരു വറുത്തുകളിച്ചും തുടിച്ചുകളിച്ചും അവർ തിരുവാതിര ആഘോഷിക്കുന്ന മന്ത്രശ്രുതി എങ്ങും പരന്നു.

24. ആകാശത്തിലുദിച്ചുനില്ക്കുന്ന ആർദ്രാനക്ഷത്രത്തിനടുത്താണ് ഇപ്പോൾ നീയാകുന്ന പൂർണ്ണചന്ദ്രൻ (കൃഷ്ണൻ ചന്ദ്രവംശജനാണ്). അംബരമെല്ലാം ചുരുട്ടിക്കൂട്ടിയെടുത്ത് ( വസ്ത്രം, ആകാശം എന്ന് രണ്ടർത്ഥം അംബരത്തിന്) മരക്കൊമ്പിൽനിന്ന് ഒരു മുഴംകോലകലത്തിൽ ശരത്കാലചന്ദ്രൻ ഉദിക്കുന്നു, പൂക്കളുടെ പ്രകാശം പുഞ്ചിരി തൂകുന്നു (അമ്പിളി പൊങ്ങി നില്ക്കുന്നിതാ മരക്കൊമ്പിന്മേൽ നിന്നു കോലോളം ദൂരത്തിൽ എന്ന കവിതാശകലത്തോടു കടപ്പാട്) നർമ്മം കലർന്ന ഒരു മൃദുസ്മിതം ഈ വികൃതിചെയ്ത നിന്റെ (ശൈശവ പ്രായം വിടാത്ത) ഇളംചുണ്ടററത്തും വിടരുന്നു.

25. പുടവ (വസ്ത്രം, കല്യാണപ്പുടവ) കൊടുക്കാൻ നിനക്കെന്തൊണിത്ര മടി. കുടമുല്ലപ്പൂക്കൾ പീലിത്തിരുമുടിയിൽ ചൂടിയ കൃഷ്ണാ, ഒരു ചെറുതാലിച്ചരടിന്റെ അററത്തിട്ട് ആ വെളളിത്താലിത്താരകയെ ശാരദമേഘപ്പുടവയോട്ടുകൂടി താഴേക്ക് ഞങ്ങൾക്കായി ഇട്ടുതരു, ഈശ്വരാ.

26. കൃഷ്ണൻ പറഞ്ഞു സംസാരപ്പുഴകളെ തരണം ചെയ്ത് വരൂ. രതിയുടെ തിരകളെയെല്ലാം ഉപേക്ഷിക്കൂ. വളരെയേറെ വിരക്തിയുടെ കവ്യങ്ങൾ (പിതൃക്കളുടെ പിണ്ഡച്ചോറ്) വീണകിടക്കുന്ന ഈ പിതൃഭൂമിയുടെ മണല്പുറത്തേക്ക് വന്നുനില്ക്കൂ. സ്വന്തം ശരീരവും വെറും മുഞ്ഞപ്പുല്ലാണ് എന്ന് മനസ്സിലാക്കി അവയിലുള്ള ആസക്തി, ഈ നദിയിലെ പുണ്യജലത്തിൽ അഞ്ജലിബദ്ധരായി നിന്ന് ഒഴുക്കിക്കളയൂ (ആത്മപിണ്ഡം വെക്കുക). അപ്രകാരം നിങ്ങൾ ആത്മസ്വരൂപരാവുമ്പോൾ ഞാൻ നിങ്ങളെ തിരുതാലി അണിയിക്കും, പുതുപുടവ മുറിച്ച് എന്റെ മണവാട്ടിമാരാക്കും.

27. അങ്ങനെ ഒരു സുദിനം വരും. അന്ന് നിങ്ങടെ അഭിലാഷങ്ങൾ പുതുപൂവണിയും. തോഴിമാരേ, അന്ന് ഈ നദിക്കരയിലെ പിതൃസ്ഥാനത്ത് നാമൊന്നിച്ച് രാസവിലാസിത മായ മൃദുചലനങ്ങളോടെ ഒരേ നൃത്തം ആടുന്നതാണ്. ഇത് ഞാൻ നിങ്ങൾക്കു തരുന്ന വാഗ്ദാനമാണ്.

## 13. രാസലീല

1. സ്ഫുരിക്കുന്ന പരബ്രഹ്മാനന്ദരസപ്രവാഹത്താൽ പൂർണ്ണമായ കൈവല്യമെന്ന മഹാസുധാസിന്ധുവിൽ സദാ ഉണർവ്വിലും സ്വപ്നസുഷുപ്തികളിലുംനിമഗ്നമായിരിക്കുന്ന എന്റെ ചിത്തം ഭഗവാനേ, അവിടുത്തെ പാദാരവിന്ദങ്ങൾ നിത്യവും സ്മരിക്കുന്നു.

2 ഘനീഭവിച്ച നിലാവു പൊഴിയുന്ന കാളിന്ദീതീരം. നിന്റെ ചുണ്ടുതൊട്ട മുരളിയിൽ ഉണരുന്ന സമ്മോഹനങ്ങളായ രാഗവീചികൾ കുളിർകാററിൽ ഒഴുകിവരുന്നു.

3. ഓരോരോ രാഗമൂർഛനകളിലും രാഗിണികളും മോക്ഷിണികളുമായ (മോക്ഷം ലഭിച്ച വരെന്നും സ്വതന്ത്രരാക്കപ്പെട്ടവരെന്നും) അനേകം സമ്മോഹിതർ (ഗാനം, കാമിനിമാർ രണ്ടർത്ഥം അന്വയിക്കുക) പുറത്തേക്ക് ഒഴുകി വീണ് പ്രസരിക്കുന്നു. പ്രകാശിതരാവുന്നു. ശ്രുതിബന്ധുരങ്ങളായ സപ്തസ്വരങ്ങളാലുള്ള നിന്റെ സ്വരമാലികകൾ ഞങ്ങളി ലെത്തുമ്പോൾ പിന്നെ മറ്റ് ഏതുവിഷയത്തിലാണ് ആസക്തി തോന്നുക .

4 ഞങ്ങളിൽ ഗൃഹകാര്യതല്പരരായ അമ്മമാരുണ്ട്, സേവനോത്സുകരുണ്ട്, ശാസ്ത്ര ജ്ഞകളുണ്ട്. എല്ലാവരും നിന്റെ മുരളീഗാനത്താൽ മോഹിതരായി എല്ലാമുപേക്ഷിച്ച് നിന്നിലെത്തിയിരിക്കുന്നു.

5 ഈ വേണുനാദം ശ്രവിക്കുമ്പോൾ എന്തിനാണ് വേറെ ഒരാഭരണം, എന്തിനാണ് വിശി ഷ്ടവസ്ത്രങ്ങൾ. പരമാത്മാവിന്റെ അർദ്ധാംഗിനിയായി, ശരീരഭാരങ്ങളെല്ലാം അഴിച്ചുവെച്ച്, നഗ്നമായ ജീവാത്മാക്കൾ ഓരോന്നും നിന്നിലെത്താനും ലയിക്കാനുമായി പാട്ടുപെടു ന്നതിന്റെ ആരവമല്ലേ, ചുററും കേൾക്കുന്നതെല്ലാംതന്നെ.

6. ഓടക്കുഴൽ വിളിയിൽ പരിസരബോധം മറന്ന സുന്ദരിമാർ മാല അരക്കെട്ടിലും കാഞ്ചി കഴുത്തിലും സ്ഥാനം മാറി അണിഞ്ഞു. പ്രേമപട്ടാഭിഷേകത്തിനായി കൊണ്ടുപോകുന്ന കലശങ്ങളുടെ വായ ആരെങ്കിലും മൂടാറുണ്ടോ. അവർ ലജ്ജവിട്ട് ഇപ്രകാരം പറഞ്ഞു

7. എന്റെ മനസ്സുതന്നെ ചിത്സുഖാകാരമാർന്ന ദേവനിരിക്കുന്ന ബ്രഹ്മപദമായി, ഗർഭ ഗൃഹമായിത്തീർന്നു. അപ്പോൾപ്പിന്നെ, ക്ഷേത്രകവാടങ്ങളിൽ ചെന്നു മുട്ടിവിളിക്കേണ്ടതു ണ്ടോ. ഏകപുരുഷൻ എന്നെ പ്രാപിച്ചുകഴിഞ്ഞു. പാമരരായ മനുഷ്യർ അങ്ങയെ ഗോപി കമാരുടെ ജാരനെന്നു പറയുന്നു. അവരുണ്ടോ സാരമറിഞ്ഞിട്ട്. മന്ദസ്മിതാർദ്രമായി സൌ ന്ദര്യസാരമായി സീമാതീതമായ കാരുണ്യപൂരമായി വിശ്വവിമോഹനനായ , ബ്രഹ്മപുരു ഷനായ അവിടുന്ന് എന്നിൽ പ്രവേശിക്കുമ്പോൾ മററ് ഒന്നും തന്നെ സാരമായി അനുഭവ പ്പെടുകയില്ല(സാരമറിയാത്ത പാമരപ്പരിഷയുടെ അപവാദം സാരമായി തോന്നുകയില്ല).

8. കാമദേവന്റെ പഞ്ചബാണംപോലെ പഞ്ചേന്ദ്രിയപ്പൂക്കൾ തൊടുത്ത കരിമ്പുവില്ലാണ് എന്റെ ശരീരമാകുന്ന പുണർതവില്ല്. ത്രിഗുണാത്മകമായ ഈ വില്ല് അവിടത്തെ ത്ര്യംബ കമാണ്. ഈശ്വരാ, നീ വന്ന് ഈ ത്ര്യംബകം അതിവേഗം മുറിച്ച് രാഗിണി യായ ഈ സീതയെ വേഗം സ്വന്തമാക്കിയാലും.

9. ഒമ്പതു രത്നക്കല്ലുകളിൽ ഒമ്പതു ദ്വാരങ്ങളിട്ട് (നവദ്വാരങ്ങളുള്ള ശരീരം) ഞാൻ കോർ ത്തു വെച്ച ഈ പുതിയ ജന്മത്തിലെ ദിവ്യഹാരം (യദുവല്ലഭഹാരം എന്നാണ് കവി യുടെ ജന്മദിനത്തിലെ കലിദിനസംഖ്യ) നിന്റെ നീലവക്ഷസ്സിൽ (ആകാശത്തി ൽ) ലയിപ്പി ക്കുക. നിന്റെ ഓടക്കുഴലിലെ മധുരസംഗീതനാദമായി എന്നെ മാറ്റിയാലും (ആകാശത്തി ലാണ് നാദതരംഗകമ്പനങ്ങൾ ലയിച്ചുകിടക്കുന്നത്).

10. ഞാൻ നിന്റെ ഗീതയായി മാറിയാലേ എന്നിൽ കുലസ്ത്രീധർമ്മം സമ്പൂർണ്ണമായി ത്തീരു കയുള്ളൂ. പഴയ ജന്മത്തിൽ യമുനാതീരത്തെന്നപോലെ, ഇപ്പോഴും ചന്ദ്രികവീണ നിളാ തടത്തിൽ വന്നുചേരുക. മാധവാ, വരൂ, എന്റെ അഹന്തകളെല്ലാം കൌസ്തുഭരത്നമാ ക്കി നിന്റെ മാറിൽ ചേർക്കു. കേശവാ, വരൂ, എന്റെ കർമ്മമാലകളെല്ലാംതന്നെ സുഗന്ധ വനമാലകളാക്കി മാറിൽ ധരിക്കു.

11. നിന്റെ കരത്തിലെ (കൈ, രശ്മി, രണ്ട് അർത്ഥം) താലിച്ചരടിന്റെ അറ്റത്ത് എന്റെ മനസ്സാകുന്ന താലികെട്ടി അതിനെ ആർദ്രയാക്കുക (സ്നേഹത്താൽ അലിയുന്നത്, തിരു വാതിര രണ്ട് അർത്ഥം) തപോശുഷ്കമായ തീക്കനലുപോലെ ഉജ്ജ്വലിക്കുന്ന ഈ തിരു വാതിരയെ നിന്റെ സ്വന്തമാക്കുക.

12. നീ പണ്ടു വെട്ടിയ ധർമ്മപഥമെന്ന മാർഗ്ഗത്തിന്റെ ശീർഷത്തിൽ (തലയ്ക്കൽ), മാർ ഗ്ഗ ശീർഷമെന്ന രാശിഭാഗത്ത്, സ്ഥാപിച്ച കല്ലുവിളക്കായി ജ്വലിക്കുന്ന ഞാനെന്ന തി രുവാതിരയെ നിന്റെ സുന്ദരമായ തിരുമാറിൽ ചാർത്തിയ രത്നമായി ഈ വഴി പോകുന്ന വഴിപോക്കരെല്ലാം (സത്തുക്കൾ) കാണട്ടെ. അറിയട്ടെ (ബ്രഹ്മപുരുഷന്റെ തിരുമാറ് ത്രി മൂർത്തമാണ്. ത്രിമൂർത്തികളും ആ രാശിഭാഗത്തു കാണുന്നു).

13. എന്റെ തിളക്കത്തിൽനിന്ന്, നിന്റെ പരമപദത്തിലേക്കുള്ള രാജവീഥി ആ സജ്ജ നങ്ങൾ അറിയട്ടെ (ഞാനവർക്കു മാർദർശിയായി ഭവിക്കട്ടെ). എന്റെ ചിന്തകളുടെ സ ന്ധ്യാകുങ്കുമം ചാർത്തിയ മേഘപ്പട്ടു നീർത്തി വിരിച്ചതിന്മേൽ വന്നിരുന്ന്, ആർദ്രാ നക്ഷ ത്രമായ എന്നെ പുണർന്ന്, നിന്റെ മധുരസല്ലാപശ്രുതികളെക്കൊണ്ട് ,നഗ്നമായ എന്റെ ജീവാത്മാവിൽ അമൈഥുനസൃഷ്ടിയായ മാനസപുത്രന്മാരെ (ശിഷ്യരെ) സൃഷ്ടി ക്കുക. അ

വർ സത്യശീലരാകയാൽ മനോഹരന്മാരായ സത്യപുത്രന്മാരെന്ന് (സത്യവ്രതർ) അറിയപ്പെടട്ടെ.

14. നക്ഷത്രമുല്ലമാല ചാർത്തിയ നിന്റെ കാമദേവസദൃശമായ ശ്യാമളശരീരം ആയിരം ക ണ്ണു കളാൽ മുത്തിക്കുടിച്ച് ഞാൻ ആനന്ദസാഗരം കാണട്ടെ. അനുഭവിക്കട്ടെ. ഈ അംഗാരം (കരി, ചൊവ്വ എന്ന് രണ്ട് അർത്ഥം) കൊണ്ടുള്ള ശൃംഗാരസംഗമത്തിൽ അഗ്നിയിൽ (ചിത) ശരീരവും അംഗങ്ങളുമെല്ലാം ദഹിച്ച് ആത്മാവുമാത്രം ആത്മാവോടു ലയിക്കട്ടെ. വിരഹത്തിൽ അംഗാരമയനും സംഗമത്തിൽ ശൃംഗാരമയനുമാണ് കൃഷ്ണനെന്ന പ്രസിദ്ധം. എന്നാൽ, ഗോപീസംഗമത്തിലും കൃഷ്ണൻ അംഗാരമയനായി ഭവിച്ചു എന്ന് നാരായണീയം (ദശകം 66. ശ്ലോകം 9)

15. ഈ രാധയുടെ മുഗ്ധാനുരാഗാമൃതം ധാരധാരയായി പ്രവഹിക്കുകയാണ്. ദേവാ, നീ അത് സ്വീകരിച്ചാലും. ഈ ശരീരം വെറും മണ്ണിന്റെ കുടംമാത്രം. അതിനെ പൊട്ടിച്ച് കളഞ്ഞ്, അതിലിരിക്കുന്ന ആത്മാനന്ദമെന്ന പാലുംവെണ്ണയും മുഴുവനും ഊററിക്കുടി ച്ചാലും.

16. ഈശ്വരാ, ഞാൻ മാത്രമാണ് നിന്റെ പ്രിയ എന്ന അഹങ്കാരം എനിക്കില്ല. ഇക്കാണുന്നതെല്ലാം പ്രിയങ്കരനായ നിന്റെ പ്രിയവസ്തുക്കളാണെന്നു ഞാനറിയുന്നു. എന്റെ ചെറിയ ലോകത്തിന്റെ കണ്ണ് (ജാലകം) സദാ നിന്നിലേക്കാണ് തുറന്നുപിടിച്ചിരിക്കുന്നത്. എന്റെ മച്ചിലെ ജാലകത്തിനു മുമ്പിൽ ചെറിയ ഒരു കരഞ്ജമരം പൂക്കാൻ തുടങ്ങുന്നു. കൊന്ന, മാവ്, മല്ലിക ഇവയിലെല്ലാം നിന്റെ പുഞ്ചിരിയും ദീപ്തഗന്ധവും മാത്രം ഞാനനുഭവിക്കുന്നു.

17. എല്ലാം നിനക്കു പ്രിയങ്കരങ്ങളാണ്. അതിനാൽ എന്നിലും നിന്റെ പ്രിയമുണ്ട് എന്നറിയുന്നു. പ്രിയമില്ലായിരുന്നുവെങ്കിൽ നിന്റെ സ്പർശനമാത്രയിൽ എന്റെ മനസ്സ് സരസ്വതീ സ്തന്യമായ സാഹിത്യസംഗീതങ്ങളെ ചുരത്തുമായിരുന്നുവോ. നിന്റെ കയ്യ് ഒന്നു തൊട്ടപ്പോഴേക്കും എന്റെ പ്രാണമാരുതൻ മുരളിയാകുമായിരുന്നുവോ.

18. നിന്റെ താംബൂലചർവ്വണം ചെയ്ത ധർമ്മത്രയികൾ (മൂന്നും കൂട്ടി മുറുക്കിയ താംബൂലം) എന്റെ വായിൽ മധുരത്തരികളായി അനുഭവപ്പെടുമായിരുന്നുവോ. എന്റെ ബോധചിന്തയുടെ ഇരുണ്ട വാർമുടിക്കെട്ടിൽ നീ ജ്യോതിശ്ശാസ്ത്രജ്ഞാനമെന്ന സൌരയൂഥ പുഷ്പം കൊണ്ടുവന്നു ചൂടിക്കുമായിരുന്നുവോ (സംഗീതം, സാഹിത്യം, ഫിലോസഫി, ത്രയീവിദ്യ, ജ്യോതിശ്ശാസ്ത്രം ഇവയിലെ ജ്ഞാനമെല്ലാം ഭഗവാന്റെ സ്നേഹത്തിന്റെ ചിഹ്നങ്ങളായി അനുഭവപ്പെടുന്നു). ജ്ഞാനം ഭഗവാന്റെ പ്രിയത്തിന്റെ ലക്ഷണമാണ്.

19. എന്നിൽ പ്രിയമില്ലായിരുന്നുവെങ്കിൽ ഗുരുവായൂരപ്പന്റെ കിഴക്കിനിത്തിണ്ണയായ മേല്പ്പത്തൂർ ഓഡിററോറിയത്തിൽ, വന്നിരുന്ന് സംഭാഷണം ചെയ്യാൻ ഭഗവാൻ വിളിക്കുമായിരുന്നുവോ. ഞാൻ വെറുമൊരു പാമരയാണ്. പക്ഷേ, ഒരൊററക്കാര്യത്തിൽ എനിക്ക് ശങ്കയേ ഇല്ല. നിനക്ക് എന്നോടുള്ള പ്രിയത്തിൽ എനിക്ക് ശങ്കയേ ഇല്ല. അക്കാര്യത്തിൽ ഞാൻ ജ്ഞാനിയാണ്.

20. ഓരോരോ മനോഹരരാത്രിയിലും ബ്രഹ്മസായൂജ്യത്തിന്റെ സൌമ്യത എനിക്ക് സുഷുപ്തി ദർശനങ്ങളിൽ അരുളുന്നവനേ, നിന്റെ രാസമണ്ഡലമെന്ന രാശിമണ്ഡല ബ്രഹ്മാ

ണ്ഡലീലയിൽ എന്നെയും നൃത്തമാടിച്ച പൊന്നുമകനേ, നിന്റെ കേശപാശങ്ങളാകുന്ന ഇരുണ്ട തമോദ്വാരങ്ങളെ മൂടുന്ന മയിൽപ്പീലി നക്ഷത്രക്കണ്ണുകൾ, ചലിക്കുന്ന സൂര്യചന്ദ്രന്മാരാകുന്ന മകരമത്സ്യകുണ്ഡലങ്ങൾ, കൊന്നകൾ പൂക്കുന്ന നീലവനങ്ങൾ ചാർത്തിച്ച വനമാലകൾ, ചന്ദനവും കുങ്കുമവും കലർന്ന കുറിക്കൂട്ടിൽ മുങ്ങിവരുന്ന കാറ്റ് വീശുന്ന ആലവട്ടങ്ങളായി വൃക്ഷത്തലപ്പുകൾ, നന്നായി പഴുത്തുവിളഞ്ഞ് സ്വർണ്ണവർണ്ണമായ വയലുകൾ ചാർത്തിയ മഞ്ഞപ്പട്ട്, സാഗരമാകുന്ന കാഞ്ചി (മണിമേഖല), ചിലമ്പാറ് എന്ന നൂപുരം ഇവ ചാർത്തിയ ശരീരം (ചിലമ്പിന്റെ ആകൃതിയിൽ പേരാറും പെരിയാറും യോജിപ്പിക്കുന്ന മണലാറിന്റെ പഴയ പേരാണ് ചിലമ്പാറ്) ഈ ദിവ്യരൂപത്തെ എന്നും എപ്പോഴും ഉപാസിക്കുന്ന എന്റെ ഉള്ളിലല്ലേ, നിന്റെ നിഗൂഢമായ അനന്തസർപ്പമഞ്ചം ( നീ പള്ളി കൊള്ളുന്നത് അകത്താണ്, പുറത്തല്ല).

21. സൂര്യതുല്യമായ എന്റെ ആത്മകുംഭത്തെ മൂടിവെച്ച സ്വർണ്ണമയമായ ശരീരമെന്ന വസ്ത്രം നീക്കി, നിനക്ക് ആത്മനിവേദനം ചെയ്യും. നിന്റെ കാലിൽ ഓങ്കാരസ്വരം മുഴക്കുന്ന മണികർണ്ണികാഭൂഷകൾ ചാർത്തിക്കും.

22 നിന്നെ ചുററിച്ചുററി നൃത്തം വെച്ചു കളിക്കുന്ന ഗ്രഹവ്യൂഹങ്ങളിലൊന്നായി, നീ പണ്ടു വെട്ടിയ കാമകോട്ടങ്ങളിൽ (ക്ഷേത്രത്തിൽ ദേവിയുടെ ഉപദേവതാസ്ഥാനം) ഭ്രഭ്രമണപ ഥത്തിൽ വീണ്ടും വീണ്ടും നിന്റെ പ്രിയതമയായി ഭൂദേവിയായി പ്രദക്ഷിണം വെക്കും.

23. നിന്റെ ഭാസമാനമായ രാസകേളീരസം നമ്മുടെ സർപ്പതല്പത്തിൽ ഊറുമ്പോൾ ആ സൌരഭ്യത്തിൽ മനമലിഞ്ഞ് സുരമണ്ഡലവാസികളായ നാരദാദി ഗന്ധർവ്വസമൂഹം വന്നുചേരും.

24. നിന്റെ വേണുഗാനത്തിന്റെ രാഗം, താനം, പല്ലവികൾ, നമ്മൾ ചുവടുവെച്ചാടുന്ന താളമേളങ്ങൾ, നിന്റെ പാണി കൊട്ടുന്ന പാണന്മാർ നേടുന്ന കൈവള, നിന്റെ ദാസിയായ ഞാൻ നേടുന്ന വൈജയന്തി. നമ്മുടെ ഗാനം കേട്ട് ആടാനും ഏറ്റുപാടാനും എത്രയെത്ര പേർ യുഗയുഗാന്തരങ്ങൾ തോറും വന്നുചേരും.

25. ചിന്മയാ, നിന്റെ ലളിതമനോഹരങ്ങളായ അംഗഹാരങ്ങളണിഞ്ഞ നൃത്തത്തിൽ ബ്രഹ്മസായൂജ്യലബ്ധിക്കായി, രാസപ്രദക്ഷിണം ചെയ്യുന്ന ഭൂമിദേവിയുടെ ശരീരമെന്ന വള്ളി തളരുമ്പോൾ അവളെ താഴോട്ടു വീഴാതെ താങ്ങിനിർത്തുന്ന നിന്റെ തോളിൽ, ഞാനും ഇത്തിരി നേരം തലചായ്ക്കട്ടെ. കർമ്മപാശങ്ങളാൽ വലഞ്ഞുവിയർത്ത എന്റെ ശരീരഭാരവും കൂടി താങ്ങണേ. എന്റെ ധർമ്മഭാരം താങ്ങാൻ, ഭൂദേവിയുടെ ധർമ്മഭാരം താങ്ങുന്ന ധർമ്മസംസ്ഥാപകനായ നിനക്കാണോ പ്രയാസം.

26. പ്രേമമെന്ന ചന്ദനച്ചാറുപുരട്ടി, കെട്ടഴിച്ചിട്ട എന്റെ കേശം (രാത്രി) നക്ഷത്രരോമാഞ്ചം അങ്കുരിക്കുന്ന നിന്റെ തൃക്കരം കൊണ്ടു മാത്രമേ തൃപ്തമാവുകയുള്ളു.

27. ഇനി ആത്മസൂര്യനെ മൂടിവെച്ച ഹിരണ്മയമായ ശരീരവസ്ത്രം പൊട്ടിച്ചഴിച്ചുകളയുക. ജീവാത്മപരമാത്മാക്കൾ ആനന്ദസർപ്പതല്പോപരി കൊട്ടിപ്പുണർന്നുകിടക്കുന്ന സമ്പൂർണ്ണലയനത്തിൽ നമ്മുടെ ദൈനംദിനകർമ്മചലനങ്ങളെല്ലാം നിലയ്ക്കുന്നു. ജ്യോതിഷചക്രം കൂടി നിലച്ചുപോകുന്നു. കാലദേശങ്ങളറിയാത്ത നിർവ്വാണാവസ്ഥ.

28. സാകാരമായത് (രൂപമുള്ളത്) നിരാകാരമായി (അരൂപം). സായനം (അയനമുള്ള ത്, ചലനമുള്ളത്) നിരയനമായി. സവികല്പം നിർവികല്പമായി. ആ സമാധിസുഖം ജ്ഞാനഭണ്ഡാരമായ അനന്തനുപോലും ഊഹിക്കാവതല്ല.

29. എന്റെ മുജ്ജന്മസുകൃതം കൊണ്ടാണ് നിന്റെ കാമമാകുന്ന ഈ ചിദ്സുഖാനുഭവം എന്നിൽ വന്നുപതിച്ചത്. നിന്റെ ലീലാലാളനമേല്ക്കയാൽ അബലയായ ഞാൻ ഈ സൂര്യനദീതീർത്ഥത്തിലെ ഒരു പൊൻകണമായിത്തീർന്നു. എവിടെയും വ്യാപിക്കുകയാൽ വിഷ്ണുവായ നിന്റെ കൃപാമാരുതൻ ഈ കാട്ടുപൂവായ എന്നിലും സുഗന്ധം നിറച്ചു.

30. യോഗികൾക്കുമാത്രം പ്രാപ്യമായ അസുലഭമായ രസാർണ്ണവം (ബ്രഹ്മസുധാസിന്ധു) കാമിനിയായ എന്നിലും നിറച്ച്, എന്നെ ധന്യയാക്കിയ കാമനീയകനായ കൃഷ്ണാ, എന്റെ മനശ്ചക്രത്തിലെ യോഗമായയാൽ ആശ്രയിക്കപ്പെട്ട മായാമയാ, പാഹി, പാഹി.

## 14. അശ്വമേധം

1. കൃഷ്ണൻ ചന്ദനക്കാവിലും പുന്നപ്പൂങ്കാവിലും (പുന്നയൂർക്കുളംകാവ്) തന്റെ സാന്നിദ്ധ്യം അറിയിച്ചുകൊണ്ട് സാന്നിദ്ധ്യക്കാവുകൾ തീർത്തു. അവിടെയെല്ലാം തന്നിൽ രമിക്കുന്നവരായ അനേകം കാമിനിമാരായ വല്ലവിമാരിൽ വീണ്ടും വീണ്ടും അവതരിച്ച (ചന്ദന ക്കാവ് ഇടക്കുളം മേല്പത്തൂർ ഇല്ലത്തിനടുത്തുള്ള നാലപ്പാട്ടെ പഴയ താവഴിയുടെ സ്ഥാനം. സാന്നിദ്ധ്യക്കാവ് ചൂർണ്ണിക്കരയിലെ പഴയ പരദേവതാസ്ഥാനം).

2. ഏകാദശിക്ക് ഭക്തന്മാർ സമർപ്പിക്കുന്ന സംഗീതമാകുന്ന സദ്സുധ പാനംചെയ്ത് ദ്വാദശിനാളിൽ ആ സത്തുക്കൾക്ക് പാരണയായി സ്വന്തം മുരളിയിൽനിന്ന് ഒഴുകുന്ന നാദധാരാമൃതം പകർന്നു കൊടുത്തു.

3. നിന്റെ മധുരോദാരമായ രൂപമാകുന്ന ചൈതന്യസുധ എന്ന സുദർശനചക്രം എന്റെ നേത്രങ്ങൾക്കും, മുരളീരവമെന്ന പാഞ്ചജന്യശ്ശംഖൊലിയുടെ ശ്രുതി ശ്രോത്രങ്ങളാകുന്ന ശ്രാവണമാബലിക്കും കനിവോടെ സമ്മാനിച്ച ശേഷം, ആ മഹത്തായ അമൂല്യനിധികൾക്കുപകരമെന്നപോലെ, അവിടുന്ന് എന്റെ അക്ഷയപ്രേമപാത്രത്തിലുള്ള ഒരു നുള്ളു മുരിങ്ങയിലക്കായി കൈനീട്ടി യാചിച്ചു നില്ക്കുകയോ. എന്റെ ഈശ്വരാ, അവിടുത്തെ തീർത്ഥപാദത്തിലെ തുത്തുളസിയായി ഞാൻ എന്നെന്നും ജനിക്കാനനുഗ്രഹിക്കണേ.

4. പുതിയ യുഗത്തിൽ അനേകം പുതിയ ക്രിയകളിൽ രമിക്കുന്നവരും എല്ലാം നന്നായി ചെയ്തുതീർക്കുന്നവരുമായി അനേകം ബുദ്ധിജീവികളുണ്ട്. അവരിലൊരാൾ വരുന്നുണ്ട്. ഭോജേശന്റെ സുഹൃത്തായ കേശിയാണത്.

5. സിന്ധുജ (മഹാലക്ഷ്മി) യുടെ പ്രിയനായ അവിടുത്തെ വധിക്കുവാനായി ആ മന്നൻ സിന്ധുജ (കുതിര) വേഷം കെട്ടിയാണ് പാഞ്ഞുവരുന്നത്.

6. കേശി ഗന്ധർവ്വത്വം നേടിയിട്ടുള്ളവനാണ്. സുന്ദരഗാനം പാടേണ്ടവനാണ്. എന്നാലവൻ ചെയ്യുന്നതോ, അലറി കൊലവിളി വിളിക്കയാണ്. ആ രൂക്ഷതരമായ അലർച്ചയു

ടെ നാദം മലകളിലെല്ലാം തട്ടി പ്രതിധ്വനിച്ച് മുഴങ്ങുന്നു

7. ഈ അശ്വം കാലാശ്വമാണ്. ചിറകുള്ള അശ്വസുപർണ്ണനാണ് ( അശ്വങ്ങളിൽ വെച്ച് ഗരുഡനാണ്) എന്നു തോന്നിപ്പോവും. മുമ്പ് ഭൃഗുമുനി ചെയ്തപോലെ, ഭഗവാന്റെ മാറത്ത് കാലുകൊണ്ട് ആഞ്ഞുചവിട്ടി ആഘാതമേല്പ്പിക്കാനാണ് ഇവൻ മനപ്പായസമുണ്ട് ഇളകി മദിച്ചുവരുന്നത്. ആരും തടയരുത്. അവൻ വരട്ടെ. വന്നു കർമ്മഫലം അനുഭവിക്കട്ടെ.

8 പണ്ട്, ഭഗവാനോട് മത്സരിച്ച് തോററ ഗരുഡൻ ശിരസ്സുനമിച്ച് ഭഗവദ്പാദം പേറാൻ വാഹനമായി മുതുക് വളച്ചുനിന്നുകൊടുത്ത കഥ ഈ അശ്വശിരസ്സിന് അറിയില്ലെന്നു തോന്നുന്നു.

9. പ്രപഞ്ചമാകുന്ന അശ്വത്തിന്റെ കുളമ്പ് ആ മാറത്ത് പതിക്കുകയില്ല. കാരണം, പ്രപഞ്ച മാകുന്ന കുതിരയുടെ കാലുപിടിച്ച് അവൻ തന്നെയാണ് മന്ദമന്ദം തിരിയുന്ന ഭ്രമണകക്ഷ്യകളിൽ ചുഴറ്റി എറിഞ്ഞത്. ആദ്യം മന്ദമായും പിന്നെ മൂർഛിച്ച് ദ്രുതമായും പദചല നത്തോടെ കുതിച്ചുടുക്കുന്ന ഈ പ്രപഞ്ചാശ്വത്തിൽ, ഭഗവാന്റെ നീണ്ടകയ്യുകൾ ചുഴറ്റി യെറിഞ്ഞ ഏഴു അക്ഷങ്ങൾ, ശ്വാസം നിരുദ്ധമാക്കി പിടിച്ച്, വന്നുചേർന്ന് ഏഴും ഒന്നാ യിച്ചേർന്നു.

9. അങ്ങനെ മന്ദമായും ദ്രുതമായും നിരന്തരം ഭ്രമണം ചെയ്യുന്ന ഈ അശ്വിന്യാദി ക്ഷേത്രത്തിൽ (അശ്വിനി മുതലാരംഭിക്കുന്ന നക്ഷത്രരാശിചക്രം) പ്രസാദരൂപികളായ സപ്താശ്വങ്ങൾ ചുവന്നുഉടുത്ത സൂര്യനാരായണരഥത്തിന്റെ വാഹകരായി ഭവിച്ചു.

10. കേശവാ, നീ കേശി എന്ന പ്രപഞ്ചാശ്വത്തിന്റെ ചിറകുകളെ സുവർണ്ണകേശമരീചികളാക്കി വാരിച്ചുറ്റി കേശവനെന്ന പേരോടുകൂടിയവനായിത്തീർന്നു. നിന്റെ ഈ പുതിയ അശ്വമേധം വിജയിക്കുന്നു.

11. അക്ഷരങ്ങളാകുന്ന പ്രകാശരശ്മികളെ (ഗോക്കൾ പശുക്കൾ) വ്യോമത്തിന്റെ പ്രസിദ്ധമായ ഖഹരത്തിൽ നിന്നും ഒറ്റ സ്ഫോടം കൊണ്ട് (സ്ഫോടസിദ്ധാന്തം) അവിടുന്ന് സ്വതന്ത്രമാക്കി. അപ്രകാരം അക്ഷരബ്രഹ്മമായ അങ്ങ് അക്ഷരപ്രപഞ്ചസൃഷ്ടി ചെയ്ത് പുതിയ ഒരു ഗോപഥത്തിന്റെ (നക്ഷത്രപഥം) കൂടി അമ്മയായി. ഈരേഴുപതിനാലു ലോകങ്ങൾക്കും നീ അമ്മയുമാണ്, അഛനുമാണ്. നാരായണാ, നീ ഇവയ്ക്കെല്ലാം ആദിഗുരുവുമാണ് (കാരണഗുരുവായ ആദിപുരുഷൻ).

## 15. അക്രൂരൻ

1. ഭഗവാനേ, നിന്റെ പാദപത്മങ്ങളെ ആത്മാവിൽ ധരിച്ചവനും, അവിടുത്തെ ഒരു നോക്കുകാണാൻ കാത്തിരിക്കുന്നവനുമായ അക്രൂരനെന്ന സുകൃതിയായ യാദവ ശ്രേഷ്ഠൻ അമ്പാടിയിലേക്കു പുറപ്പെട്ട്, തന്റെ പൊൻ രഥത്തിലേറി. ആ രഥത്തേക്കാൾ മുമ്പേ അദ്ദേഹത്തിന്റെ മനോരഥം ആദ്യം വായുവേഗം പറന്ന് നിന്റെ അടുക്കലെത്തി.

2. അക്രൂരൻ വിചാരിച്ചു ഇന്ന് ഞാനാ അമൃതമധുരമായ വാണി കേൾക്കും. കണ്ണനെന്നെ ആശ്ലേഷിക്കും. വേദശതങ്ങളെക്കൊണ്ട് ദേവന്മാരുപോലും വാഴ്ത്തുന്ന ആ ദേവദേവന്റെ പൂവുടൽ ഞാനിന്നു സ്പർശിക്കും.

3. നിന്നെത്തന്നെ മനോരാജ്യം കണ്ടിരിക്കുന്ന സമയത്ത്, അദ്ദേഹം പ്രകൃതിയാകെ നിന്റെ വിശ്വരൂപം കണ്ടു. ഇന്ദ്രനീലക്കല്ലുപോലെ വിചിത്രമായ ആകാശമേനിയിൽ സ്വർണ്ണതാരങ്ങൾ കൊരുത്തുചാർത്തിയ വിശിഷ്ടഹാരം. പച്ചമയിൽപ്പീലി കെട്ടിവിതാനിച്ച ഇലപ്പടർപ്പിൽ നിന്ന് പിച്ചികൾ ഉതിർക്കുന്ന മന്ദഹാസപ്പൂവുകൾ.

4. എവിടെയും നിന്റെ കറുത്ത കണ്ണിന്റെ കടാക്ഷംപോലെ കരിവണ്ടുകൾ പാറുന്നു. മൂളുന്ന തെന്നലിൽ വേണുഗാനം കേൾക്കുന്നു. വെള്ളാരങ്കല്ലു കൊണ്ട് നിറയെ പളുങ്കരഞ്ഞാണം ചാർത്തി ഒഴുകുന്ന അരുവിയുടെ താളമേളങ്ങൾ കേൾക്കുന്നു.

5. പിന്നീട്, നന്ദനവനം പോലും നന്ദിക്കുന്ന പ്രസിദ്ധമായ വൃന്ദാവനപ്പൂവനിയിലെത്തി. ഈ പുണ്യഭൂമിയുടെ ഏതെല്ലാം മൂലയിലും മുക്കിലുമാണ് ഇടയബാലനായ സാക്ഷാദ് കൃഷ്ണന്റെ പാദം പതിയാത്തതായുള്ളത്. മതി മറന്ന അക്രൂരൻ അവിടത്തെ മണ്ണിൽ ശയന പ്രദക്ഷിണം ചെയ്തു. ആ മണ്ണിലാറാടി. മത്തേഭം പാംസുസ്നാനം കൊണ്ടേ ആനന്ദിക്കുകയുള്ളൂ. അതുപോലെ, അക്രൂരൻ വൃന്ദാവനത്തിലെ പാംസുസ്നാനം ചെയ്ത് ആനന്ദിച്ചു.

6. പോകുംവഴി, ഓരോ തെരുവിലും ഓരോ കുടിലിലും മണ്ണിന്റെ ചെരാതുകളിൽ സന്ധ്യാദീപം തെളിയിച്ചിരിക്കുന്നതു കണ്ടു. എല്ലാ വീടുകളിൽ നിന്നും നാരായണാ എന്ന ജപം ഉയരുന്നു.

എല്ലാവരും കൃഷ്ണലീലാകഥകൾ പറയുന്നു, പാടുന്നു.

7. ഇതെല്ലാം കണ്ടും കേട്ടും കണ്ണും മനസ്സും കുളിർത്ത്, സ്വതേ ഭക്തിപൂർണ്ണമായ ആത്മാവിൽ രസായനദിവ്യൌഷധവീര്യം കൂടി കലർന്ന അക്രൂരനെന്ന പുണ്യനദി അതിവേഗം അപ്രമേയമായ കൃഷ്ണനെന്ന ബ്രഹ്മസിന്ധുവിൽ എത്തിച്ചേർന്നു.

8. സന്ധ്യയ്ക്ക് മേലുകഴുകി, നെററിയിൽ കുറിയിട്ട്, നീലപീതാംബരങ്ങളാൽ തററുടുത്ത് ഉമ്മറക്കോലായിലെ പായത്തടുക്കിലിരുന്ന് രാമനാമം ജപിക്കുന്ന രാമനേയും കൃഷ്ണനേയും സുകൃതിയായ അക്രൂരൻ കണ്ടു,

9. ആത്മനാമം ജപിച്ച് ആത്മാരാമന്മാരായി കുട്ടികൾ രണ്ടുപേരും അക്രൂരനെ നമസ്കരിച്ചു. ഉണ്ണീ, എന്താണീ കാട്ടുന്നത് എന്നു പിടിച്ചെഴുന്നേല്പിച്ച് അവരെ ആശ്ലേഷിച്ചു. പീലിപ്പൂ ചൂടിയ മുടിയിൽ തലോടി, ലാളിച്ച്, മടിയിലിരുത്തി.

10. പ്രഭാതമായപ്പോഴേക്കും അക്രൂരന്റെ കൂടെ കുട്ടികൾ കംസന്റെ രാജധാനിയിലേക്കു പോകയാണെന്ന വാർത്ത അമ്പാടിയിൽ പരന്നു. ഉണ്ണികളുടെ വയററുവിശക്കുമെന്നുകരുതി, വിശിഷ്ടമായ ത്തുവരിനെല്ലിന്റെ അരികൊണ്ട് ചോറുരുള ഉരുട്ടി നെയ്യും പരിപ്പും വറുത്തുപ്പേരിയും പൊടിച്ച പപ്പടവും ചേർത്ത് സ്വന്തം കയ്യുകൊണ്ടുതന്നെ സ്നേഹപൂർവ്വം അവരെ ഊട്ടുന്ന അമ്മമാർ എങ്ങനെ ഈ ശോകം താങ്ങുമെന്ന് അവർ വിലപിച്ചു.

11. കാലത്തിന്റെ തേർച്ചക്രം ആരെയും കാത്തുനില്ക്കാതെ നീങ്ങുന്നതുപോലെ അക്രൂരന്റെ തേരുരുളും നീങ്ങി അമ്പാടിയിൽ നിന്ന് അകലുകയാണ്. എവിടെയും പൊടിപടലം പരന്നു. ആ പൊടിപടലത്തിൽ ഗോപികാനേത്രവും നീലാകാശവും ഉപവനവുമെല്ലാം കണ്ണിൽ നിന്നു മറഞ്ഞു.

12. കാമിനിയായ കാളിന്ദി കുറെ ദൂരം തേരിനെ അനുധാവനം ചെയ്തു പിന്നീട് പെട്ടെന്നു ഒഴുക്കു മാററി (ദിശമാററി) തന്റെ നിത്യഹരിതമായ ശ്രേഷ്ഠമായ പട്ടുപുടവയുടെ വക്കു കൊണ്ട് (തീരം) കൃഷ്ണന്റെ പോക്കുകാണാനുള്ള കരുത്തില്ലായ്കയാൽ, അവൾ കണ്ണു പൊത്തിക്കളഞ്ഞതാണെന്നുതോന്നും.

13 തേരിന്റെ പിന്നാലെ നടന്ന് മകനെ അനുയാത്ര ചെയ്യുന്ന യശോദയുടെ നിർമ്മല ഹൃദയം പോലെ പാതവക്കത്തുമുഴുവനും മനോഹരങ്ങളായ ബ്രഹ്മസുവർച്ചലകൾ (ഔഷധച്ചെടി) വെള്ളപ്പൂക്കൾ വിടർത്തി.

14. ഓരോരോ പുല്ലിലും പൂവിലും തേരിലും, യമുനാജലത്തിലുമെല്ലാം കൃഷ്ണരൂപം തന്നെ അക്രൂരൻ കണ്ടു. ഓരോരോ ജൈവശരീരമാകുന്ന നാഗഫണത്തിലും ചൈതന്യമായി നിന്ന് ഊതുന്ന പ്രാണനാണു നീയെന്ന തത്വമറിഞ്ഞു. സർപ്പരാജോപരി അചലമായി യോഗനിദ്രയിലാഴ്ന്ന പരബ്രഹ്മസ്വരൂപമായ വിഷ്ണുതത്വവും നീ തന്നെ എന്നറിഞ്ഞു. ആ പരമസുഖമാകുന്ന ചിദാനന്ദത്തിന്റെ പൂക്കണി കണ്ട് അക്രൂരൻ മതിമറന്നു.

15. ഒരിക്കൽ ബ്രഹ്മാനുഭവമെന്ന ഹർഷസിന്ധുവിലാറാടിയവന് അത് പിന്നെയും പിന്നെയും ആവർത്തിച്ചനുഭവിക്കുന്നു. അക്രൂരനും അതുസംഭവിച്ചു, തന്നേക്കാൾ പുണ്യംചെ

യ്ത വനാരുണ്ട് എന്ന ചിന്തിച്ച് കൃഷ്ണനാമമുരുവിട്ട് തേരിൽ സഞ്ചരിക്കുന്ന അക്രൂരന്റെ ശരീരമാകെ പുളകമാർന്നു. അതുകണ്ട് ഒരു കള്ളച്ചിരിയോടുകൂടി, തന്റെ പീതാംബരമെടുത്ത് അദ്ദേഹത്തെ പുതപ്പിച്ചുകൊണ്ട് കൃഷ്ണൻ പറഞ്ഞു അക്രൂരനമ്മാമന്ന് തണുക്കുന്നുണ്ടോ. നോക്കു, മേലാകെ രോമാഞ്ചമുണ്ടായിരിക്കുന്നു.

16. ആ മൃദുസ്പർശനാനുഭൂതിയുടെ ആനന്ദത്താൽ അക്രൂരന്റെ തൊണ്ട അടച്ചുപോയി. വാക്കൊന്നും പുറത്തുവന്നില്ല. അദ്ദേഹം കണ്ണനാമുണ്ണിയെ തന്റെ ഹൃദയത്തോടും ശരീ രത്തോടും ചേർത്തുപിടിക്കുക മാത്രം ചെയ്തു.

## 16. മഥുര

1 അക്രൂരന്റെ തേർ മഥുരയിലെത്തുമ്പോൾ പകൽ പകുതി കഴിഞ്ഞു. ഉച്ചസ്സൂര്യന്റെ ചൂടിനാൽ ഭൂമി സ്വർണ്ണക്കമ്പി ചുട്ടെടുത്തപോലെ തിളങ്ങി. ഏറെക്കാലമായി പറഞ്ഞുകേട്ടിട്ടുള്ള ഉത്തരമഥുരാപട്ടണം നേരിൽ കണ്ടപ്പോൾ കൃഷ്ണൻ കൌതുകത്തോടെ നോക്കി ക്കണ്ടു.

2. ഇരുവശവും നിരനിരയായി ശോഭിക്കുന്ന വീടുകളുടെ വാതില്ക്കലും ജനലക്കലുമെല്ലാം കൃഷ്ണനെ ഒരു നോക്കുകാണാൻ മനസ്സുതേങ്ങുന്ന നിരവധി വിരഹിണികളായ സ്ത്രീകളാൽ നിറഞ്ഞു.

3. കൃഷ്ണപാദംപോലെ അരുണമായി, കൃഷ്ണന്റെ കടക്കണ്ണുപോലെ ലോലമായി, കൃഷ്ണന്റെ മാറു പോലെ ഹാരങ്ങളണിഞ്ഞവരായി, അവന്റെ പുഞ്ചിരിപോലെ നിഷ്കളങ്കരായി കൃഷ്ണനെപ്പോലെ ശോഭയേറുന്ന മയില്പ്പീലിഭൂഷണങ്ങൾ അംഗങ്ങളിൽ ചൂടിയവരായി വന്നുനില്ക്കുന്ന ആ മഥുരാപുരീനാരിമാരെ കടക്കണ്ണുകൊണ്ട് വീക്ഷിച്ച് കൃഷ്ണൻ മഥുരാപുരിയിൽ പ്രവേശിച്ചു.

4. ഏതു തീക്ഷ്ണാനുരാഗത്തിന്റെ തീവ്രവേഗവാഹിനിയായ ഒഴുക്കാണ് നിന്നെ അതിവേഗം ആ ഗോപുരദ്വാരം കടത്തിവിട്ടത്. ഒരു പക്ഷേ കൃഷ്ണാഗമനവാർത്ത കേട്ട ദേവകിയുടെ മുലകളിൽ നിന്ന് അതിവേഗം ധാരാളമായി പ്രവഹിച്ച വെളുത്ത പാലുപോലെ ഒഴുകിപ്പരന്ന കൃഷ്ണന്റെ പ്രേമപ്രശസ്തിയായിരിക്കാം ഇതിനുകാരണം.

5. പൂമാല ചാർത്തി പൂജിച്ചുവെച്ച ശിവധനുസ്സ് കൃഷ്ണനെടുത്ത് പഴയജന്മത്തിൽ ത്രേതായുഗത്തിൽ ശ്രീരാമൻ ത്രൈയ്യംബകം ഒടിച്ചതുപോലെ ഭഞ്ജിച്ചു.

6. വില്ലൊടിഞ്ഞ വാർത്ത കേട്ട യാദവർ നാളെ ഉത്സവമാണ് കൃഷ്ണൻ കംസനെ വധിക്കുന്നതാണ് എന്നു പറയാനാരംഭിച്ചു. ഇതുകേട്ട് ഞെട്ടിയെഴുന്നേററ കംസന്റെ കിരീടം സഭാങ്കണത്തിൽ ഉരുണ്ടുവീണു അത് ദുർന്നിമിത്തമായി കംസപക്ഷക്കാരു പോലും കരുതി.

7. കംസൻ മരണഭയത്താൽ ഉന്മാദാവസ്ഥയിലായി. അഴിഞ്ഞുചിതറിയ മുടിയും വിയർപ്പു പൊടിഞ്ഞ് അവശമായ ദുർമ്മുഖവും കയ്യിൽനിന്ന് ഊർന്നുവീഴുന്ന വാളുമായി എവിടെ നോക്കിയാലും നിന്റെ മിഴികൾ മാത്രം കണ്ടുകൊണ്ട് ഭയഭീതികളോടെ അവൻ മുഹൂർത്തങ്ങൾ കഴിച്ചുകൂട്ടി. അകത്തും പുറത്തും ദിശകളിലെല്ലാം കൃഷ്ണൻ മാത്രം. രക്ഷ പ്പെടാൻ എങ്ങോട്ടെന്നില്ലാതെ ദിശാബോധമില്ലാതെ തിങ്ങിനിറഞ്ഞ സഭയിലേയ്ക്ക് ഓടുമ്പോൾ അറിയാതെ കാല്ക്കീഴിലെ പടികളിലേക്ക് ഒന്നു നോക്കിപ്പോയി. ഇന്ദ്ര നീലക്കല്ലു വിരിച്ച ആ പടി കണ്ട് നിന്റെ മെയ്യാണെന്നുകരുതി ഭയന്ന് വഴുക്കിവീണു.

8 ഓടുമ്പോൾ പിന്നിലേക്ക് പറക്കുന്ന അഴിഞ്ഞ മുടിയിൽ കൃഷ്ണനാകുന്ന ദിവ്യാഗ്നി പടർന്നുപിടിച്ച് ചാമ്പലായി. ഭയം കൊണ്ടാണെങ്കിലും പതിനൊന്നുവർഷമായി രാപ്പകൽ നിന്നെ മാത്രം ചിന്തിക്കുകയായിരുന്നു കംസൻ. അതിനാൽ അവനും ശുദ്ധിനേടി. മഹാകാലനേമിയായ കംസൻ ഈ ജന്മവും നിന്നിലേക്കുതന്നെ മടങ്ങി വിഷ്ണുപദം പ്രാപിച്ചു.

9 കൃഷ്ണാ, ആ സഭാപീഠത്തിനടുത്ത്, ഉജ്ജ്വലമായ രത്നസിംഹാസനത്തിൽ ആനന്ദസ ന്താപബാഷ്പങ്ങളാൽ കാഴ്ച മങ്ങിയ നിന്റെ അച്ഛനിരിക്കുന്നുണ്ട്. എല്ലാം കാണുന്നു, ഒന്നും കാണുന്നുമില്ല. നിന്നെ മാത്രം പ്രാർത്ഥിച്ചുകൊണ്ട് ഇരിക്കയാണ് വസുദേവൻ. ഓരോ മുഹൂർത്തവും ഓരോ യുഗമായി ഇത്രയും വർഷം തള്ളിനീക്കിയതിനാൽ അദ്ദേഹത്തിന്റെ തലയാകെ നരച്ചുപോയിരിക്കുന്നു.

10. മുകളിൽ മേലാപ്പുവിരിച്ചുവിതാനിച്ച് എഴിനികൾ (യവനിക) തൂക്കിയ രാജാംഗനമാർക്കുള്ള പ്രത്യേകഅറയിൽ മാഘമാസത്തിലെ ശിവരാത്രി നോററും നിന്റെ ശ്യാമളമേനിയിൽ തന്നെ മനസ്സുറപ്പിച്ചും ഇരിക്കുന്ന ഒരമ്മയുണ്ട്. നീ വന്നു എന്നുകേട്ട് ആനന്ദപ്പാൽനുര താനേ ചുരന്നുപോയ നെഞ്ചുമായി അവർ നിന്നെ പ്രതീക്ഷിച്ചിരിക്കയാണ്. എട്ടുപ്രസവിച്ചിട്ടും കുട്ടികളില്ലാത്ത നിന്റെ അമ്മപൊട്ടിയ ഓട്ടുവിളക്കുപോലെ (എണ്ണയും തിരിയുമില്ലാതെ, പ്രകാശമറ്റ്) കിടക്കുകയാണ്.11. കൃഷ്ണാ, നീ ചെന്ന്, ആ രണ്ടു പാവനാത്മാക്കളെ നമസ്കരിക്കുക. അവരുടെ സ്നേഹപ്രവാഹത്തിലേക്ക് ആരോ മുന്നോട്ട് ഉന്തുന്നപോലെ അവനെത്തി. കൃഷ്ണനെപ്പോലെ ഒരു ഭാഗ്യശാലിയുണ്ടോ. രണ്ടമ്മമാരുടെ ഉണ്ണിയായി, രണ്ടച്ഛന്ന് ഓമനയായി സ്നേഹം നുകർന്നവനല്ലേ.

12. കൃഷ്ണാവതാരം കഴിഞ്ഞ് അയ്യായിരത്തിലധികം വർഷം പിന്നിട്ടു. എന്നാലും ഇന്നും കൃഷ്ണൻ എത്രയോ പേർക്ക് ഉണ്ണിയായി ജീവിക്കുന്നു. എല്ലാവരും അവനെ മാറോടു ചേർക്കുന്നു. പാലുകൊടുക്കുന്നു. അമ്പിളിമാമനെ കാട്ടി മാമുകൊടുത്ത് താരാട്ടുന്നു. ഈ കലിയുഗത്തിലെ ഭൂമിയിൽ ജനിച്ച ഞാനും എന്റെ പൊന്നോമലുണ്ണീ, അവരുടെ കൂട്ടത്തിലൊരാളായി നിനക്ക് അമ്മയായിത്തീർന്നിരിക്കുന്നു.

## 17. കലിയുഗഗോപിക

1. അവിടുന്ന് സർവ്വജ്ഞനാണ്. എന്നാലും സാന്ദീപനിയുടെ ആശ്രമത്തിൽ ചെന്നു വേദവേദാംഗങ്ങളും 64 കലകളും പഠിച്ചാലും. മനുഷ്യജന്മമെടുത്താൽഅത് കൂടിയേ തീരൂ.

2. ഭൂമിയിൽ വന്നു ജനിച്ചവരെല്ലാം ഭൂമിയുടെ നിയമങ്ങൾ അനുസരിക്കണം. നിന്റെ വരവാകുന്ന പ്രസാദം അണിയുവാനായി ഗുരുകുലം കാത്തുനില്ക്കുകയുമാണ്.

3. അവിടെ വ്രതശുശ്രൂഷുനായ ഒരു മാമുനിയും ഭക്തയായ ധർമ്മപത്നിയും നിന്നെ കാത്തിരിക്കുന്നു. പണ്ട് പ്രഭാസതീർത്ഥത്തിൽ വെച്ച് പഞ്ചജനശ്ശംഖൻ കട്ടുകൊണ്ടുപോയ പുത്രനെ കാത്തുകഴച്ചു നരച്ച കണ്ണുമായി ആ ദമ്പതികൾ ഇപ്പോൾ നിന്റെ വരവു കാത്തിരിക്കയാണ് (ദേവകീവസുദേവന്മാർക്ക് മരിച്ചുപോയ ആറു മക്കളെ കാണിച്ചുകൊടുത്ത് അവരുടെ ദുഃഖം തീർത്ത കഥ അവരും കേട്ടിരിക്കുന്നു)

4. നിന്റെ മാറത്തെ രത്നമായി അലങ്കരിക്കരിക്കപ്പെടാൻ കുചേലനും ആശ്രമത്തിലുണ്ട്. എല്ലാ രാജഭോഗങ്ങളുമുപേക്ഷിച്ച് ഗുരുകുലവാസം ചെയ്യുക. കാട്ടിൽ വിറകു പെറുക്കണം. മഴ നനഞ്ഞ് ശരീരം തണുത്തു വെറുങ്ങലിച്ച് വിറയ്ക്കണം. സാമാന്യ ജനങ്ങളുടെ ജീവിതരീതികളെല്ലാം രാജപുത്രന്മാരും അറിയണം. എന്നാലേ അവർ നല്ല ഭരണാധികാരികളാവൂ.

5. നിന്റെ മുരളീഗാനം ഗുരുവിന്റെ ആശ്രമവാടത്തിൽ പുതിയ പനിനീർധാര തളിക്കട്ടെ.നിന്റെ ഗുരുദക്ഷിണകൊണ്ട് ഗുരുവും ഗുരുപത്നിയും സന്താനഗോപാലം ആസ്വദിക്കട്ടെ.പിന്നീട് പാഞ്ചജന്യം മുഴക്കി ഈ മഥുരാപുരിയിലെ വീഥികളിലേക്കുതന്നെ നീ മടങ്ങിവരിക.

6. മഥുരയിൽ ഉദ്ധവർ നിന്നെ കാത്തിരിക്കുന്നു. നിന്നെ മാത്രം ധ്യാനിച്ച്, നിന്റെ സ്വരത്തിനുമാത്രം കാതോർത്ത് പ്രേമപരവശരായ ഗോപികമാർ ഉദ്ധവന്റെ കയ്യിൽ നിനക്ക് സന്ദേശം കൊടുത്തയച്ചിട്ടുണ്ട്.7. ഒരു സന്ധ്യക്ക് അവൻ നിന്റെ പാദസ്പർശംകൊണ്ടു പ

വിത്രമായ അമ്പാടിയും ഗോകുലവും കാണാൻ പോയി. അവന്റെ തേരുകണ്ട് മോഹബന്ധ ങ്ങളറ്റ ഗോപികമാർപോലും നിന്റെ തേരാണതെന്ന മോഹത്താൽ ചുററും കൂടി. അവർനി ന്നെക്കുറിച്ച് പാടി. നിന്റെ വികൃതികളോരോന്നും എണ്ണിപ്പെറുക്കി വാഴ്ത്തി.

8. നിന്റെ കൈശോരലീലകളും കർമ്മങ്ങളുമെല്ലാം ഗോപികമാരുടെ മനസ്സുകളാകുന്ന ഓലകളിൽ മുദ്രണം ചെയ്യപ്പെട്ടിരിക്കുന്നു. കലിയുഗഗോപികയായ ഞാനും ആ മുദ്ര ഹൃദയ ത്തിൽ പേറുന്നു. എന്റെ മനസ്സാകുന്ന ചെമ്പകപ്പൂവിതളിൽ ഏത് എഴുത്താണി ഉപയോഗി ച്ചാണ് നീ ഈ സൌഗന്ധികരാഗം (സുവർണ്ണാനുരാഗം) കോറിവരച്ച് ലേഖ്യപ്പെടുത്തിയ ത്

9. അവിടത്തെ ആലിംഗനചുംബനസ്പർശാദികളാൽ നിറയെ ഇലകളോടും ശാ ഖികളോടും പന്തലിച്ചുനില്ക്കുന്ന എന്റെ വംശവൃക്ഷം ആകെ ആനന്ദമൂർഛയടഞ്ഞ് പുള കാങ്കുരങ്ങളെ വാരിച്ചൂടുന്നു (വംശവൃക്ഷം Family tree, Totem tree; 1. പുളകാങ്കുരം നാല പ്പാട്ട്നാരായണ മേനോന്റെ കൃതി. 1 - 10 വരെ നമ്പറിട്ടത് നാലപ്പാട്ടെ വിവിധ കവി കളുടെ രചനകളുടെ പേരുകളാണ്)

11. ഈ വംശവൃക്ഷത്തിലെ ശാഖകളെല്ലാം നിന്റെ സോപാനമാർഗ്ഗത്തിൽ നമ്പുണി കൊട്ടിപ്പാടുന്നു. ഈ ചില്ലയിൽ കായ്ച്ച തേൻപഴങ്ങളെല്ലാം അവിടുത്തേക്ക് നൈവേദ്യമാ ണ്. (2, 3 ബാലാമണിയമ്മയുടെ കൃതികൾ).

12. നിന്റെ ചക്രവാളമാകുന്ന പുതുപൊന്നരുളിയിൽ ശേഖരിച്ച അമൃത് സൂര്യനെന്ന ചട്ടു കം കൊണ്ടുവിളമ്പി അമ്പിളിക്കിണ്ണമായ എന്റെ മനസ്സ് നിറയ്ക്കുമ്പോൾ, ഞാൻ കണ്ണുനീർ ത്തു ളളികളെല്ലാം തുടച്ചുനീക്കി, പഞ്ചസിദ്ധാന്തികകളെ എണ്ണാനാരംഭിക്കുന്നു. (4. ചക്ര വാളം നാലപ്പാട്ട് നാരായണമേനോന്റെ കൃതി. നാലപ്പാടന്റെ ചക്രവാളച്ചെമ്പുരുളി സുവർ ണ്ണ നാലപ്പാട്ടിന്റെ കൃതി. 5 കണ്ണുനീർത്തുള്ളി. നാലപ്പാട്ട് നാരായണമേനോൻ. 6 പഞ്ചസി ദ്ധാ ന്തിക സുവർണ്ണ നാലപ്പാട്ട്).

13. നീർമാതളപ്പൂക്കൾ കൊഴിയുന്ന കാവിൽ കാതരയായിരിക്കുമ്പോൾ, നിന്റെ താര കപ്പൂ വിതറിയ ആകാശമെത്തയിൽ എന്നെക്കൂടി വിളിച്ചുകയററാൻ ഏതോ വിദൂരമേഘ ത്തിനപ്പുറം നീ താരകക്കണ്ണു ചിമ്മി നോക്കുന്നത് കാണുന്നു. കണ്ണാ, അപ്പോൾ ഞാനറി യുന്നു, നീ ഇരിക്കുന്നത് എന്റെ മനസ്സിന്റെ താമരപ്പൂവിലാണെന്ന്. (7. മാധവിക്കുട്ടി, 8 സു വർണ്ണ നാലപ്പാട്ട്).

14. ഈ മനത്താമര കുമ്പിയാലും (കവി മരിച്ചാലും) അതിന്റെ കേസരവും പരാഗവുമാ യി, ഉള്ളി ന്റെയുള്ളിലെ ആത്മസൌരഭമായിരിക്കുന്ന കൃഷ്ണന് നാശമില്ലെന്നും അത് എ ങ്ങും വ്യാപി ക്കുമെന്നും ഞാനറിയുന്നു. എന്റെ ഉള്ളിൽ നീ ഇന്നു കുത്തിക്കുറിക്കുന്ന ഈ വ രികൾ (കാവ്യം) ഒന്നുപോലും ഒരിക്കലും നശിക്കില്ല എന്നും ഞാനറിയുന്നു. നീ പറഞ്ഞു തന്നത് ഏ റ്റുപാടുക മാത്രമാണ് ഞാനിപ്പോൾ ചെയ്തത്. നീ എനിക്കുതന്ന രസപാനാമൃത മായ ഈ കാവ്യത്താൽ ഞാനും അമൃതയായെന്നും അറിയുന്നു.

15 ഹേ, കരുണാമൃതാ, നിന്റെ രാസലീലയാൽ കെട്ടഴിഞ്ഞ ഇരുട്ടാകുന്ന കേശപാശം, മന്ദവും ഉച്ചവുമായി വിഭ്രമിക്കുന്ന ഭ്രമണലീലയാൽ പൊങ്ങിത്താഴ്ന്നുകളിക്കുമ്പോൾ ഋതുക്ക

ളിൽ ഭ്രമിക്ക് പൊടിയുന്ന സ്വേദജലം, നിന്റെ അംഗങ്ങളെ ആലിംഗനം ചെയ്ത് ഞാൻ ഇന്നും എന്നും അനുഭവിക്കുന്ന രാഗോന്മാദം, വിജ്ഞാനഗർഭമായ നിന്റെ പ്രേമസന്ദേശം എന്നിൽ നിറയ്ക്കുന്ന ശാന്തിയുടെ സ്വസ്ഥഭാവം, ആചന്ദ്രസൂര്യതാരം നിലനില്ക്കുന്ന ജീവാനുഭൂതിയുടെ രസ തരംഗങ്ങൾ, ചൈതന്യമെന്ന പാലാഴി കടയുമ്പോൾ തെറിക്കുന്ന അക്ഷരസ്ഫോടനൃത്തം, ഇവയാണ് നീ എന്നിൽ എഴുത്താണിയാൽ കോറിയ ദിവ്യസന്ദേശങ്ങൾ. ആ സന്ദേശങ്ങളെത്തന്നെ നിനക്കുമടക്കിത്തരാനായി നിനക്കുള്ള സന്ദേശമായി ഞാൻ ഉദ്ധവന്റെ കയ്യിൽ കൊടുത്തയച്ചിരിക്കുന്നു. ഉദ്ധവനെന്ന നിന്റെ സുഹൃത്ത് അവയുംകൊണ്ട് നിന്നെക്കാത്ത് മഥുരയിലിരിക്കുന്നു.

16. എന്റെ രാധ, എന്റെ പ്രിയ, മാനിനി, എന്റെ സഖി, എന്റെ മൌനരാഗകല അറിഞ്ഞവളെന്ന് വിജനമായ ആകാശവീഥിയിൽനിന്ന് അശരീരിയായി നീ എനിക്കുതന്ന മൌനസന്ദേശം ഇതൊക്കെയായിരുന്നുവല്ലോ.

17. കർത്തവ്യഭാരങ്ങളും സ്വധർമ്മാനുഷ്ഠാനവും എത്ര നാളാണ് നമ്മെ ഇങ്ങനെ വേർപെടുത്തു ക. നിത്യവും കൃഷ്ണസ്മരണയാൽ ഏതുകടമയേയും അനുദിനം ഉദാത്തമാക്കി മാററാൻ ഞാൻ പഠിച്ചിരിക്കുന്നു. പരമാത്മാവുമായുള്ള ഈ ചെറിയ വേർപാടായ ജന്മത്തെ, ഈ വിരഹജീവി തത്തെ, ഈ ജീവാത്മാവ് നിത്യവും അനഘമാക്കാൻ അഭ്യസിച്ചിരിക്കുന്നു. നമ്മുടെ ആത്മാവി നെ പിരിച്ച ഈ ശരീരമെന്ന മതിലിനെ നിത്യം ശുചിയാക്കി വെച്ച് നിർമ്മലമായ ഇതിൽ ഒരോ യുഗത്തിലും പുതിയ ശിലാലിഖിതങ്ങൾ ചുമരെഴുത്താക്കി വരയ്ക്കാൻ ഞാൻ ശ്രദ്ധിക്കുന്നു. ഇപ്രകാരം എത്രയെത്ര ജന്മങ്ങൾ ഞാൻ കാത്തുനിന്നു. ഞാനാണ് നിന്റെ രാധ. നിനക്ക് എല്ലാ വിധത്തിലും അനുരൂപയാകാനായി സൂത്രബ്രഹ്മാനന്ദമാർഗ്ഗത്തെ സ്വീകരിച്ച യോഗിനിയാണ് ഞാൻ (9 മാധവിക്കുട്ടിയുടെ കൃതി).

18. ഈ കാത്തുനില്പിൽ ശാസ്ത്രവും കലകളും തപസ്സും എല്ലാം എന്റെ ജീവിതയാത്രാപഥത്തിൽ തണൽ വിരിക്കുന്ന കല്പവൃക്ഷങ്ങളായിത്തീർന്നു. നിന്നെ പ്രതീക്ഷിച്ച് നിന്നെ മാത്രം പൂജിച്ച് സ്മരിച്ച് ഈ പഥം പൂകിയ വാസകസജ്ജകയായ എന്നിൽ ആ കല്പവൃക്ഷങ്ങളിലെ പൂക്കൾ, നിന്റെ സംഗമത്തിന് ഒരുക്കാനെന്നപോലെ കൊഴിഞ്ഞു. പാതയാകെ പൂവിരിച്ചു.

19. എല്ലാ ജന്മങ്ങളിലും നീ എന്നിൽ വന്നു. അപ്പോഴെല്ലാം എന്റെ പൂർണ്ണമനോരഥമാകുന്ന സ്വർണ്ണച്ചിറകുകൊണ്ട് അടിമുടി കമ്പനം കൊള്ളുന്ന വേദാംഗരാഗങ്ങളാൽ രാമാ, രഹസ്യമായി ഞാൻ നിന്നിൽ രമിച്ചു (വേദാംഗം ആറു വേദാംഗങ്ങളുടെ രാഗംവർണ്ണം. വേദമാകുന്ന അംഗരാഗം, വേദവേദാംഗജ്ഞാനമാകുന്ന അനുരാഗത്താൽ രമിച്ചു).

വേദവേദാംഗജ്ഞാനം രഹസ്യജ്ഞാനമാണ്. ജ്ഞാനി നേടുന്ന ആത്മജ്ഞാനവും നിഗൂഢമാണ്. രാമാ എന്ന സംബോധന അപ്രകാരമുള്ള രഹസ്യജ്ഞാനത്താൽ രമിപ്പിച്ചുകൊണ്ടാണ്. എല്ലാ ജന്മവും ജ്ഞാനം കൊണ്ട് രമിപ്പിച്ചു, ജ്ഞാനിയാക്കി.

20. ത്രിദോഷങ്ങളാൽ ത്രിവക്രമായിവളഞ്ഞ കുബ്ജയുടെ ത്രിദോഷഹാരിയായി വൈദ്യനായി ഹരി വന്നു. എന്റെ വാക്പുഷ്പങ്ങളുടെ സുഗന്ധത്താൽ ആകർഷിക്കപ്പെട്ട്. അതിനാൽ എല്ലാ രാത്രികളിലും കവിതാരതിക്രീഡകൊണ്ട് എന്നെ വിനോദിപ്പിച്ചു (വിനോദി

നിയാക്കി, രാത്രി കവിത എഴുതുന്ന വിനോദം). അപ്രകാരം ഉപശ്ലോകങ്ങളാകുന്ന വരംതന്ന് എന്നിൽ ശ്ലോകരൂപമായ കവിതകൾ ജനിപ്പിച്ചു. (കുബ്ജയിൽ ഉപശ്ലോകനെന്ന പുത്രൻ). ആ ഉപശ്ലോകൻ പ്രസിദ്ധനായി. ഭക്തകവി നാരദന്റെ ശിഷ്യനായി സാത്വതതന്ത്രത്തിൽ വിദ്വത്തം നേടി. (ദ്വാരക മുങ്ങിയപ്പോൾ ശ്രീകൃഷ്ണപുത്രന്മാരെല്ലാം മരിച്ചു. ഉപശ്ലോകൻ മാത്രം അവശേഷിച്ചു. നാരദഭക്തിമാർഗ്ഗവും സാത്വതതന്ത്രവും അദ്ദേഹമാണ് പിന്നീട് പ്രചരിപ്പിച്ച് പ്രസിദ്ധമാക്കിയത്). ഇവിടെ സാന്ദ്രാനന്ദമെന്ന കൃഷ്ണകാവ്യത്തെ ആ കൃഷ്ണപുത്രനായ ഉപശ്ലോകനായി രൂപകം ചെയ്യുന്നു.

21. മൌനിയായ സൈരന്ധ്രിയാണ് ഞാനെങ്കിലും എന്നിലുണ്ടായ ഈ ശ്ലോകത്തിനാണ് മാമുനിവീണയിലെ ഗാനമാകാനുള്ള ഭാഗ്യമുണ്ടായത് (ശിഷ്യപ്പെടാൻ). എന്നെ നിന്റെ സതിയാക്കി എന്നിൽ നിന്റെ വീര്യം ആവാഹിച്ച് നീ ജനിപ്പിച്ച ശ്ലോകമാണ് ഈ സത്യകാമനയായി എന്റെ സാന്ദ്രാനന്ദമായി, ഉണ്ണിയായിപ്പിറന്നത്. ഇത് നിന്റെ സന്ദേശമാണ്. ഇതുതന്നെയാണ് നിനക്ക് ഞാൻ ഉദ്ധവന്റെ കയ്യിൽ കൊടുത്തയക്കുന്ന മൌനസന്ദേശം. ഈ പ്രിയങ്കരമായ സാന്ദ്രാനന്ദത്തെ സ്വീകരിച്ചാലും. (10 സുവർണ്ണ നാലപ്പാട്ട്).

## 18. രുഗ്മണീസ്വയംവരം

1. ഹേ, പ്രാണവല്ലഭാ, കൃഷ്ണാ, നിന്റെ പ്രിയതമയായ എന്റെ ഉയിരും മെയ്യും നിന്റേതു മാത്രമാണ്. നിന്റെ മാറിൽ ധരിക്കാനായി കോർത്തുവെച്ച ഈ പൂമാല കുപ്പയിൽ വീഴുന്നത് ധർമ്മമാണോ. നിന്റെ നാവാൽ രുചിക്കാനുണ്ടാക്കിയ നിവേദ്യം കുറുക്കൻ വന്നു നക്കുന്നത് ശരിയാണോ.

2. മററാരും പ്രവേശിക്കാത്ത നിന്റെ ദ്വാരകാഗോപുരത്തിലേക്ക്, നിവേദനം വാമൊഴിയായി ഓതി ധരിപ്പിക്കാൻ മിടുക്കനായ ഒരു അന്തണനെ, ഉററവരും ഉടയവരും അററ (ഉപേക്ഷിച്ച) ഇവൾ ദൂതനായി അയക്കുന്നു.

3. കുണ്ഡിനരാജാവിന്റെ മകളായ രുഗ്മിണിയാണ് ഞാൻ. പഞ്ചേന്ദ്രിയങ്ങളുടെ ആസ്വാദനവിഷയങ്ങളിൽ നിന്നെല്ലാം ഞാൻ മുക്തയാണ്. എന്റെ ആത്മദേവന്റെ ഉപാസന മാത്രമാണ് സ്വധർമ്മമെന്ന് മനസ്സിലാക്കിയവളുമാണ്.

4. അപ്രകാരം എല്ലാ ഗുണങ്ങളാലും സർവ്വപ്രപഞ്ചങ്ങളുടേയും ആദിനാഥനായ അവിടുത്തേക്കുമാത്രം അനുരൂപയും അർഹതപ്പെട്ടവളുമായ എന്നെ ചെറിയ ഒരു ചേദിരാജ്യം ഭരിക്കുന്ന സാധാരണ മനുഷ്യരാജാവായ ശിശുപാലന് എപ്രകാരം പ്രേയസിയാക്കി വെക്കാൻ കഴിയും

5. നിനക്കൊരുക്കിവെച്ച ഞാനെന്ന നിവേദ്യത്തെ ശിശുപാലനെന്ന നായ വന്നു നക്കുന്നതിനുമുമ്പ്, അതിനനുവദിക്കാതെ, വേഗത്തിൽ വന്ന് തേൻ പോലെ ഭക്ഷിച്ചാലും. അശരണയായ എനിക്ക് നീയില്ലാതെ ഒരുനാൾ പോലും ജീവിക്കാനാവില്ല. നീ വന്നില്ലെങ്കിൽ ഞാൻ പ്രായോപവേശം ചെയ്ത് ശരീരം നശിപ്പിക്കും. എന്റെ ഉടൽ നീയാകുന്ന അഗ്നിയിൽ ചാമ്പലാക്കും.

6. ദാരുകനെന്ന സാരഥി പൂട്ടിയ തേരിൽ അവിടുന്നു വിദർഭയിലെത്തി. പിതാവ് ഭീഷ്മകൻ ബഹുമാനിച്ചുവെങ്കിലും സഹോദരനായ രുഗ്മിയുടെ ഭീഷണമായ നിന്ദാവാക്യത്താൽ

കൃഷ്ണന്റെ ദേഹം തപിച്ചു. വല്ലവിമാരുടെ മാനസങ്ങളാകുന്ന വള്ളിക്കുടിലുകളിൽ ലീലാലോലനായി കേളിയാടുന്ന ദിവ്യപുരുഷൻ തന്റെ ജന്മഭൂമിയുടെ മണ്ണിൽ പാദസ്പർശം ചെയ്ത വർത്തമാനം കേട്ട ഉടനെ രുഗ്മിണി മണ്ണിനെ (ഭൂമിയെ) സാഷ്ടാംഗം നമസ്കരിച്ചു. തന്റെ ആത്മനാഥനെ പുണർന്ന് ആത്മസമർപ്പണത്തിന്റെ സുഖം നേടാനുള്ള സാഷ്ടാംഗപ്രണാമം

7. ഭൂമിയുടെ കാന്തനായ മഹാവിഷ്ണു പുണർന്ന സപത്നിയായ ഭൂദേവിയെ പ്രേമപുരസ്സരം ഉമ്മവെക്കവേ, കൃഷ്ണന്റെ ദീപ്തവും സുന്ദരവുമായ നീലശരീരം പോലുള്ള കറുകപ്പുല്ലുകളുടെ ശ്യാമഭംഗി രുഗ്മിണിയുടെ മനം കവർന്നു.

8. യുഗം പോലെ നീണ്ടതെന്നു തോന്നിക്കുന്ന രാത്രിയുടെ ഓരോ യാമവും ഓരോരോ രുദ്രാക്ഷം പോലെ എണ്ണിയെണ്ണി നീക്കി. ബ്രാഹ്മമുഹൂർത്തത്തിൽ സ്വയംവരദുർഗ്ഗയുടെ മംഗളകരമായ ദിവ്യഭൂഷകൾ എടുത്തണിഞ്ഞു.

9. കൃഷ്ണനിൽ സമർപ്പിച്ച പ്രേമമെന്ന മധു ഇന്ദുവെ വെല്ലുന്ന മുഖമെന്ന താലത്തിലേന്തി (പ്രകടമാം വിധം ധരിച്ച്) ഒളിക്കാനൊന്നുമില്ലാത്തവളായി ശുഭ്രമനസ്കയായി, ഏതാനും നല്ല ഭടന്മാരാൽ അനുഗമിക്കപ്പെട്ട് വെളുത്ത മേഘങ്ങൾ അകമ്പടി സേവിക്കുന്ന പൌർണ്ണമി പോലെ അവൾ ദേവീക്ഷേത്രത്തിലേക്ക് പോകാൻ സാദരം തയ്യാറായി.

10. കോവിലകവും നാലുകെട്ടും മാത്രമല്ല, ശരീരത്തിന്റെ ഇന്ദ്രിയങ്ങളെ പുറംവിഷയങ്ങളിലേക്കു തുറക്കുന്ന നവദ്വാരങ്ങളും അവയുടെ ആസക്തികളും പൂർണ്ണമായി ഉപേ ക്ഷിച്ച് രാജകുമാരി ലളിതാസഹസ്രനാമം ജപിച്ചു. അത്രയും തവണ ലളിതയുടെ പാദപൂജചെയ്തു. മായാമയനായ നിന്നെ പ്രാപിക്കാൻ മായാമയിയായ മഹാമായയുടെ പ്രസാദം വേണമല്ലോ.

11. അച്യുതാ, അക്ഷരബ്രഹ്മമായ നീയെന്ന അമൃത് കുടിക്കണമെങ്കിൽ അക്ഷയമായ ഐശ്വര്യകേന്ദ്രമായ ദേവിയുടെ അക്ഷയവാത്സല്യം കൂടാതെ കഴിയുമോ

12. ആ മനോമോഹിനിയായ രാജകന്യകയുടെ പാദാദികേശം ലാവണ്യസാരം നിശ്ശബ്ദമായി, താരകങ്ങൾ നിറഞ്ഞ ദിങ്മുഖത്തിലെ കടക്കണ്ണുകളാൽ വിശ്വരൂപിയായ നീയും നുകർന്നു. നിന്റെ സൌഭാഗ്യധാമമായ പരമപദത്തെ മനക്കണ്ണുകളാൽ അവളും മുകർന്നു. പരസ്പരലയനത്തിന്റെ ഒരു ശാന്തിമുഹൂർത്തമണഞ്ഞു.

13. കണ്ണടച്ചാലും ധ്യാനമുഹൂർത്തത്തിൽ നിന്റെ മേനിമാത്രമാണ് ഉൾക്കണ്ണിൽ പ്രത്യക്ഷ ദർശനം. എട്ടുദിക്കും ചേർന്ന ദിക്ചക്രത്തെ മുഴുവനും പ്രഭാപൂരമാക്കി ജീവാത്മപര മാത്മലയനമെന്ന ആദ്യസമാഗമമുഹൂർത്തം ആഗതമായി. ലോകാഭിരാമയായ രാജകുമാരിയെ ദർശിച്ച സാക്ഷാത്പരബ്രഹ്മം കൂടി ആനന്ദരതി അറിഞ്ഞു.

14.ചന്ദ്രമുഖീ, നീ എവിടെ പോകുന്നു എന്നു ചോദിച്ച് സാന്ദ്രാനുരാഗത്തോടെ അവളുടെ കൈ പിടിച്ച് ഉഷസ്സിനെ സൂര്യനെന്നപോലെ തന്റെ തേരിലുകയറ്റി, തേരുരുളുകളുടെ നാദസ്വരാകമ്പടിയോടെ സഞ്ചരിച്ച്, ആ രൂപവാഹിനി (നദി) സ്വന്തമാക്കവെ (സമുദ്രത്തിൽ ലയിപ്പിക്കുന്നു, രൂപം അരൂപത്തിൽ, നദി സമുദ്രത്തിൽ ലയനം) നിർഗ്ഗുണനും നിശ്ചലനു

മായ ബ്രഹ്മംപോലും നാലുപുരുഷാർത്ഥങ്ങളും അറി യുന്നു. ചഞ്ചലമിഴികളുടെ ചലനമെന്ന രാഗതരംഗത്തിൽ (മായാചലനം) ബ്രഹ്മഹൃദയം ആലോലമാടുന്നു.

15. ആദ്യസമാഗമലജ്ജയാർന്ന മാനസത്തോടെ, ഗൂഢമായ പ്രണയോത്സവകേളിയിൽ മന്മഥതുല്യയായി, മന്ദഹാസശോഭിതമായ, മുഗ്ദ്ധമുഖാംബുജത്തോടെ ശോഭിക്കുന്ന ഈ ര മ (ലക്ഷ്മി) കേശവാ, നിന്നിൽ സദാ രമി ക്കുന്നവളാണ് (ആനന്ദിക്കുന്നവളാണ്)

16. രാപ്പകൽ നർമ്മസംഭാഷണം ചെയ്തും കർമ്മലോലുപരായും നിർമ്മലമായ ഋതംഭര പ്രജ്ഞരായി ഋക്കൾ കൈമാറിയും വധൂവരന്മാർപുതിയ രമ്യവാക്കുകൾ പരസ്പരം മൊഴി യുന്നു.

17. ഗൃഹസ്ഥാശ്രമത്തിന്റെ പ്രത്യകത പറയുന്നു. ഗൃഹസ്ഥർ പ്രിയവും അപ്രിയവും പറ യുന്നവരാണ്. രാത്രികളിൽ രഹസ്യകേളികളാൽ വേപഥുവണിയാൽ പ്രിയമേറുന്നവരാണ്. പകലിലോ വാക്കുകളുടെ ക്രൂരമെയ്യാനും മടിക്കുകയുമില്ല. ഇപ്രകാരം പ്രപഞ്ചമെന്ന തേ രിൽ സ്വയം ആത്മശയ്യ നേടി അവർ ഗർഹണീയരായിത്തീരുന്നു.

കൃഷ്ണൻ സ്വയം അനാദ്യനായ അച്യുതനാണ്. അദ്ദേഹംപോലും ഇത്തരമുള്ള ഗൃഹസ്ഥാ ശ്രമം സ്വീകരിച്ചതെന്തിന്. അനാദിമദ്ധ്യാന്തമായ ആത്മതേജസ്സിൽനിന്ന് പുതിയ തല മുറയെ സൃഷ്ടിക്കണമെന്ന് ആഗ്രഹിച്ചാൽ (പുത്രേഷണ) അച്യുതനുപോലും സംസാരിയാ വണം, ഗൃഹസ്ഥാശ്രമം സ്വീകരിക്കണം.

## 19. സ്യമന്തകം

1. മൂഷകയാദവവംശത്തിൽ നൂറുയാഗം ചെയ്യുന്ന ശതകർണ്ണിമാരുടെ വംശജനും നൂറു സത്രം ജയിച്ചവനുമായ സത്രാജിത്തിന്ന് വിദുഷിയും സുന്ദരിയുമായ ഒരു പുത്രിയുണ്ടായി, ബാല്യത്തിൽതന്നെ അവളെ ശതധന്വാവിനു കൊടുക്കാൻ അച്ഛൻ തീരുമാനിച്ചു. കെട്ടുകല്യാണവും കഴിഞ്ഞു. പക്ഷെ, ഭാമ തന്റെ പരിശുദ്ധഹൃദയം ആദ്യമേ തന്നെ സമർപ്പിച്ചത് കൃഷ്ണനിലാണ് (സത്രാജിത്ത് യശോദയുടെ സഹോദരനും ഘടം അഥവാ കുടം എന്നപേരോടുകൂടിയ കടത്തുനാട്ടിലെ (കടനാട്) കംഭനാമമുള്ള രാജാവുമാണ്. ചെറുപ്പകാലത്ത് അദ്ദേഹം ഋഷഭാനു എന്ന പേരിൽ സഹോദരിയുടെ ഭർത്താവിന്റെ ഗ്രാമത്തിൽ താമസിച്ചിരുന്നു. ഋഷഭാനുപുത്രിയായ രാധ തന്നെയാണ് സത്യഭാമ. ഋഷഭം കാള, നന്ദി എന്ന നാമങ്ങൾ ഋഷഭാചലത്തിലെ വല്ലഭവംശത്തിനുണ്ട്. ഭാനുവിന്റെ തമിഴ് പദമായ രവി, ഇരവി അവരുടെ പേരിൽ ചേർക്കും. കൃഷ്ണന് സത്യഭാമയിലുണ്ടായ മക്കൾക്കെല്ലാം ഭാനു ഇരവിഃനാമം ചേർന്നിരുന്നു. വ്യാസമുനി ഗണപതിയെ കുഴക്കാനും വായനക്കാരെ ചിന്തിപ്പിക്കാനുമായി പ്രയോഗിച്ച അനേകം പ്രഹേളികകളിലൊന്നാണിത്)

2. പതിനെട്ടുവയസ്സുപോലുമാകാത്ത ഈ ഇളംപൂമൊട്ടിന്റെ ജീവിതം ധന്യമാണ്. ജനിച്ചനാളുമുതൽ ഉള്ളിൽ നിന്റെ മേനിയും ചുണ്ടിൽ നിന്റെ നാമവും ധരിച്ചിരിക്കയാണല്ലോ. ആ മൃദുലമായ അളകങ്ങളിൽപോലും നിന്റെ നീല ക്കാറൊളിമെയ്യിന്റെ മിന്നല്ക്കാന്തിയാണ്.

3. ഈപെൺകുട്ടി അന്തപ്പുരം അലങ്കരിച്ചാൽ പിന്നെ മറ്റ് രത്നങ്ങളുടെ ആവശ്യകതയെന്ത്. പക്ഷേ, നീ സത്രാജിത്തിനോട് കൈനീട്ടി യാചിച്ചത് ഇവളെയല്ല, സ്യമന്തകമെന്ന രത്നത്തെയാണ്. ലക്ഷ്മീശനായിരുന്നിട്ടും ഈ നിസ്സാരവസ്തു ചോദിച്ചതിന്നു പിന്നിൽ വേറെ എന്തോ ഉദ്ദേശ്യമുണ്ടാവണം.

4. സൂര്യൻ നല്കിയ ദിവ്യസ്യമന്തകം ആദിത്യരത്നം തന്നെയാണ്. അത് ഓരോ ദിനവും, എട്ടു ദിശകളിലും എട്ടുപവൻ നല്കും. അതിരിക്കുന്ന നാട്ടിൽ ദാരിദ്ര്യമോ, മഹാമാരിയോ, വ്യാധിയോ, നാഗഭയമോ ഉണ്ടാവുകയില്ല

5. സത്രാജിത്ത് അല്പമായ ധനത്തിൽ ആർത്തി വന്നുപോകയാൽ അല്പ മനസ നായിത്തീർന്നു. അദ്ദേഹം കൃഷ്ണനു രത്നം കൊടുത്തില്ല. ധനം ഇരിക്കേണ്ടത് ധർമ്മിഷ്ഠരുടെ കയ്യിലാണ്. സ്വാർത്ഥിയും ലുബ്ധനും അഹങ്കാരിയുമായ മനുഷ്യന്റെ കയ്യിലിരിക്കുന്ന ധനം മനുഷ്യർക്ക് മാത്രമല്ല, മുഴുവൻ ലോകത്തിനും അനർത്ഥമായി ത്തീരും.

6. സത്രാജിത്തിന്റെ സഹോദരൻ പ്രസേനൻ ആ രത്നം ധരിച്ച് കാട്ടിൽ നായാട്ടിനു പോയി. അയാൾ മടങ്ങിവന്നില്ല. രത്നം നഷ്ടപ്പെട്ടു.

7. കൃഷ്ണനാണ് സ്യമന്തകം കട്ടതെന്നു കരുതി സത്രാജിത്ത് പരത്തിയ അപവാദം നാടാകെ പരന്നു.വികൃതിക്കുട്ടികളുടെ കല്ലേറ് പഴമില്ലാത്ത പാഴ്മരത്തിന് ഏല്ക്കേണ്ടിവരികയില്ല. നിറയെ ഫലമുള്ള വൃക്ഷത്തെയാണ് അവർഎറിയുക. കൃഷ്ണനെപ്പോലെ മഹാപുരുഷന്മാരെയാണ് സത്രാജിത്തിനെപ്പോലുള്ള വികൃതിക്കുട്ടികൾ കല്ലെറിയുക. ആയിരം മണിയുടെ നാവടക്കാം. ഒററ വായിലെ നാക്കടക്കുന്നത് സാധിക്കാത്ത കാര്യമാണ്.

8. സർവ്വജ്ഞപുരുഷനായഭഗവാൻ എല്ലാവർക്കും വേണ്ടി എല്ലാം നേടുന്ന നിഷ്കാമകർമ്മയോഗിയാണ്. അദ്ദേഹം എല്ലാവർക്കുമായി കർമ്മം ചെയ്യുന്ന സദ്ഗുരുവാണ്. പ്രസേനന്റേയും, സിംഹത്തിന്റേയും, പിന്നീട് ജാംബവാന്റേയും പാദമുദ്രകൾ വീണുകിടക്കുന്ന മാർഗ്ഗം നോക്കിനടന്ന് അദ്ദേഹം ജാംബവാന്റെ ഋഷഭാദ്രിയിലെ കിഷ്കിന്ധാഗുഹയിലെത്തി.

9. വിഷ്ണുഭക്തനും വൃദ്ധനുമായ ജാംബവാൻ ആരാണു വന്നിരിക്കുന്നതെന്ന് തലയുയർത്തിനോക്കാതെത്തന്നെ പോരു തുടങ്ങി. വൈഷ്ണവനായ എന്നെ എതിർക്കാൻ ആർക്കാധൈര്യം. കൃഷ്ണാ, രാമാ എന്നു ജപിച്ച് കൃഷ്ണന്റെ മാറത്ത് മുഷ്ടി ചുരുട്ടി ഇടി ക്കാൻ തുടങ്ങി. കുരങ്ങന്മാർകൈ കൊണ്ടു സഞ്ചരിക്കുന്നവരാകയാൽ നിന്റെ ജയഘോഷം മുഴക്കി, നിന്റെ മാറത്തുതന്നെ കരം കൊണ്ടുസഞ്ചരിച്ചു.

10. മുമ്പ് വിരോചനപുത്രൻ മഹാബലിയുടെ യജ്ഞകാലത്ത് വാമനാവതാരമുണ്ടായപ്പോൾ പെരുമ്പറമുഴക്കി ആകാശമാർഗ്ഗത്തിലൂടെ പതിനാലുലോകവും ജാംബവാൻ ചുററുകയുണ്ടായി. ആ സഞ്ചാരത്തിന്റെ ഓർമ്മ പുതുക്കുവാനാകാം, നീലവാനിനു തുല്യമായ ഭഗവാന്റെ മാറത്ത് കൈകൊണ്ട് ഇടിച്ചു സഞ്ചരിച്ചത്.

11 വാനരനായതുകൊണ്ട്, കൈകൊണ്ടു സഞ്ചരിക്കുന്ന (സഞ്ചാരം കൊള്ളുക എന്ന പ്രയോഗത്തിന് വേദനകൊണ്ട് എരിപൊരി കൊള്ളുക എന്നർത്ഥവുമുണ്ട്. ഭഗവാനെ അടിക്കുമ്പോൾ വേദനിക്കുന്നത് ജാംബവാനുതന്നെയാണ്) തന്റെ ഭക്തനും പ്രിയനുമായ വൃദ്ധന്റെ ഇടിപോലും പൂജനമായി സ്വീകരിച്ച് തിരിച്ചടിക്കാതെ പുഞ്ചിരിതൂകിനിന്നു കൃഷ്ണൻ. അതു കണ്ടപ്പോൾ ജാംബവാന്റെ ഉൾക്കണ്ണുതുറന്നു. രാമനാണ് മുന്നിലെന്നറിഞ്ഞു. ഉടനെ ദിവ്യരത്നം ഭഗവാന്റെ കയ്യിലേല്പിച്ചു.

12. പിന്നീട് ചെറിയ കുട്ടിയായ ജാംബവതിയെ ഭഗവാൻ വിവാഹം കഴിച്ചുകൊടുത്തു. കളിക്കുന്ന പ്രായം വിടാത്ത അവളെ ഭഗവാൻ കാണുമ്പോൾ അവൾ തന്റെ ഏകകളിപ്പാട്ടമായ സ്യമന്തകംകൊണ്ടു കളിക്കയാണ്. ഇപ്പോളവൾ തന്റെ ഏകരത്നമായ താരുണ്യരത്നമണിഞ്ഞ് സമർപ്പിക്കപ്പെട്ടു. ആ കന്യകയുടെ മനസ്സും താരുണ്യവുമാകുന്ന ആദിത്യരത്നവും ഭഗവാൻ കവർന്നെടുത്തു (കളിപ്പാട്ടമായ രത്നത്തോടൊപ്പം വധൂരത്നത്തേയും കവർന്നു)

13 സത്യമെല്ലാം അറിഞ്ഞപ്പോൾ പശ്ചാത്തപിച്ച സത്രാജിത്ത്, മാപ്പുചോദിച്ചു. പൂഞ്ചിരി യോടെ സ്യമന്തകവും പുത്രി ഭാമയേയും കൃഷ്ണനനല്കി. ആയിരംപേരെ ഹനിക്കുന്ന തീക്കനിയായ രത്നത്തെ ആയ് വംശത്തിന്റെ ദേവനായ കൃഷ്ണൻ തിരസ്കരിച്ചപ്പോൾ നേരത്തെ പഴിപറഞ്ഞ നാവുകളെല്ലാം അടങ്ങി. പകരം സ്തുതിപാടാനാരംഭിച്ചു.

14. മുമ്പ് എപ്പോഴോ കന്നിമാസത്തിൽ സൂര്യൻ നില്ക്കവെ, ചതുർത്ഥിച്ചന്ദ്രനെ കാണുകയുണ്ടായി. അതിന്റെ ഫലമായി അപവാദശ്രവണമുണ്ടായി. ഇപ്പോൾ ആ മിത്ഥ്യാപവാദത്തിന്റെ തീപ്പുക കെട്ടടങ്ങി.

15. ഈ സ്യമന്തകകഥ പാടുന്നവർക്കും കേൾക്കുന്നവർക്കും എല്ലാ ദുഷ്കീർത്തിയും ശമിക്കുന്നതാണ്. മംഗളങ്ങളും ദീപ്തങ്ങളുമായ അനന്തം സൂര്യതാരകരത്നങ്ങൾക്കും പ്രഭുവായ കൃഷ്ണാ, അവയിലൊന്നിനെ സത്രാജിത്തിനു നല്കി, അത് തിരിച്ചുയാചിച്ചു കൊണ്ട് നീ സൃഷ്ടിച്ച ഈ ജീവിതകഥ നന്നെ കുട്ടിയായിരിക്കുമ്പോൾ തന്നെ കേട്ടവളാണ് ഞാൻ. യൌവനത്തിലാകട്ടെ, മിഥ്യാപവാദത്തിന്റെ തീപ്പുകയേററ് നിന്നെപ്പോലെ തപിച്ചവളുമാണ്.

16. ഇന്ന് വാർദ്ധക്യത്തിന്റെ സൌമ്യപ്രകാശത്തിൽ പഴയതെല്ലാം സ്മരിക്കവേ, നീയാകുന്ന ഇന്ദ്രനീലക്കല്ലിന്റെ ശീതളഛായ എന്നെന്നേക്കുമായി പതിഞ്ഞ എന്റെ മനസ്സിൽ ഉൾത്താപമോ ആധിയോ അശേഷമില്ല. ദീനബന്ധോ, ഞാൻ തന്നെ നിന്റെ ചാരുസ്യമന്തകരത്നമായിത്തീർന്നതിനാലാവാം ഈ പരമശാന്തി അനുഭവപ്പെടുന്നത്.

17. സ്നിഗ്ദ്ധയായി, മുഗ്ദ്ധയായി, മേവുന്ന എന്നെ സദാ തൊട്ടുതലോടുന്നത് നിന്റെ തൃക്കൈകളാണ്. എല്ലായിടത്തും വളഞ്ഞുപുളഞ്ഞൊഴുകി നിന്റെ കാല്ക്കലെത്തുന്ന കാളിന്ദിയെപ്പോലെ നിന്നിൽ പ്രണയവിവശയായി രാജാധിദേവിയുടെ പുത്രിയും നിന്നെ തേടുന്നുണ്ട്.

18. നിന്റെ പിതൃസോദരി അവന്തിരാജ്ഞിയുടെ മകളായ മിത്രാവിന്ദ സഹോദരന്മാരായ വിന്ദാനുവിന്ദരെ ഭയന്ന് കഴിയുകയാണ്. സ്വയംവരപ്പന്തലിൽ അവൾക്കിഷ്ടമില്ലാത്ത ആളുകൾ നിറഞ്ഞുകഴിഞ്ഞു. ആ മുറപ്പെണ്ണിനെ പന്തലിൽനിന്ന് പിടിച്ചിറക്കി കൊണ്ടുപോരാനായി, ഇടയബാലകാ, വേഗം പുറപ്പെടുക.

19. പിന്നെയുമുണ്ട് ഒരു രത്നംകൂടി നിന്നാൽ ഹരിക്കപ്പെടാൻ തപംചെയ്ത് കാത്തിരിക്കുന്നു. അയോദ്ധ്യയിലെ നഗ്നജിത്തിന്റെ പുത്രി സത്യ എന്ന കൌസല്യ നിന്റെ സൌന്ദര്യത്തിൽ മയങ്ങിയിരിക്കയാണ്.

20. ശക്തരും നഗ്നരുമായ ഏഴു ഋഷഭങ്ങളെ (കാള) ഒററയ്ക്ക് നേരിട്ട് അടക്കുന്ന മന്നവന്നു മാത്രമേ സത്യത്തിന്റെ നേർക്കുനേർ നില്ക്കുന്ന ധർമ്മവതിയും വിദുഷിയുമായ സത്യയെ ലഭിക്കുകയുള്ളൂ. യോഗയോഗേശ്വരനായ കൃഷ്ണനല്ലാതെ ആർക്കാണ് ഈ ഏഴു മൃഗശീർഷങ്ങളെ ഏഴു കുലപർവ്വതങ്ങളെ, സപ്തഋഷഭാചലങ്ങളെകീഴടക്കി ധർമ്മമേഘവർഷകനാവാൻ കഴിയുക.

## 20. കുരവക്കൂത്ത്

*(അയോദ്ധ്യയിലെ ഗോശാലയിൽ ആയ് വംശജരായ യാദവസ്ത്രീകളുടെ നൃത്തം. ചില പ്പതികാരത്തിലെ ആയ്ച്ചിയർകുരവൈ).*

1. ഹിമാലയത്തിന്റെ നെററിയിൽ മത്സ്യം, പുലി, വില്ല് എന്നീ അടയാളങ്ങൾ (പാണ്ഡ്യ, ചോള, ചേരരുടെ) വരച്ചുവെച്ച് പ്രസിദ്ധിപെററ ദക്ഷിണാപഥത്തിലെ മൂവേന്തന്മാർ ഭരിക്കുന്ന ഭൂമിയിൽ മണിമുത്തുക്കൊററക്കുട ചൂടിയ ദേവനുറങ്ങുന്ന (രാജരാജേശ്വരൻ) കോവിലിൽ പ്രഭാതമായി.

2. പ്രഭാതത്തിൽ ദേവനെ തുയിലുണർത്താൻ ഗാനം (പ്രശസ്തി) രചിച്ചുപാടണം. മുരജം കൊട്ടി സമയമറിയിക്കണം. നെയ്യ് കൊടുക്കണം. കടകോലും കയറുമെടുത്ത് പുത്രിമാരോടൊത്തിരുന്ന് തൈരുകടയുന്ന അമ്മമാർകാണുന്നു, ഇന്നലെ ഉറപാർന്നുവെച്ച പാൽ ഇപ്പോഴും ഉറകൂടിയിട്ടില്ല. ഇത് ഒരു ദുശ്ശകുനമാണ്. ആപത്സൂചനയാണ്.

3. പൂഞ്ഞയുള്ള അമ്പലക്കാളയുടെ കണ്ണിൽ കണ്ണീർത്തുള്ളികൾ കാണുന്നു. ആട്ടിൻകുട്ടികൾ ഓടിച്ചാടിക്കളിക്കുന്നില്ല.

4. നാലുമുലയുള്ള കറവപ്പശു നടുങ്ങിനിന്ന് അമറുന്നു, കണ്ഠമണികൾ കൊഴിയുന്നു. ശകുനമെല്ലാം പിഴച്ച് കാണുന്നു. സ്ത്രീകളേ, എല്ലാവരും വരിക.

5. സുന്ദരിയായ നപ്പിന്ന എന്ന നമ്മുടെ നിളാദേവിയോടുകൂടി, അനുരാഗിയായ കണ്ണനാടിയ കുരവക്കൂത്തുകൾ നമുക്ക് ആടുക. നമ്മുടെ കുലത്തിന്റെ ഉത്സവമായ കണ്ണൻ സത്യയെ വിവാഹം കഴിച്ച കഥ സ്വരവിസ്താരത്തിൽ ലയം ചേർത്ത് ഒരിക്കൽ കൂടി നൃത്താഭിനയത്തോടെ അനുകരിച്ചു കാണിക്കുക.

6. വിശുദ്ധമായ ഈ കഥ പറയുന്നതുകൊണ്ട് അജക്കിടാങ്ങളുടെ (ആട്ടിൻകുട്ടികൾ, ബ്രഹ്മപുത്രന്മാർ) ദുഖമകലട്ടെ. ഋഷഭക്കണ്ണിൽ (കാളക്കണ്ണിൽ, ഋഷഭം അഥവാ ഇടവം രാശിഭാഗത്ത്) ഉരുണ്ടുകൂടിയ ജലബിന്ദുക്കൾ അലിഞ്ഞ് താഴേക്ക് വർദ്ധിച്ച് വർഷിച്ചു തീരട്ടെ. പശുക്കളുടെ ഉള്ളിലെ ദുഃഖമെല്ലാം തീരട്ടെ.

7. മകരപ്പൊങ്കലിൽ മരംകോച്ചുന്ന മഞ്ഞത്ത് തേൻ പോലെ നമ്മുടെ സ്വരസുധ ഒഴുക ട്ടെ. നിഗൂഢമായ ഇരുണ്ട ഗുഹകളിലെ തമോദ്വാരങ്ങളിൽ ഒളിച്ചുവെച്ച പശുക്കളെ (രശ്മി) ഇന്ദ്രനുവേണ്ടി, നാഗമാതാവായ സരമ വീണ്ടും പുറത്തെടുക്കട്ടെ. ദർശനീയമാക്കട്ടെ. ആ രശ്മികൾ ചൊരിയുന്ന പൂർണ്ണവിജ്ഞാനത്തിന്റെ പളുങ്ക (ക്രിസ്റ്റൽ) രശ്മിയിൽ മനുഷ്യമന സ്സുകളെല്ലാം ശുദ്ധമായി ബോധപ്രകാശത്തോടെ വിളങ്ങട്ടെ.

8. ആദ്യത്തെ കറുത്ത കാള കാരി ( കുതിരമലയിലെ കാരി എന്ന കുറുനിലമന്നനാണ് കാരി) . അവന്റെ ചീറ്റത്തെ ഭയക്കാതെ ഓടിവന്ന് അടക്കി ശരീരമാകെ തലോടി ശാന്ത മാക്കുന്ന വീരനെ മാത്രമേ തേന്മലർമാല കോർത്ത സത്യ കാമത്തോടെ മാല അണിയി ക്കുകയുള്ളൂ.

9. നെററിയിൽ ചുവന്നതിലകം തൊട്ടുനില്ക്കുന്ന ക്രൂറന്റെ തിലകം മായ്ച്ച് അവനെ തളയ്ക്കു ന്നവനു മാത്രമേ സ്വർണ്ണവളയിട്ട സ്ത്രീരത്നത്തിന്റെ തോളുകൾ ഇണങ്ങുകയുള്ളൂ.

10. മല്ലനായ കാളക്കിടാവിന്റെ പുറത്തുകയറി ഉല്ലാസമായി നഗരപ്രദക്ഷിണം ചെയ്യു ന്ന വനല്ലാതെ ആർക്കും സുന്ദരമായി അഴിച്ചിട്ട മുടിയിൽ മുല്ലപ്പൂ ചൂടിയ ഇവളെ ഞങ്ങൾ തരികയില്ല.

11. അതിസൂക്ഷ്മമായ പുള്ളികളോട്ടുകൂടിയ ഈ വെളുത്ത കാളയുടെ അഹങ്കാരം ശമി പ്പിക്കുന്ന കാമുകന് മാത്രമേ നഗ്നജിത്തിന്റെ പുത്രിയാകയാൽ നഗ്ന എന്ന പേരോട്ടുകൂടി യ സത്യയുടെ സ്വർണ്ണനിറമുള്ള തോളുകൾ ഇണങ്ങുകയുള്ളൂ.

12. ശൌര്യവും ചന്തവുമുള്ള കാളയെ അടക്കുന്ന സുന്ദരൻ സരസ്വതിയുടെ അവതാര മായ ഈ ദേവിയുടെ സംഗീതസാഹിത്യങ്ങളാകുന്ന, അമൃതമൃദുലമായ സൌന്ദര്യ സാരം സ്വന്തമാകും.

13. എപ്പോഴും വിജയം ലഭിക്കുന്ന ഈ കാളയെ ഊക്കോട്ടുകൂടി അടക്കുന്ന വിജയിക്ക് കൊന്നപ്പഴം പോലെ നീണ്ടിരുണ്ട ശോഭയാർന്ന കുന്തലോട്ടുകൂടിയ ഇവൾ നന്നായി ഇണ ങ്ങും. മറ്റാർക്കും ഇണങ്ങുകയില്ല.

14. ഈ ത്തുവെള്ളക്കാളയുടെ ചീറ്റം തീർക്കുന്ന ദേവേന്ദ്രസന്നിഭനായ നൃപന്നുമാത്രമേ കായാമ്പൂനിറമുള്ള ഈ സുന്ദരി കാമിനിയാവുകയുള്ളൂ.

15. കോഷ്ഠത്തിൽ ഏഴു കാളകൾ (ഋഷഭങ്ങൾ, തമിഴിൽ യുവാക്കളെന്നും അർത്ഥമു ണ്ട്) വീണയിൽ ഏഴുഞരമ്പുപോലെ (തന്ത്രിപോലെ) വളരുന്നു. മണ്ഡലമായി വട്ടത്തിൽ നിന്ന് കൈകൾ കർക്കിടകം (ഞണ്ട്) പോലെ കോർത്തുപിടിച്ച്, കുരവയിട്ട് നൃത്തം ചെ യ്യാലും, തോഴിമാരേ.

16. പ്രച്ഛന്നവേഷമെടുത്തുവന്ന ധേനുകാസുരനെന്ന കന്നിനെ കല്ലാക്കി എറിഞ്ഞ് ജ ഞാനപ്പഴം കൊഴിച്ച കഥപാടി നമുക്ക് അഭിനയിക്കുക.നമ്മുടെ ഈ വഴിപാടിൽ പ്രസാ ദിച്ച് കണ്ണൻ ഗോകുലഭൂമിയിലെത്തും. അവന്റെ അധരങ്ങളിൽ കൊന്നക്കുഴലിൽനിന്നു പൊഴിയുന്ന മധുരസംഗീതം നാം കേൾക്കും.

17. വാസുകിയെ വടമാക്കി, മേരു കടകോലാക്കി പാല്ക്കടൽ കടഞ്ഞ മായോന്റെ പാലാഴിമഥനകഥ പാടി അഭിനയിക്കുക. ഈ വഴിപാടുകൊണ്ട് പ്രസാദിച്ച് നമ്മുടെ ഇടയക്കുടിലിൽ അവനെത്തും. അവനൂതുന്ന ആമ്പല്ക്കുഴലിന്റെ മധുരനാദം ഇവിടെയെല്ലാം പരക്കും

18. താഴ്‌വരയിൽ നിന്ന നരകാസുരനെന്ന കാട്ടനാരകത്തെ താഴെ വീഴ്ത്തിയവനാണ് എന്റെ കണ്ണൻ. ഞാനവന്റെ വഴിപൂകി. എന്നിൽ പ്രീതനായി പശുക്കൾക്കിടയിൽ ആ വനമാലി വന്നുചേർന്നാൽ, മുല്ലക്കുഴലുകളിൽ അവനൂതുന്ന ആയിരമായിരം സ്വർഗ്ഗ ലോക ഗീതകൾ നമ്മൾ കേൾക്കും.

19. യമുനാതീരത്ത് നപ്പിന്നയുടെ മൃദുലവസ്ത്രങ്ങൾ ഒളിച്ചുവെച്ചവന്റെ കരിനീലവർണ്ണരൂപമാണോ, അതോ, നറുചായലാളുടെ (നീണ്ടുകറുത്ത മുടിയുള്ളസുന്ദരി) കടമിഴി യാണോ മോഹനം

20. തൊഴുനയിൽ (യമുന) രാധയുടെ വിരഹസംഗീതമാണോ, അതോ മഴമേഘമുതിർക്കുന്ന മേഘമല്ലാറൊഴുക്കാണോ. അതുമല്ല, പൂമുടിയഴിഞ്ഞാടുന്ന ദ്രുതപദമേള മാണോ, ശ്രുതിപാടുന്ന കുഞ്ഞിക്കാറ്റാണോ.

21. പ്രകൃതിയിൽ എല്ലാ വസ്തുക്കളിലും രാധയുടെ താളം, അവളുടെ മായാവിലാസത്തിന്റെ രാസലീലാനൃത്തം. മുനിമാർ അവളുടെ താളത്തെ കാക്കുവാനായി വേദാംഗ മണിവീണ മീട്ടുകയാണ്.

22. അവളുടെ താളത്തിലാടാനാണോ, വേദാംഗങ്ങളിൽ കാലനേത്രമായ സൂര്യൻ എന്നും തന്റെ പുതിയ ജ്യോതിഷനേത്രം (തൃക്കണ്ണ്) മിഴിക്കുന്നത്. അവളോടൊപ്പം രാമനും കൃഷ്ണനും നൃത്തമാടുന്നു, വളകളും വനമാലകളുമാടുന്നു.

23. നമ്മൾ ഒത്തുചേർന്ന് ദ്രുതതാളത്തിൽ ചോടുവെച്ചാടുമ്പോൾ മുററത്ത് ചാണകപ്പൊടി പറക്കുന്നു. ഈ മുററത്ത് അമ്മ യശോദയ്ക്ക് കണ്ണനിറയെ കാണാനായി നമുക്ക് രാശിമണ്ഡലനൃത്തമെന്ന രാസലീല ആടിക്കാണിക്കുക.

24. വടക്കേമല മത്താക്കി, വാസുകി ഞാണാക്കി പാല്ക്കടലിന്റെ മദ്ധ്യഭാഗം കലക്കിയ അതേ ബലിഷ്ഠമായ കയ്യുകളാണ്, യശോദയുടെ സ്നേഹപാശത്തിന് കീഴടങ്ങി കെട്ടപ്പെട്ട കണ്ണന്റെ കൊച്ചുകയ്യുകളും.

25. പ്രപഞ്ചത്തെ മുഴുവനും വിഴുങ്ങുന്ന കാരണപുരുഷന്റെ തിരുവായ് കൊണ്ടുതന്നെ ഗോപികമാരുടെ ഉറികളിലെ വെണ്ണ കട്ടുതിന്നു. മൂന്നുലോകത്തിന്റെയും ഇരുട്ടുനീക്കി അവയെ അളന്നെടുത്ത, തളിരുപോലെ ചുവന്ന ഈ പാദകമലങ്ങൾ അടിയന്റെ ഉണങ്ങിക്കരിഞ്ഞ മാനസച്ചില്ലമേൽ പുതിയ ഒരു വസന്തത്തിന്റെ നാന്ദി കുറിച്ചു.

26. പെരിയ പെരുമാളായി, മായോനായി, നാഭിത്താമരയായി, അതിൽ നിരവധി ബ്രഹ്മാണ്ഡപ്പൂക്കൾ വിടർത്തിയവനായി ശോഭിക്കുന്ന ഈ മഹാവിഷ്ണുവിന്റെ കരിനീലമണിമെയ്യാകുന്ന കരിവണ്ട് എന്റെ കരളിലെ താമരമൊട്ടിനു ചുററും പറക്കുകയാൽ, ആ താമരമൊട്ട് മലരായിവിരിഞ്ഞു.

27. സുഗന്ധപുഷ്പങ്ങളും ധൂപവും ചന്ദനവും ചാന്തും അകിലും പുകച്ച് ധൂപദീപാലങ്കൃതമാക്കി, പൂമാല തൂക്കിയ മച്ചിനകത്ത്, എന്റെ മനസ്സാകുന്ന മച്ചിൽ, നിന്നെ മാത്രം കാത്ത് അതിസുന്ദരമായ ഒരു സത്യദേവി ( ജീവാത്മാവ്) ഇരിക്കുന്നു.

28. ചുവന്ന തീക്കനലുപോലുള്ള തിരുവാതിരനക്ഷത്രക്കണ്ണുമിഴിച്ച് തലകുനിച്ച് വാലുയർത്തി, മല്ലിടാൻ നില്ക്കുന്ന കാളക്കൂറ്റനെപ്പോലെ ഋഷഭരാശി ഉദിച്ചു. മൂന്നഗ്നികളാകുന്ന ചരട് കൊണ്ടു പിണച്ച് ത്രിമൂർത്തികളാകുന്ന പൂണൂലുണ്ടാക്കി, ആ പൂണൂലുകൊണ്ട് നീ ഈ മാർഗ്ഗശീർഷരാശിയെ (മാർഗ്ഗത്തിന്റെ ശിരസ്സായ മൃഗശിരസ്സിനെ), ഈ കാളയെ തളയ്ക്കുക. (ത്രിമൂർത്തിനക്ഷത്രസമൂഹം ഋഷഭരാശിയിലാണ്)

29. സപ്തസ്വരദേവതമാർ, സപ്തമാതൃക്കൾ, കാർത്തികപ്പെണ്ണുങ്ങൾ, (പ്ലേയ്ഡ്സ് നക്ഷത്ര സമൂഹം), സപ്തർഷിമാർ, പഴയ കല്പയുഗാദികളിലെ ഏഴു ഋഷഭന്മാരായ നഗ്നന്മാർ (പരമഹംസഭാഗവതവ്രതം കൈക്കൊണ്ട ഭാരതത്തിലെ ആദിവംശജർ) ഇവരെല്ലാം മുന്നോട്ടുസഞ്ചരിച്ച് പരമപദം പൂകിയ അതേ മാർഗ്ഗത്തിലൂടെ, അഷ്ടമിരോഹിണിനാളിൽ (രോഹിണി ഋഷഭരാശിയിലാണ്) ജനിച്ച എട്ടാമത്തെ പുത്രനാ യ നഗ്നജിത്തായ ഋഷഭാ, നീയും ധർമ്മം പുനസ്ഥാപിക്കുക. (ഋഷഭനാണ് ആദ്യമായി ഭാഗവതധർമ്മം സ്ഥാപിച്ചത്).

30. അപ്രകാരം ചെന്നാൽ, ആ പരമപദത്തിൽ നിനക്ക് പ്രിയവ്രതയും മാന്മിഴിയുമായ കാമിനി സത്യയെ പ്രാപിക്കാം. സത്യയുടെ പ്രിയഭൂമികകളിൽ നിന്റെ നവധാന്യ ബീജങ്ങൾ പാകി മുളപ്പിച്ച് ആയിരമായിരം സത്യകാന്മാരായ ഋഷിപരമ്പരകളെ സൃഷ്ടിക്കുക. സത്യത്തിലാണ് സത്യത്തെ മാത്രം കാമിക്കുന്ന ഋഷിപരമ്പരയുടെ ജനനം. (നവബീജം മുളപ്പിക്കലെന്നത് ക്ഷേത്രങ്ങളിൽ ചെയ്യുന്ന ഒരു താന്ത്രിക ക്രിയയാണ്).

31 ആയിരം സത്യപുത്രന്മാർ ( ചരിത്രത്തിലെ സതിയപുത്രർ)ആയ ശതകർണ്ണിമാർ , ആയിരമായിരം ശതകർണ്ണിപ്പൂക്കൾ വിരിയിക്കുന്ന മുഗ്ധചിത്തരായ വംശപരമ്പര കളുണ്ടാവട്ടെ. ആയിരമായിരം ആത്രേയരാകുന്ന (അത്രിവംശമാണ് ചന്ദ്രവംശം)പുനർ വസുത്താരങ്ങൾ (പുണർതം. പുനർ വസു ആത്രേയനെന്ന വൈദികഋഷി,ആയുർ വേദാചാര്യൻ),പഞ്ചമരും വില്ലവരുമായി ധന്വന്തരങ്ങളിൽ പാലമൃതിൻകുംഭവുമായി തപസ്സിരിക്കുന്നവർ (ധന്വന്തരി വിഷ്ണു,ധനുരാശിയുടെ അകം )ജനിക്കും.ഈ പുണ്യസംഗമത്തിൽനിന്ന് ജനിച്ച ആ മഹാപുരുഷന്മാരുടെ പരമ്പരഈ ഭൂമിയെ വീണ്ടും സനാഥയാക്കും.

32.കേകയത്തിൽ മുറപ്പെണ്ണ് ഭദ്ര കാത്തിരിക്കുന്നു. സന്തർദ്ദനന്റെ സഹോദരിയും സുന്ദരിയും സുശീലയുമായ ശ്രുതകീർത്തിയും കാത്തിരിക്കുകയാണ്.

33. കാരണജലമാത്രയിൽ പ്രതിബിംബിക്കുന്ന മായാമത്സ്യത്തെ ലക്ഷ്യമാക്കി വീണ്ടും നീന്തുക. ആ മത്സ്യം നിന്നെ എട്ടാമത്തെ ലക്ഷ്മിയായ സുലക്ഷണയിലെത്തിക്കും

34. അഷ്ടലക്ഷ്മീസമേതനായി മഹാവിഷ്ണു അഷ്ടാംഗയോഗമാർഗ്ഗത്തിൽ സഞ്ചരിക്കുമ്പോൾ, ഏതു നരകദുർഗ്ഗത്തേയും ഭേദിച്ച്, തരണം ചെയ്ത്, പ്രാഗ്ജ്യോതിഷപുരി കളിലെത്തിച്ചേരുന്നു. (നരകാസുരരാജധാനി)

35. അഞ്ച് ഇന്ദ്രിയങ്ങളാകുന്ന പഞ്ചമുഖങ്ങളോടുകൂടി, സംസാരജലമെന്ന ആട്ടുകട്ടിലിൽ ആടുന്ന മുരത്ത ദേഹം (മുരാസുരന്റെ ശരീരം) എപ്പോഴൊക്കെ നിന്നോടു പൊരുതുവാനായി (പരമാത്മാവോട്) എന്നിലുണരുന്നുവോ (ജീവാത്മാവിൽ) അപ്പോഴൊക്കെ മുരാരേ, നിന്റെ മഹാസുദർശനചക്രം എന്നിലുണരട്ടെ. (ആ പ്രവണതയെ നശിപ്പിക്കട്ടെ).

36. നരകാസുരവൈരിയായ നാരായണാ, എന്റെ മനത്താമരയിൽ നിന്റെ ജ്യോതിഷമംഗലരൂപമായ സുദർശനത്തെ നീ പ്രതിഷ്ഠിച്ചു. അതിനെ ഞാൻ എപ്രകാരമെല്ലാം ധ്യാനിക്കുന്നു, ദർശിക്കുന്നു. ഭൂമീപുത്രരായതിനാൽ നിന്റെ പ്രിയപ്പെട്ട മക്കൾ തന്നെയാണെങ്കിലും അനേകം നരകാസുരന്മാരുടെ ജന്മങ്ങളായിത്തീർന്ന മനുഷ്യർ ശോണിതമാക്കിയ (ചോര വീഴ്ത്തിയ) ശോണിതപുരമെന്ന ഭൂമിയിൽ കലിയുഗസ്സന്ധ്യയിൽ നിരവധി ആധികളുണ്ടാക്കുന്നുണ്ട്. അവയെല്ലാം ശമിപ്പിക്കുന്ന സ്വാതി മുത്ത് ധരിച്ച ചിപ്പിയായി, നിന്റെ പ്രേമസംഗീതം പൊഴിക്കുന്നശംഖിലെ ഓംകാരധ്വനിയായി, അഞ്ചുവിശാഖനക്ഷത്രങ്ങൾ ചേർത്തുവെച്ച കലാലചക്രം പോലെ എന്നും തിരിയുന്ന ധർമ്മചക്രമായി ഞാനീ സുദർശനത്തെ കാണുന്നു. അതിനാൽ ജരാനരകളാൽ ചേർത്തുപിടിപ്പിക്കപ്പെട്ട നശ്വരമായ ഈ ഉടൽ (ജരാസന്ധമായ) കൊണ്ടു മൂടിമറയ്ക്കപ്പെട്ട കെട്ടുകളെല്ലാം എന്റെ കണ്മുന്നിൽ അററു വീഴുന്നു. (ബന്ധനമുക്തി). അപ്രകാരം ഉടലററ്, നഗ്നമായ ആത്മാവാൽ ഞാനെന്ന സത്യപരമാത്മാവിനെ അറിയുന്നത് ഞാനായിത്തന്നെയാണ്. നീ എന്നിൽനിന്ന് വേറെയല്ല.

37. നഗ്നവും ഏകവുമാണ് ആത്മാവ്. ആ നഗ്നമായ ഏകമായ ആത്മരാഗം ആദ്യം എട്ടുലക്ഷ്മികളായി. പിന്നെ പതിനാറായിരമായി. എട്ടും പതിനാറും കൂടി പതിനാറായിരത്തെട്ടായി. പതിനാറായിരത്തെട്ടു കലശങ്ങളിലും ആത്മരാഗം സംഭരിക്കപ്പെട്ടു. ഓരോന്നിലും നിന്ന് അനേകം ദിവ്യപ്രേമരാഗങ്ങളൊഴുകി. ഏകമായ എന്റെ ആത്മാവ് അനേകമായി നിന്നെ പ്രേമരാഗാഭിഷേകം ചെയ്തുചെയ്ത് അത്രയും രാഗിണിമാരെ ഒഴുക്കുന്ന നിന്റെ മുഗ്ദ്ധ മുരളിയായിത്തീർന്നുപോയി. (രാഗവും രാഗിണിയും അത് ഉണ്ടാക്കുന്ന മുരളിയും ഏകമായി ലയിച്ചു).

38. ഹേ, ജിതേന്ദ്രിയാ, നഗ്നജിത്തായ നിന്റെ മിഥുനമായ ഈ പവിത്രകന്യകയുടെ തുലാസ്സിൽ എന്റെ അന്തരാത്മാവെന്ന വിശുദ്ധതുളസിക്കും നിനക്കും ഒരേ ഭാരമാണ്.

39. വൃശ്ചികമാസവ്രതത്താൽ ശുഷ്കിച്ചുപോയ ഈ തിരുവാതിരരാത്രിയിൽ നിന്നിൽ അർപ്പിതചേതസയായി ആത്മകുംഭത്തിൽ അമൃതം നിറച്ച് ഞാനെത്തിയിരിക്കുന്നു.പൂർവ്വം, ഉത്തരം എന്ന രണ്ടു ഭദ്രപാദങ്ങൾ വെച്ച് (നക്ഷത്രസമൂഹം എന്നും അർത്ഥം) ഹേ, മീനവാ (തോണിക്കാരാ) എന്നിൽ വാഴുവാനായി ഈ തോണിയിൽ കയറിയാലും.

40. നിന്റെ അമരം കൊണ്ട് (അമരത്തിരുന്ന് തോണിയെ നയിക്കൽ, അമരനെന്നാൽ മരണമില്ലാത്തവനാണ്. ഭഗവാന്റെ അമരത്വത്താൽ ഭഗവാനിരിക്കുന്ന നൌകക്കും അമരത്വം) ഈ തോണി എന്നും പ്രളയജലത്തിനുപരി പൊങ്ങിക്കിടക്കട്ടെ. (സംസാരജലം ഉള്ളിൽകയറാതെ കിടക്കട്ടെ). ഈ നാവാ (തോണി) നിന്റെ തിരു നാവായി (വാക്ക്, വാണി) എന്നറിയുന്നു. ഇതിൽ അമരത്വത്തിന്റെ ഒരുകണമുണ്ടെന്നും അറിയുന്നു. സാന്ദ്രമായ ആനന്ദമാകുന്ന ഈ തേന്തുള്ളി (സാന്ദ്രാനന്ദമെന്ന കൃഷ്ണകാവ്യം) നുകർന്ന് നിന്റെ ദീപ്തനേത്രങ്ങൾ ആർദ്രമാകട്ടെ. എന്നിൽ കരുണാകടാക്ഷം ചൊരിയട്ടെ.

(തിരുനാവാ, പുണ്യസ്ഥലമായ തിരുനാവാ. നാവാമുകുന്ദന്റെ സ്ഥാനം എന്നും അർത്ഥമെടുക്കുക. മൂന്ന് അർത്ഥത്തിൽ ഇത് ഇവിടെ വായിക്കാം. വിഷ്ണുജിഹ്വ സരസ്വതി എന്നതനുസരിച്ച് വിഷ്ണുവിന്റെ നാവായ സരസ്വതി വാഴുന്ന നാവലം ദ്വീപമെന്നാണ് തിരുനാവായ്ക്ക് പഴയ സംഘകാലനാമം. നാവലം ദ്വീപ് വാക്ക് കനിഞ്ഞനുഗ്രഹിച്ചവരുടെ സരസ്വതീദ്വീപമാണ്. നാവൽ ഞാവലാണ് തമിഴിൽ. അതിനാൽ ജംബുദ്വീപവുമാണ്.)